# കലാകൗമുദി 400

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

**മേയ് 8, 1983**

**വില: 1 രൂപ 50 പൈസ**

**എഡിററർ: എം. എസ്. മണി**

**സഹപത്രാധിപന്മാർ:**

**എസ്. ജയചന്ദ്രൻനായർ**

**എൻ. ആർ. എസ്. ബാബു**

**ഇലസ്ട്രേഷൻസ്: നമ്പൂതിരി**

published by m.s. sreenivasan on behalf of laisa publications pvt. ltd., trivandrum 695024 and printed by him at kerala kaumudi press, kaumudi buildings, calicut 673016
editor:m.s.mani

business executives
bombay
mrs. mrinalini hegde
phone:office:230313
res:8126996

new delhi
mrs.deepak dawar
phone:office:385311
res:618000

calcutta
mr.j.s.jogi
phone:office:448926
res:432667

hydrabad
mr.s.sankara narayana
phone:res:65700

madras
mrs.nirmala menon
phone:office:86649
res:81407

banglore
mrs.mini jayaprakash
phone:office:576808
res:55169

cochin
mrs.mangala nayak
phone:office:37228
res:37234

## എഡിറേറാറിയൽ കുറിപ്പുകൾ



## സ്പെഷ്യൽ റിപ്പോർട്ട്



## യാത്രാവിവരണം



## ലേഖനം



## കവിത



## കഥ



## നോവൽ



## നീണ്ടകഥ



## സിനിമ



**മുഖചിത്രം**
പ്രേംനസീർ

# സി.പി.ഐ. തന്നെ വിഴുങ്ങണം

**"ഔ**ദ്യോഗികകാലാവധി ഇനിയും നീട്ടിക്കൊടുക്കാതിരിക്കത്തക്കവിധം അദ്ദേഹത്തിനെതിരെ എന്തെങ്കിലും ആക്ഷേപമോ ആരോപണമോ ഉണ്ടോ?''

''കാലാവധി അവസാനിച്ച് പോകുന്നവരെപ്പറ്റി എന്തിനാണ് അതുമിതും പറയുന്നത്?''

അഡീഷണൽ അഡ്വക്കേറ്റ്ജനറൽ സ്ഥാനത്തുനിന്ന് ശ്രീ. ടി. സി. എൻ. മേനോൻ വിരമിക്കുന്നതിനെപ്പറ്റി തിരുവനന്തപുരത്തെ പത്രലേഖകർ മുഖ്യമന്ത്രി ശ്രീ. കെ. കരുണാകരനോട് ചോദിച്ച ചോദ്യവും, അതിനു മറുപടിയായി മുഖ്യമന്ത്രി നൽകിയ മറുചോദ്യവുമാണ് ഇവിടെ ഉദ്ധരിച്ചത്. ചോദിക്കാതെയും, പറയാതെയും എല്ലാം ചോദിക്കുകയും എല്ലാം പറയുകയും ചെയ്ത ചോദ്യവും ഉത്തരവുമാണിത്.

കേരള സർക്കാരിന്റെ അഡീഷണൽ അഡ്വക്കേറ്റ് ജനറൽ എന്ന സുപ്രധാന സ്ഥാനത്ത്, കഴിഞ്ഞ പത്തുകൊല്ലമായി ഇരിക്കുകയായിരുന്നു, പത്രലേഖകരുടെ ചോദ്യത്തിലെ കഥാനായകനായ ശ്രീ. ടി. സി. എൻ. മേനോൻ. ഏപ്രിൽ 23-ാംതീയതി അദ്ദേഹത്തിന്റെ ഔദ്യോഗികകാലാവധി തീർന്നു.

കമ്മ്യൂണിസ്റ്റുകളുടെ കമ്മ്യൂണിസ്റ്റായിരുന്ന ടി. വി. തോമസ് മന്ത്രിയായിരുന്ന കാലത്താണ്, പത്തുകൊല്ലം മുമ്പ്, അഡ്വക്കേറ്റ് ടി. സി. എൻ. മേനോൻ എന്ന മുൻ കമ്മ്യൂണിസ്റ്റ് എം. പി. യെ അഡ്വക്കേറ്റ് ജനറലിന്റെ അഡീഷണൽ ജനറലാക്കി സ്ഥാപിച്ചത്. പിന്നീട് പത്തുകൊല്ലം! പല നിറങ്ങളിലുള്ള, പല പതാകകൾ പൊതിഞ്ഞ, പല തരങ്ങളിലുള്ള, പത്തുപന്ത്രണ്ടു ഭരണകൂടങ്ങൾ ഇതിനിടയിൽ ഇവിടെ മാറിമാറി വന്നു. ഒന്നോർമ്മപുതുക്കാൻ വേണ്ടിമാത്രം: ആദ്യം അച്യുതമേനോന്റെ 'സാദാ' മന്ത്രിസഭ; തുടർന്ന് അദ്ദേഹത്തിന്റെ അടിയന്തരാവസ്ഥാമന്ത്രിസഭ; അതുകഴിഞ്ഞ് കരുണാകരന്റെ ഹ്രസ്വകാലമന്ത്രിസഭ; ആന്റണി മന്ത്രിസഭ; പി. കെ. വി. മന്ത്രിസഭ; സി. എച്ച്. മന്ത്രിസഭ; പിന്നെ ഗവർണർഭരണം; നായനാർ മന്ത്രിസഭ; വീണ്ടും ഗവർണർഭരണം; കരുണാകരന്റെ കാസ്റ്റിംഗ് മന്ത്രിസഭ; ഗവർണർ ഭരണം; വീണ്ടും ഇപ്പോഴത്തെ കരുണാകരമന്ത്രിസഭ...ഇങ്ങനെ മന്ത്രിസഭാമാറ്റങ്ങൾ വന്നപ്പോൾ, അതിന്റെ നിറഭേദമനുസരിച്ച് അഡ്വക്കേറ്റ് ജനറൽമാരും ഇടയ്ക്കിടയ്ക്ക് മാറി. പക്ഷേ, 'അഡീഷണൽ' മാത്രം മാറിയില്ല. ഒരു ചിരന്തനസത്യം മാതിരി, വേരിറങ്ങിയ കല്ലരൽ മാതിരി, ടി. സി. എൻ. മേനോൻ അവിടെ ഇരുന്നു. കേരളസർക്കാരിന്റെ സാമൂഹ്യ-നിയമ-നീതിബോധത്തിന്റെ വക്താവും വ്യാഖ്യാതാവുമായി, വാദിയായ സ്വന്തം കക്ഷിക്കും പ്രതികളായ എതിർകക്ഷികൾക്കും ഒരുപോലെ പ്രിയങ്കരനും ഭീകരനുമായി, തർക്ക വിതർക്ക വിതണ്ഡനായി, അദ്ദേഹം തുടർന്നു. 'അഡീഷണൽ' എന്നാൽ 'സൂപ്പർ' എന്നും ആവാം എന്ന് ഡിക്ഷ്ണറികൾക്കുകൂടി അർത്ഥം പഠിപ്പിച്ചുകൊണ്ടുള്ള ഈ ഇരിപ്പ്, ടി. സി. എൻ. മേനോന്റെ നാനാമുഖമായ അഭിഭാഷക പ്രതിഭയുടെ ഏറ്റവും വലിയ സർട്ടിഫിക്കറ്റുമായി. പഠിക്കുന്ന കാലം തൊട്ടേ ഉണ്ടായിരുന്ന 'ദ്വന്ദ്വാ'ത്മക ഭൗതിക 'വാദ' ശീലവും, പിന്നീട് രാഷ്ട്രീയത്തിൽ വന്നപ്പോൾ കിട്ടിയ അവസരസേവാവൈഭവവും, പാർലമെന്റംഗമായിരുന്നപ്പോൾ വശത്താക്കിയ ആടിനെ പട്ടിയാക്കൽ വിദ്യയും, തരക്കേടില്ലാത്ത വാഗ്ധാടിയുമൊക്കെച്ചേർന്നപ്പോൾ ടി. സി. എൻ. മേനോൻ, പകരംവയ്ക്കാനില്ലാത്ത നിയമശാസ്ത്രജ്ഞൻ എന്ന ഖ്യാതിക്കാരനുമായി.

ഇതിനിടയിൽ പലവട്ടം കേരളത്തിൽ കാലവർഷക്കാറ്റുകൾ പെയ്തു കടന്നുപോയി. ഈ മലനാട്ടിലെ വനമായ വനമൊക്കെ കാട്ടുകള്ളന്മാർ കൊണ്ടുപോയി. ഇവിടത്തെ രാഷ്ട്രീയക്കാർ നാടായ നാട്ടിലൊക്കെ അഴിമതിയും വെട്ടിപ്പും നടത്തി. ഇതിൽ നിയമത്തിന്റെ പിടി വീഴുമ്പോഴൊക്കെ ദുഷ്ടനിഗ്രഹവും ശിഷ്ടസംരക്ഷണവും നടത്താൻ ടി. സി. എൻ. മേനോൻ നാലുകൈയുള്ള കറുത്ത കോട്ടുമായി അവതരിക്കുകയുംചെയ്തു. കാട്ടിൽക്കയറാതെ, കോടാലി തൊടാതെ, വെറുതെ ഹൈക്കോടതി ഹാളുകളിൽ മാത്രം നിന്നുകൊണ്ട് ടി. സി. എൻ. മേനോനാണ് യഥാർത്ഥ കാട്ടുകൊള്ള നടത്തിയത് എന്ന് പത്രങ്ങളെഴുതി; നിയമസഭയിൽ അംഗങ്ങൾ പ്രസംഗിച്ചു. നാട്ടിൽ വേറെയും പലതും പാട്ടായി. സർവീസ് കാര്യങ്ങളിലായാലും സക്കാരുമായി ബന്ധപ്പെട്ട മറ്റു കാര്യങ്ങളിലായാലും, സർക്കാർ ഭാഗത്തെ തോല്പിക്കണമെങ്കിൽ, സക്കാരിന്റെ വിദഗ്ദ്ധ വക്കീലായ ഇദ്ദേഹത്തിന്റെ സഹായം തേടിയാൽ മതി എന്നിടംവരെ കാര്യങ്ങളെത്തി. ഇതു സംബന്ധിച്ച് വ്യക്തമായും അവ്യക്തമായുമുള്ള ഒട്ടേറെ ആരോപണങ്ങൾ കേരളാന്തരീക്ഷത്തിൽ ഇന്നും ചുററിയടിക്കുന്നുണ്ട്. ഭീഷണനായ സർക്കാർഭാഗം വക്കീൽ, പ്രതിഭാഗത്തിന് കരുണാമയൻകൂടിയായി മാറുന്ന മഹേന്ദ്രജാലത്തെപ്പറ്റിയുള്ള ഈ ആരോപണങ്ങൾ ശരിയോ തെറ്റോ എന്നു ഞങ്ങൾക്കു തിട്ടമില്ല. ഈ ആരോപണങ്ങളെപ്പറ്റിയാണ് മുഖ്യമന്ത്രിയോട് പത്രലേഖകർ ഒരു സൂചനാരൂപത്തിൽ ആരാഞ്ഞത്. ഇതിനെപ്പറ്റിയാണ് മുഖ്യമന്ത്രിയുടെ അർത്ഥഗർഭമായ ഒഴിഞ്ഞുമാറലുണ്ടായത്.

ഏതായാലും മേല്പറഞ്ഞ മട്ടിൽ ടി. സി. എൻ. മേനോൻ ശരിക്കും പേരും പെരുമയും മറ്റും സമ്പാദിച്ചുകൂട്ടി. കമ്മ്യൂണിസ്റ്റ് പാരമ്പര്യമുള്ള ഇദ്ദേഹം ഇപ്പോൾ സമർഹമായ വിശ്രമജീവിതത്തിലേക്ക് കടക്കുകയാണ്. നിരന്തരമായ കർമ്മത്രാണികൊണ്ടനുഗൃഹീതനായ മേനോൻ, നിഷ്കർമ്മിയായിത്തീരുക എന്നത് സമൂഹത്തിനു മാനക്കേടാണ്. അതിനാൽ എല്ലാത്തരം ബുദ്ധിവൈഭവങ്ങളേയും ഉൾക്കൊള്ളുന്ന സി. പി. ഐ. എന്ന ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടിതന്നെ, സ്വന്തം സൃഷ്ടിയായ ഈ ബുദ്ധിജീവിയെ ഒട്ടും വൈകാതെ സ്വയം ഉൾക്കൊള്ളണം.

പണ്ട് ഡോ: പി. കെ. ഗോപാലകൃഷ്ണൻ എന്നൊരു കമ്മ്യൂണിസ്റ്റു ബുദ്ധിജീവി ഇതുപോലെ സർക്കാർ ലാവണം കഴിഞ്ഞപ്പോൾ നിഷ്കർമ്മിയായി. സി. പി. ഐ. കൈവിട്ടതിനാലാവാം ഇദ്ദേഹം ചെന്നടിഞ്ഞത് കോൺഗ്രസ്-ഐയുടെ കൂടാരത്തിലാണ്. ടി. സി. എൻ. മേനോനെയും സി. പി. ഐ. ഇവ്വിധം തഴഞ്ഞാൽ, ആ മഹാബുദ്ധിശാലി ഐ-ഐ. എന്നു കൂവിക്കളയുമെന്നോർക്കുക.

# നാക്കിറങ്ങിപ്പോയോ?

**ഇ**പ്പോൾ നമ്മുടെ മന്ത്രിമാർ പറയുന്നത് ഈ വരൾച്ചയിൽ ആയിരംകോടി രൂപയുടെ കെടുതി കേരളത്തിലുണ്ടായിരിക്കുന്നു എന്നാണ്. കൃഷിയൊക്കെപ്പോയി. അനേകമാസങ്ങൾ നീണ്ടുനിൽക്കും ഈ കെടുതിയുടെ അനന്തരഫലങ്ങൾ. നീലജലാശയങ്ങളുടെ ഈ മരതകദ്വീപിൽ കുടിവെള്ളം തേടി ജനങ്ങൾ മൈലുകൾ താണ്ടിനടക്കുന്നു. കിണറൊക്കെ വറ്റി. കുളമൊക്കെ വരണ്ടു. പുഴയൊക്കെ പുളിനം മാത്രമായി. കേരളം തകർന്നിരിക്കുകയാണ്.

കേരളത്തിന്റെ ഈ തകർച്ച കാണാനും, ഇതിൽനിന്നു കരകയറാൻ സഹായം വല്ലതും നൽകണമോ എന്നു കേന്ദ്രത്തോടു ശുപാർശ ചെയ്യാനും ഡെൽഹിയിൽനിന്ന് ഒരു സംഘം ഇറങ്ങി. ഇവർ കല്ലിട്ടപക്കിയെപ്പോലെ തൊട്ടും തൊടാതെയും കേരളത്തിൽ ഒരോട്ടപ്രദക്ഷിണം കഴിച്ച് സ്ഥലവും വിട്ടു. ഈ കൊടിയ വരൾച്ചയിലും അവർ കണ്ടത് എവിടെത്തിരിഞ്ഞൊന്നു നോക്കിയാലും അവിടെല്ലാം പച്ചമരങ്ങൾ മാത്രമായിരുന്നു. തീവെയിലിൽ കരിഞ്ഞിട്ടും കേരളപ്പച്ചയുടെ നിഴൽപോലും അന്യനാട്ടുകാർക്കു കുളിരേകുന്നുവത്രെ. കുരുടൻ ആന കണ്ട മാതിരി, കേരളം കണ്ടിട്ടുപോയ ഈ സംഘത്തിന്റെ ശുപാർശപ്രകാരമാണ് ഇനിയെന്നെങ്കിലും ഈ സംസ്ഥാനത്തിന്റെ വരൾച്ചക്കെടുതിക്കു കേന്ദ്രസഹായം ലഭിക്കാൻ പോകുന്നത്.

അതു പോകട്ടെ, നമ്മുടെ മന്ത്രിസത്തമന്മാർ, കുറേനാൾ മുമ്പ് കേന്ദ്രത്തോട് 202 കോടിരൂപ ഉടൻ നൽകണം എന്നഭ്യർത്ഥിച്ചു. കേന്ദ്രം ഉടൻ നൽകി: വെറും നാലരക്കോടി രൂപ. തീരെക്കുറഞ്ഞുപോയല്ലോ എന്ന് പുനശ്ചിന്ത ഉണ്ടായതിനാലാവണം, അഞ്ചുകോടി കൂടി നൽകി. അങ്ങനെ 202 കോടിരൂപ ചോദിച്ചപ്പോൾ കിട്ടിയത് ഒമ്പതരക്കോടി. അതു കഴിഞ്ഞ് അടിയന്തരമായി 35 കോടി രൂപ ചോദിച്ചു, കിട്ടിയത് വലിയൊരു പൂജ്യം. കേന്ദ്രസംഘം പോകുന്നവഴിക്ക് തിരുവനന്തപുരത്തിറങ്ങിയപ്പോൾ മറ്റൊരു 139 കോടിരൂപയുടെ കേസുകൂടി സമർപ്പിച്ചു. കിട്ടാൻ പോകുന്നതെത്രയെന്ന് ഇതേവരെയുള്ള അനുഭവംകൊണ്ട് ഊഹിക്കാം!

ആയിരം കോടി രൂപയുടെ നാശനഷ്ടങ്ങളിൽക്കിടന്ന് സംസ്ഥാനം പിടഞ്ഞുകൊണ്ടിരിക്കയാണ്, ഒമ്പതരക്കോടിരൂപയുടെ മഹത്തായ സംഭാവനയാണ് ഡെൽഹിയിൽ നിന്നെത്തിയിരിക്കുന്നത്. കേരളത്തിലെ ജനങ്ങളോടുള്ള അനുഭാവമാണോ കേരളം ഭരിക്കുന്നവരോടുള്ള മതിപ്പാണോ കേന്ദ്രത്തെ ഇത്രയും ഉദാരമാക്കിയതെന്ന് പറയാൻ ആവില്ല.

കേന്ദ്രം വല്ലതും തരികയോ തരാതിരിക്കുകയോ ചെയ്യട്ടെ. ജനങ്ങൾ എങ്ങനെയും കഴിഞ്ഞുകൊള്ളും. കറണ്ടില്ലെങ്കിൽ അവർ ഇരുട്ടത്തിരിക്കാൻ ശീലിച്ചിട്ടുണ്ട്. അരിയില്ലെങ്കിൽ ഒരു പിറുപിറുപ്പും കൂടാതെ പട്ടിണികിടക്കാൻ ശീലിച്ചിട്ടുണ്ട്. ബസ്സില്ലെങ്കിൽ കെടുകെടാ നടക്കാൻ അവർക്കറിയാം. വിലക്കയറ്റമാണെങ്കിൽ സാധനമൊന്നും വാങ്ങാതിരിക്കാനും അവർ പഠിച്ചു കഴിഞ്ഞു. ഇതൊക്കെ നേരേ നോക്കിനടത്താൻ ബാദ്ധ്യതയുള്ള ഭരണക്കാർ കൈയുംകെട്ടി ഇഡിയറ്റുകളെപ്പോലെ ഇരുന്നാലും ജനങ്ങൾക്ക് ഒരു പരാതിയുമില്ല. കേന്ദ്രം, സഹായം, ദുരിതാശ്വാസം എന്നൊക്കെപ്പറഞ്ഞ് ജനങ്ങളെ അലോസരപ്പെടുത്താതിരുന്നാൽ മതി.

എന്നാലും, ഇപ്പോൾ കേരളം ഭരിച്ചുകൊണ്ടിരിക്കുന്ന മഹാശയന്മാരുടെ തൊലിക്കട്ടി സമ്മതിച്ചുകൊടുക്കണം. കുറേനാൾ മുമ്പുവരെ ഇക്കൂട്ടർ തേരാപ്പാരാ കാറിൽപ്പാഞ്ഞ് റോഡേപോകുന്ന പാവങ്ങളെ തട്ടിയിട്ടെങ്കിലും വല്ല വാർത്താചലനവും ഉണ്ടാക്കുമായിരുന്നു. ഈയിടെയായി അതും കേൾക്കാനില്ല. എവിടെപ്പോയി നമ്മുടെ ഒന്നര ഡസനിൽപ്പരം മന്ത്രിമാർ? ഒററയെണ്ണത്തിന്റെയും അനക്കമില്ല. വരൾച്ച കണ്ട് ഞെട്ടിത്തരിച്ചിരിക്കയാവണം!

ഈ ഭരണം വന്നിട്ട് ഒരു കൊല്ലം തികയാൻ പോവുകയാണ്. അതു പ്രമാണിച്ചെങ്കിലും വല്ലതും കലപിലകൂട്ടിക്കൂടേ മന്ത്രിമാരേ?

എം.ടി.വാസുദേവൻ നായർ

# മീനച്ചൂട്

ദാഹത്തിന്റെ ജ്വാലകൾ, മീനച്ചൂടിന്റെ തീനാവുകൾ, പുളച്ചുകയറുന്ന ജാലകത്തിനു സമീപം നിന്നാൽ അകലെയല്ലാതെ പൊതുനിരത്തു കാണാം. ഇടയ്ക്കുണ്ടായിരുന്ന കുടിലുകൾ നീക്കം ചെയ്യപ്പെട്ടു കഴിഞ്ഞിരിക്കുന്നു. ഈ വെളിമ്പറമ്പിൽ എന്റെ ഇത്തിരി ആകാശം മറച്ചുകൊണ്ട് അടുത്തുതന്നെ ഒരു കോൺക്രീറ്റുകലാപം ഉയരും എന്ന വാർത്ത ഈയിടെ അറിഞ്ഞു.

[പ്രിയപ്പെട്ട പത്രാധിപർ, മനസ്സിന്റെ കിളിവാതിൽ തുറന്നിട്ട് കാണുന്നതും കേൾക്കുന്നതും രേഖപ്പെടുത്താൻ ശ്രമിക്കുകയാണ് വീണ്ടും. ഈ വ്യായാമത്തിനു മുടക്കം വരരുതെന്ന് ആഗ്രഹമുണ്ട്, പക്ഷേ, ഉറപ്പു പറയുന്നില്ല. ശ്രമിക്കാം.]

അതെ, മുമ്പിൽ എന്തിനാണെന്നു തീരുമാനിച്ചിട്ടില്ലാത്ത ഒരു കോൺക്രീറ്റ് കോംപ്ലക്സ് വരുന്നു. ചെടികളും മരങ്ങളും കുടിലുകളും മാറ്റിക്കഴിഞ്ഞു. നഗരം വളരുന്നു. നാം പുരോഗമിക്കുന്നു എന്നുതന്നെയാണ് എന്റെ ബലമായ വിശ്വാസം. ഇവിടെ ഇന്ത്യയിൽ പുരോഗതി എന്നുവച്ചാൽ പാശ്ചാത്യരുടെ ചിട്ടവട്ടങ്ങളുടെ സമീപമെത്തുക എന്നാണല്ലോ അർത്ഥം. ഇംഗ്ലീഷുകാരൻ കാലാവസ്ഥയെപ്പറ്റി സംസാരിച്ചാണ് അപരിചിതനുമായി ''ഐസ് ഭേദിക്കുന്ന''ത്. ആചാരോപചാര നിരതരല്ലാത്ത ഒരാൾക്കൂട്ടമാണല്ലോ കേരളീയർ. കണ്ടുമുട്ടുമ്പോൾ അഭിവാദ്യത്തിനുള്ള ശൈലികളൊന്നുമില്ല. ഇപ്പോൾ ആളുകൾക്ക് യാദൃച്ഛികമായി കാണാനിടവന്നാൽ ധാരാളം ഉപചാരങ്ങളും ചോദ്യോത്തരങ്ങളും ഒത്തുവന്നിരിക്കുന്നു. മഴ പെയ്തോ എന്ന ചോദ്യത്തിലാരംഭിച്ചാൽ ഉപചോദ്യങ്ങൾ നിരവധി പിന്നാലെ വരാനുണ്ട്. കിണററിൽ വെള്ളമുണ്ടോ, പൈപ്പ്‌വെള്ളം വരുന്നുണ്ടോ, ഇലക്ട്രിസിറ്റിയുണ്ടോ, ടെലഫോണുകൾ പ്രവർത്തിക്കുന്നുണ്ടോ? ഉത്തരങ്ങൾ ഒത്തുനോക്കുമ്പോൾ സംസ്ഥാനത്തിനു ഭൂമിശാസ്ത്രപരമായ ഐക്യം വേണ്ടുവോളമുണ്ടെന്നു ബോദ്ധ്യപ്പെടുന്നു.

ഈ ജാലകത്തിൽ നിന്നാൽ എന്നും വൈകുന്നേരങ്ങളിൽ ജാഥകൾ കാണാം. ഞായറാഴ്ചകളിൽ ഘോരഘോരമായ പ്രകടനങ്ങളും. പല ആവശ്യങ്ങൾക്കും പ്രതിഷേധങ്ങൾക്കുമുള്ള ജാഥകൾ, പ്രകടനങ്ങൾ.

കോഴിക്കോട്ടുകാരനായ ഞാൻ കഴിഞ്ഞ കുറേ ആഴ്ചകളായി ഉപ്പുവെള്ളമാണ് കുടിക്കുന്നത്. ഉപ്പുവെള്ളത്തിലുണ്ടാക്കിയ ആഹാരമാണ് കഴിക്കുന്നത്. ഇതാണ് കുടിവെള്ളം. കിണററിലെ വെള്ളം വളരെ മോശമാണെങ്കിലും തമ്മിൽ ഭേദം അതാണെന്നു കരുതി കുടിക്കുന്നുവെന്ന് പരിചയക്കാരായ പ്രശസ്ത ഡോക്ടർമാർ പറഞ്ഞു. എനിക്കു കിണറില്ല. നഗരം പുരോഗമിക്കുമ്പോൾ കിണറ് എന്നത് യാഥാസ്ഥിതിക സങ്കല്പമാവും എന്നു കരുതി ക്രാന്തദർശിയാവാൻ ശ്രമിച്ച ഞാൻ പഴയ തെററിനു ഉദരക്ലേശങ്ങൾകൊണ്ട് പിഴയൊടുക്കുന്നു. ഇപ്പോൾ, കുടിവെള്ളമായി ശുഭമുഹൂർത്തങ്ങളിൽ വരുന്ന ഈ ഉപ്പുവെള്ളത്തിനു കഴിഞ്ഞ വർഷത്തേക്കാൾ നാലിരട്ടി പണം കൊടുക്കണം. ഇതിൽ പ്രതിഷേധിച്ച് കടന്നുപോകുന്ന ഒരു ജാഥയും കണ്ടില്ല. ഉപ്പുവെള്ളം കുടിക്കുന്നതിലും നാലിരട്ടി പണം കൊടുക്കുന്നതിലും ആർക്കും പ്രതിഷേധിക്കാനില്ലേ? എവിടെയൊക്കെയോ ആരോ തുമ്മുമ്പോൾ തെറിക്കുന്ന മൂക്കുകൾ കീഴ്പോട്ടാക്കി നടക്കുന്ന ഉദ്ബുദ്ധജനം എവിടേ?

രോഷം ഒരു സൗഹൃദസദസ്സിൽവച്ച് പറഞ്ഞപ്പോൾ— തെററി, രോഷമല്ല: ഇവിടെ ആര് ആരോടു രോഷം കൊള്ളാൻ? മറുപടികൾകിട്ടി.

മാർക്സിസ്റ്റ് മാസ്റ്റർ: ആരോട്‌രോഷം കൊള്ളാൻ? പ്രതിഷേധിക്കാൻ. വനംവെട്ടിയ മൂച്ചിക്കുണ്ടിനോടോ?

കോൺ (ഐ): കണ്ടില്ലേ? അവര് പ്രതിഷേധിക്കില്ല. മാർക്സിസ്റ്റ് മുന്നണിയല്ലോ കോർപ്പറേഷൻ ഭരണം?

രണ്ടും 'പ്രകാശ'മാണ്, പഴയ നാടകസങ്കേതപ്രകാരം 'സ്വഗതം' എനിക്കൂഹിക്കാം: മൂഢാ, അങ്ങനെ ഞങ്ങൾ ഭാവി ഭരണാധികാരികളെ (വർത്തമാന ഭരണാധികാരികളെ) കുടിവെള്ളം തുടങ്ങിയ ക്ഷുദ്രകാര്യങ്ങളും പായ്യാരങ്ങളും പറഞ്ഞ് ശല്യപ്പെടുത്താതെ പോ! ഞങ്ങൾക്കു മഹത്തായ ലക്ഷ്യങ്ങൾ, ലക്ഷ്യംസഫലീകരിക്കേണ്ടതുണ്ട്. സോഷ്യലിസം. താൻ പോടോ!

അതിനിടയ്ക്ക് ഉപ്പുവെള്ളവും നിലയ്ക്കും. രണ്ടുമൂന്നു ദിവസത്തേക്ക്. ഇത് കുറെ വർഷങ്ങളായി ഉള്ള സംഭവമാണ്. മൂന്നാംനാൾ പത്രത്തിൽ കാണും, വളരെ ചെറിയ വാർത്ത. കുററിക്കാട്ടൂരിലെ പൈപ്പുകൾ പൊട്ടിയതുകൊണ്ട് നഗരത്തിൽ ജലവിതരണം മുടങ്ങി. ശരിപ്പെടുത്തിവരുന്നു. അത്‌ലാൻറിക് സമുദ്രത്തിൽ കേബിളിടാൻ ആദ്യം പരീക്ഷിച്ച പൈപ്പുകളെക്കാൾ പ്രശസ്തമായിരിക്കുന്നു കുററിക്കാട്ടൂരെ പൈപ്പുകൾ. കുററിക്കാട്ടൂരിലെ പൈപ്പിനു് ഒന്നും സംഭവിച്ചിരിക്കരുതേ എന്ന പ്രാർത്ഥനയോടെയാണ് ഈ നഗരത്തിലെ ശരാശരി പൗരന്റെ ദിവസം ആരംഭിക്കുന്നത്.

കാടുകൾ നഷ്ടപ്പെടുത്തിയതിനുത്തരവാദികളായവരെപ്പററി ഉന്നത സ്ഥാനങ്ങളിൽ ഇരിക്കുന്നവർ ഉച്ചത്തിൽ പറയാൻ ആരംഭിച്ചിരിക്കുന്നു, ഇപ്പോൾ. സ്ഥലം നിലംപരിശായിക്കഴിഞ്ഞിടത്ത് അന്വേഷണക്കമ്മീഷനുകൾ എത്തി...

അപ്പോൾ തമ്പുരാൻ അപ്രതീക്ഷിതമായി കടന്നുവന്നു. ഡോക്ടർ കെ. ടി. രാമവർമ്മ. കുറച്ചു ദിവസമായി ബന്ധപ്പെടാൻ ശ്രമിക്കുന്നു. ഫോൺ കിട്ടിയില്ല. (പുതിയ ഉപചാരം)

''പുസ്തകമെന്തായി?'' ഞാൻ അന്വേഷിച്ചു.

അച്ചടിക്കാൻ കൊടുത്തു. ''ഹോട്ടൽ മുറിയിൽ കള്ളൻ കയറിയോ?'' ''അത് കഴിഞ്ഞകൊല്ലമാണ്.'' തമ്പുരാൻ അക്കാദമിക്കുവേണ്ടി പരേതനായ അപ്പൻതമ്പുരാന്റെ ഒരു ജീവചരിത്രം എഴുതിയിട്ടുണ്ട്. കഴിഞ്ഞ രണ്ടുവർഷം തമ്പുരാൻ അതിൽ മുഴുകിയിരിക്കുകയായിരുന്നു. അതിനിടയ്ക്ക് പത്രങ്ങൾക്കൂടി ശരിക്ക് വായിച്ചിട്ടില്ല. ഒരു പൊതു സുഹൃത്തിന്റെ മരണവും ഹോട്ടൽ മുറിയിലെ കളവും പഴയ വാർത്തകളാണ്. ഈയിടെയാണ് പാവം തമ്പുരാൻ അറിയുന്നത്.

തമ്പുരാനെ സംബന്ധിച്ചിടത്തോളം എനിക്ക് ഇതദ്ഭുതമുണ്ടാക്കുന്ന കാര്യമല്ല. ഒരു പുസ്തകം, ഒരു ലേഖനം—എന്തു പ്രോജക്ടായാലും, തീരുമാനിച്ചു കഴിഞ്ഞാൽ തീവ്രമായ ആവേശമാണ്, തപസ്സാണ് തമ്പുരാന്. ഒരു പി. എച്ച്. ഡി. വിദ്യാർത്ഥി ചെലവഴിക്കുന്നതിലേറെ സമയവും അദ്ധ്വാനവും നീക്കിവച്ചിട്ടുണ്ട് ഈ ജീവചരിത്രഗ്രന്ഥത്തിനു് എന്ന് എനിക്കറിയാം. എഴുതിക്കഴിഞ്ഞപ്പോൾ അക്കാദമി ബഡ്ജററുപ്രകാരം വലിപ്പം കൂടുതലാണ്. വെട്ടിക്കുറയ്ക്കാൻ







മനസ്സുവരാത്തതുകൊണ്ട് വേറെ പ്രസാധകനെ തേടുകയായിരുന്നു.

അപ്പൻ തമ്പുരാനെപ്പററി എഴുതിയ പുസ്തകം ആളുകൾ വാങ്ങുമോ? അദ്ദേഹത്തിന്റെ സംഭാവനകളെപ്പററി എത്ര പേർക്കറിയാം? എനിക്കു സംശയമുണ്ട്. ഒരനുഭവം, സുഹൃത്തിനെ നിരാശപ്പെടുത്താനല്ല, പൊതുനിലവാരത്തിലേക്ക് വിരൽചൂണ്ടാൻവേണ്ടി ഞാൻ പറഞ്ഞു. കുറച്ചുമാസങ്ങൾക്കു മുമ്പ് കോഴിക്കോട്ടു സർവ്വകലാശാലയുടെ സാഹിത്യശില്പശാലയിൽ പങ്കെടുത്തു. നഗരത്തിൽനിന്നകന്ന് സുന്ദരമായ ഒരു പ്രദേശത്താണ് ക്യാമ്പ്. സാഹിത്യത്തിൽ സജീവതാൽപര്യമുള്ള, വാഗ്ദാനങ്ങളായ വിദ്യാർത്ഥികൾ. സമാപനത്തിൽ അവരുടെകൂടെ ഒന്നരമണിക്കൂർ ഞാൻ ഇരുന്നു സംസാരിച്ചു. ക്രൈംനോവലുകളെപ്പററി പറഞ്ഞ കൂട്ടത്തിൽ ആദ്യത്തെ കുററാന്വേഷണനോവലായ ഭാസ്കരമേനോനെപ്പററി പറഞ്ഞു. ''അപ്പൻതമ്പുരാന്റെ കൃതി. അതില്ലെങ്കിൽ ഭൂതരായർ വായിച്ചിട്ടുണ്ടാവും.''

മറുപടിയില്ല.

അവസാനം അപ്പൻതമ്പുരാനെ കേട്ടിട്ടുണ്ടോ എന്ന് ചോദിച്ചു: ഇരുപത്തിമൂന്നുപേരിൽ ആരും കേട്ടിട്ടില്ല.

റിസർച്ചിന്റെ ഭാഗമായി കിട്ടിയ ''ഭൂതരായരു''ടെ തിരക്കഥയുടെ കോപ്പി തരാൻകൂടിയാണ് ഇപ്പോൾ തമ്പുരാൻ വന്നത്. മലയാളത്തിൽ ആദ്യം എഴുതപ്പെട്ട, അച്ചടിപ്പിക്കപ്പെട്ട തിരക്കഥ.'' ''ഭൂതരായർ സിനിമാരംഗങ്ങൾ.''—സിനിമയ്ക്കുവേണ്ടി നോവലിനെ 142 രംഗങ്ങളായി വിഭജിച്ചിരിക്കുന്നു പാട്ടുകൾ അടക്കം. കഥാപാത്രങ്ങളുടെ വേഷവിധാനങ്ങൾക്കുവേണ്ട സ്കെച്ചുകൾ വിശദമായി വരപ്പിച്ചിരുന്നു. പഴയ പടയാളിനായരുടെ ധാരണം എങ്ങനെയായിരുന്നു. തമ്പുരാക്കന്മാർ ഏതെല്ലാം ആയുധങ്ങൾ ധരിച്ചിരുന്നു എന്ന് കൃത്യമായറിയാൻ ഈ സ്കെച്ചുകൾ ഇന്നും ഉപകരിക്കും. നഷ്ടപ്പെടാതെ സൂക്ഷിക്കാൻ ഉത്തരവാദപ്പെട്ടവരോട് അപേക്ഷിക്കണമെന്നു ഞാൻ സൂചിപ്പിച്ചു.

അപ്പൻതമ്പുരാന്റെ ഡയറികളും കത്തുകളും പരിശോധിച്ച കൂട്ടത്തിൽ കണ്ടെത്തിയ ഒരു കുറിപ്പിനെപ്പററി പിന്നെ ഡോക്ടർ വർമ്മ പറഞ്ഞു. 1934-ൽ പുറനാട്ടുകരയിൽ വിദ്യാമന്ദിരത്തിനു് തറക്കല്ലിടാൻ ഗാന്ധിജി വന്നു. മൂത്താശാരി തറക്കല്ലിടുന്ന ചടങ്ങോടനുബന്ധിച്ച് പൂജ നടത്തുമ്പോൾ മന്ത്രങ്ങൾ ചൊല്ലിയിരുന്നു. ഗാന്ധിജിക്ക് മന്ത്രങ്ങളറിയാൻ താല്പര്യം തോന്നി. അപ്പൻതമ്പുരാൻ പൂജകഴിഞ്ഞ് വിളിച്ചന്വേഷിച്ചു. തലമുറകളായി പഠിച്ച മന്ത്രങ്ങളാണ്, അർത്ഥമൊന്നും അറിയില്ല മൂത്താശാരിക്ക്. അപ്പൻതമ്പുരാൻവീണ്ടും ചൊല്ലിച്ച് എഴുതിയെടുത്ത് ഗാന്ധിജിക്കു കൊടുത്തു.

സംസ്കൃതത്തിലുള്ള മന്ത്രശ്ലോകങ്ങളുടെഅർത്ഥം ഇതായിരുന്നു:

ഇവിടെ, അൽപം സ്ഥലത്ത് ഒരു മനുഷ്യാലയം നിർമ്മിക്കുന്നതുകൊണ്ട് മുഖം അസുന്ദരമാക്കുന്നതിൽ, പ്രകൃതീശ്വരീ, പൊറുക്കുക!

ഇതിനുവേണ്ടി അകലെ കാടുകളിൽ മരങ്ങൾ മുറിക്കുമ്പോൾ കൂടുകൾ നഷ്ടപ്പെട്ട പക്ഷികളേ, ക്ഷമിക്കുക!

ഞാൻ തമ്പുരാനെ നോക്കാതെ ഇരുന്നു. പ്രിയപ്പെട്ട തമ്പുരാൻ പൊട്ടിപ്പൊടിയുന്ന വാക്കുകളിലൂടെ താങ്കൾ ഇപ്പോൾ ഉദ്ധരിച്ച വാചകങ്ങൾ കേട്ട് ഞാൻ അടിമുടി കോരിത്തരിച്ചിരിക്കുകയാണ്.

മുഴുവൻ ശ്ലോകങ്ങൾ കിട്ടാൻ തമ്പുരാൻ ശ്രമിക്കുകയാണ്. പരിചയമുള്ള ആശാരിമാർക്കും വിവരമില്ല. പ്രകൃതിയുടെ സന്തുലിതാവസ്ഥയെപ്പററി ധാരാളം കേൾക്കാൻ തുടങ്ങിയ ഈ ഘട്ടത്തിൽ, മൂത്താശാരിമാരേ നിങ്ങളീ അമൂല്യസൂക്തങ്ങൾ മറന്നുവച്ചത് എവിടെയാണ്.

തമ്പുരാൻ ഇറങ്ങിപ്പോയപ്പോൾ എനിക്കുറപ്പുണ്ടായിരുന്നു. അന്വേഷണം തുടരും, മന്ത്രങ്ങൾ മുഴുവൻ പകർത്തിവാങ്ങി തമ്പുരാൻ വീണ്ടും വരും. എനിക്കതുമതി, കിട്ടിയ വരികൾകൊണ്ടുതന്നെ ഞാൻ ഹർഷോന്മാദത്തിലെത്തിക്കഴിഞ്ഞു; എങ്കിലും.

ചൂടും പുകയുമുള്ള മറെറാരു രാത്രി അടുത്തുവരുന്നു. വായിക്കാൻ ഒന്നുമില്ല. ബാലന്റെ ലെൻഡിങ് ലൈബ്രറിയും മേനോന്റെ ബുക്ക്സെൻററുമാണാശ്രയം. അവിടെ പുതിയതൊന്നുമില്ല. രാത്രി പഴയ എന്റെ പുസ്തകശേഖരത്തിൽ ചികഞ്ഞുനോക്കി. ഡി. ജി. വാരിയർ ഒരിക്കൽ തന്ന വാല്മീകി രാമായണം ഗദ്യമുണ്ട്, തൊടാതെ. നാലാം ഭാഗമെടുത്തു. യുദ്ധവും വിവാദവിഷയമായ ഉത്തരകാണ്ഡവുമാണല്ലോ.

യുദ്ധം കഴിഞ്ഞുള്ള ശ്രീരാമന്റെ തിരിച്ചുവരവ്. അയോദ്ധ്യയിലെത്തുംമുമ്പ് ഭരദ്വാജാശ്രമത്തിൽ പ്രവേശിച്ച് മഹർഷിയെ വണങ്ങി വിവരങ്ങളന്വേഷിച്ചു, രാമൻ. അമ്മമാർ ജീവിച്ചിരിക്കുന്നുണ്ടല്ലോ? ഭരതൻ രാജ്യകാര്യങ്ങൾ വേണ്ടവിധം നോക്കുന്നില്ലേ? യതിവര്യൻ അതീവ സന്തുഷ്ടനാണ്. താൻ ബഹുമാനിതനായിരിക്കുന്നു ഈ സന്ദർശനംകൊണ്ട്. തന്നെ കാണാൻ വരികയും ആതിഥ്യം സ്വീകരിക്കാൻ സന്നദ്ധനാവുകയുംചെയ്ത രാമന് അപ്രാപ്യവും അസാദ്ധ്യവുമായ ഒന്നുമില്ല എന്നറിഞ്ഞുകൊണ്ടുതന്നെ സ്നേഹത്തിന്റെ പേരിൽ ഒരു വരമെങ്കിലും തന്നോടാവശ്യപ്പെടാൻ മഹർഷിനിർബ്ബന്ധിച്ചു. ശ്രീരാമൻ ഒരു വരം യാചിച്ചു: ''ഞാൻ അയോദ്ധ്യയിലേക്ക് പോകുന്ന വഴിക്ക് പൂമരങ്ങളുണ്ടാവട്ടേ. അകാലത്താണെങ്കിലും കായകനികളുണ്ടാകട്ടേ.''

പിന്നെ പോകേണ്ട മൂന്നു യോജന ദൂരം നന്ദനത്തിലൂടെയെന്നപോലെയായിരുന്നു രാമന്റെയും സംഘത്തിന്റെയും യാത്രഎന്ന് വാല്മീകി.

അജ്ഞാതനായ പെരുന്തച്ചനും ആദികവി വാല്മീകിയും മാധുര്യത്തിന്റെ ഓരോ കണികയെങ്കിലും ആത്മാവിൽ വീഴ്ത്തി കുളിർമ്മ പരത്തിയതുകൊണ്ട് ഈ മീനരാവ് എനിക്കു ദുസ്സഹമല്ല, ഇപ്പോൾ.

കുററിക്കാട്ടൂരിലെ പൈപ്പുകൾക്ക് കേടുപാട് ഒന്നും വരുത്തരുതേ എന്ന് കൊടിക്കുന്നത്തു ഭഗവതിയോടു പറയാറുള്ള പതിവ് നിശാപ്രാർത്ഥന, എന്തോ, ഞാൻ മറന്നുപോയി.

സ്പെഷ്യൽറിപ്പോർട്ട്

**കൗമുദി ന്യൂസ് സർവീസ്**

നാവും വായും വെന്തുപഴുത്ത് ഉമിനീർ പോലും ഇറക്കാനാവാതെ മണി എന്ന പത്തുവയസ്സുകാരൻ നരകയാതന അനുഭവിക്കാൻ തുടങ്ങിയിട്ട് ഒരാഴ്ച കഴിഞ്ഞിരിക്കുന്നു. ഭീകരമായ വേദനയ്ക്കു മുന്നിൽ മൂകനായി കൈകാലിട്ടടിച്ചു കൊണ്ട്, പാലക്കാട്ടെ ആലത്തൂർ താലൂക്ക് ധർമ്മാശുപത്രിയിൽ ജനങ്ങളുടെയെല്ലാം കാഴ്ചവസ്തുവായി മണി കിടക്കുന്നു. സ്വന്തം അച്ഛനും അമ്മയും സഹോദരങ്ങളും ചേർന്ന് മന്ത്രവാദപീഡനങ്ങൾക്ക് ഇരയാക്കിയതിനെത്തുടർന്നാണ് ആ പിഞ്ചുബാലൻ മൂകവേദനയുടെ തീയിലായത്.

വിഷുവിന്റെ പിറേറന്നായിരുന്നു സംഭവം. പരമ്പരാഗതമായി ആഭിചാരവൃത്തികളിൽ അതീവ വിശ്വാസമുള്ള ചുണ്ടക്കാട്ടെ തേവനും കുടുംബവും അന്നു രാവിലെ മുതൽ ബാധയകററാനുള്ള കർമ്മത്തിന് വട്ടംകൂട്ടി. തേവന്റെ ഇളയ മകനായ മണി മൂന്നു ദിവസം മുമ്പ് രക്തം ഛർദ്ദിച്ചതാണ് ദുർദ്ദേവതയെ തിരയാനും പ്രതിവിധി ചെയ്യാനും അവരെ പ്രേരിപ്പിച്ചത്. തേവന്റെ മകൾ ലക്ഷ്മി എന്ന 22 കാരി ഉറഞ്ഞുതുള്ളി വെളിപാടു പറഞ്ഞു. മണിയുടെ നാവിൽ 'കരുവ്' എന്ന ബാധ തീണ്ടിയിരിക്കുന്നു. നാവു പൊള്ളിക്കുക, ഒപ്പം വെള്ളമൊഴിക്കുക. പൊള്ളലിൽ നിന്ന് ഉരുകിയിറങ്ങുന്ന വെള്ളത്തോടൊപ്പം കരുവും അലിഞ്ഞ് മണിയുടെ ഉള്ളിലേക്ക് പിൻവലിഞ്ഞുകൊള്ളും. ശത്രുക്കൾ കൂടോത്രം ചെയ്തതിനാൽ പ്രത്യക്ഷപ്പെട്ടിരിക്കുന്ന കരുവ് അലിഞ്ഞുപോകുന്നതോടെ മണിയും കുടുംബവും രക്ഷപ്പെടും. ഇതായിരുന്നു ലക്ഷ്മിയുടെ വെളിപാട്. തേവന്റെ ഭാര്യ മീനാക്ഷിയും മക്കളായ കൃഷ്ണനും കേശവനും മരുമകനായ വേലായുധനും ചേർന്നാണ് രാവിലെ മുതൽ തയ്യാറെടുപ്പുകൾ നടത്തിയത്. 'കാളിമുത്തി' ആവേശിച്ച ദേഹവുമായി ലക്ഷ്മി അർദ്ധബോധാവസ്ഥയിൽ അവർക്കുവേണ്ട നിർദ്ദേശങ്ങൾ നൽകിക്കൊണ്ടിരുന്നു. രണ്ട് പെട്രോമാക്സ് വാടകയ്ക്കെടുത്തു. സാമ്പ്രാണിയും കർപ്പൂരവും ഭസ്മവും മററു പൂജാസാമഗ്രികളും ഒരുക്കി. ഇതൊക്കെ എന്തിനാണെന്ന മണിയുടെ ചോദ്യങ്ങളെ മുതിർന്നവർ ശകാരത്തോടെ നേരിട്ടു. മണിമാത്രം ഒന്നും അറിഞ്ഞില്ല. അവൻ സ്വന്തം ആഹ്ളാദങ്ങളുമായി ഓടിനടന്നു. പ്ലാസ്റ്റിക്കുകൊണ്ട് പാരച്യൂട്ടുണ്ടാക്കി പറപ്പിച്ചു. മരത്തിൽ കയറിയിരുന്ന് സിനിമാപ്പാട്ടുകൾ ഉച്ചത്തിൽ പാടി. പാരച്യൂട്ട് പറക്കുന്നതും മണി പാടുന്നതുമൊക്കെ അയൽവാസികളിൽ ചിലർ കാണുകയും കേൾക്കുകയുംചെയ്തു. തേവനുമായി വിരോധത്തിലായതിനാൽ തയ്യാറെടുപ്പുകൾ അയൽവാസികളുടെ ശ്രദ്ധയിൽപെട്ടില്ല. രാത്രിയിൽ പെട്രോമാക്സിന്റെ വെളിച്ചം വ്യാപിച്ചതോടെ അവരുടെയിടയിൽ സംശയങ്ങൾ തലപൊക്കിയെങ്കിലും



ലക്ഷ്മിയും മീനാക്ഷിയും മണിയും

# ചുണ്ടക്കാട്ടിലെ നരബലി ശ്രമം

കാര്യം വളരെക്കഴിഞ്ഞേ മനസ്സിലാക്കാൻ കഴിഞ്ഞുള്ളൂ.

രാത്രി ഒൻപതുമണിയോടെ വീട്ടുമുററത്ത് നേരത്തെ കെട്ടിയുണ്ടാക്കിയിരുന്ന പന്തലിൽ നിലവിളക്ക് തെളിഞ്ഞു. ദേവിയുടെ ഫോട്ടോയ്ക്കുമുമ്പിൽ തേവനും പരികർമ്മികളും പൂജയാരംഭിച്ചു. എല്ലാവരും കുളിച്ചു ഭസ്മക്കുറിയിട്ടിരുന്നു. ലക്ഷ്മി ഉറഞ്ഞുതുള്ളി അലറാൻ തുടങ്ങിയതോടെ കർമ്മമാരംഭിച്ചു. കൊടുവാൾ, അരിവാൾ, കൈക്കോട്ട്, കമ്പി തുടങ്ങിയ ഇരുമ്പായുധങ്ങൾ വേലായുധൻ തീക്കനലിട്ട് ചുട്ടുപഴുപ്പിച്ചു. മീനാക്ഷിയും കൃഷ്ണനും കേശവനും ചേർന്ന് മണിയെ വാഴയിലയിൽ കിടത്തി. മണിയുടെ കൈകളും കാലുകളും അവർ ബലമായി പിടിച്ചു. പ്രതിവിധിയുടെ ചടങ്ങുകൾ ലക്ഷ്മി നിർദ്ദേശിച്ചു. ചുട്ടുപഴുത്ത ഇരുമ്പായുധങ്ങൾ ഓരോന്നായി തേവൻ മണിയുടെ വായിലേക്കു കടത്തി. മണി വേദനകൊണ്ടു പുളഞ്ഞു. മണിയുടെ ജീവന്മരണരോദനം ചുണ്ടക്കാടിനെ ഇളക്കി. ആളുകൾ ഓടിക്കൂടി. ഭയംകാരണം ആരും തേവന്റെ വേലിക്കുള്ളിലേക്കു കടന്നില്ല. തേവനും മക്കളും ആയുധങ്ങളുമായി ഭീഷണി മുഴക്കി അവരെ പിന്തിരിപ്പിച്ചു. വേലിക്കു പുറത്തുനിന്ന് എത്തിനോക്കാൻ ശ്രമിച്ചവരെപ്പോലും തേവനും മക്കളും വിരട്ടി. ചിലർ പൊലീസിൽ അറിയിക്കാൻ ഓടി. പെട്രോമാക്സിന്റെ മുകൾഭാഗത്തെ തീയിൽ ഇരുമ്പായുധങ്ങൾ ചുട്ടുപഴുപ്പിച്ച് മണിയുടെ നാവിൽവച്ചു പൊള്ളിക്കുകയും കുടങ്ങളിൽ നിന്ന് വായിലേക്ക് വെള്ളമൊഴിക്കുകയും ചെയ്യുന്ന കർമ്മം തേവനും കൂട്ടരും തുടർന്നു. ലക്ഷ്മിയിൽനിന്ന് ബാധ ഒഴിയാതായതിനെത്തുടർന്ന് തേവൻ ചാട്ടവാർകൊണ്ട് ലക്ഷ്മിയെ പൊതിരെ തല്ലി. എന്നിട്ടും ബാധപോകാതെ ലക്ഷ്മി നിന്നുറഞ്ഞു. തേവന്റെ മർദ്ദനം ഭീകരമായപ്പോൾ ലക്ഷ്മി വീണു.

വടക്കഞ്ചേരി പൊലീസ് പാഞ്ഞെത്തുമ്പോഴേക്കും മണി മൃതപ്രായനായി ക്കിടക്കുകയായിരുന്നു. പൊലീസ് മണിയെയും ലക്ഷ്മിയെയും ഉടൻതന്നെ ആശുപത്രിയിലെത്തിച്ചു. തേവനെയും ആൺ







മന്ത്രവാദ സാമഗ്രികൾ

## അന്ധവിശ്വാസത്തിന്റെ പിടിയിൽപ്പെട്ട ഒരു കുടുംബം ദുരന്തമയമായ അനുഭവത്തിൽപ്പെട്ട കഥ

**കൗമുദിന്യൂസ് സർവീസ്**

മക്കളെയും മരുമകനെയും അറസ്റ്റ്ചെയ്തു.

ആശുപത്രിയിലെ മറെറാരു വാർഡിൽ ലക്ഷ്മി കിടക്കുന്നു. ശരീരത്തിന്റെ വിവിധഭാഗങ്ങളിൽ അടിയും തീപ്പൊള്ളലുമേററതിനെത്തുടർന്നുണ്ടായ വ്രണങ്ങൾ. സ്ഥിരബോധമില്ലാത്തതിന്റെ രൂപവും ഭാവവും. അമ്മായി ചിന്നമ്മാളുവിന്റെ സഹായത്തോടെ ലക്ഷ്മിയെ മണിയുടെ കിടക്കയ്ക്കരികിലേക്കു കൊണ്ടുവന്നു. അമ്മ മീനാക്ഷി മണിയുടെ കട്ടിലിനടിയിൽ കൂനിക്കൂടി മുഖം ഒളിപ്പിച്ചിരിക്കുന്നു. കാഴ്ചക്കാർ ധാരാളം ചുററും കൂടിയിട്ടുണ്ട്. വായിൽനിന്ന് വെളുത്ത ദ്രാവകമൊലിപ്പിച്ചുകൊണ്ട് മണി മയങ്ങിക്കിടക്കുകയാണ്. ഗ്ളൂക്കോസ് സലൈനാണ് ഒഴുകുന്നത്. ആ ദ്രാവകആഹാരമാണ് മണിയുടെ ജീവൻ നിലനിറുത്തുന്നത്. ചുണ്ടുകൾ വീർത്തു വികസിച്ചിരിക്കുന്നു. നാവും നീരുവന്ന് കരുവാളിച്ചിരിക്കുന്നു. ലക്ഷ്മി വന്നപാടെ മണിയെ ഒന്നു നോക്കി. കട്ടിലിൽക്കിടന്ന വിശറിയെടുത്ത് മണിയെ അല്പനേരം വീശി. പെട്ടെന്നെന്തോ ഓർത്തതുപോലെ ലക്ഷ്മി ചാടിയെണീററു. കട്ടിലിനടിയിലെ പാത്രത്തിൽനിന്ന് കുറേ പാൽ എടുത്ത്, ആരോടോ എന്തോ പ്രതികാരം തീർക്കാനെന്നവണ്ണം ഒററവലിക്കു കുടിച്ചു. ലക്ഷ്മി ഒന്നും മിണ്ടുകയില്ലെന്ന് പൊലീസും ആശുപത്രി ജീവനക്കാരും പറഞ്ഞിരുന്നു. അസുഖം ഭേദമായോ എന്ന് ആരാഞ്ഞപ്പോൾ മറുപടിയെന്നോണം ലക്ഷ്മി തറച്ചൊന്നു നോക്കി. സ്വരം കുറേക്കൂടി ദൃഢമാക്കിക്കൊണ്ട് ചോദ്യം ആവർത്തിച്ചപ്പോൾ ലക്ഷ്മി അമ്മയെ ചൂണ്ടിക്കൊണ്ടു പറഞ്ഞു: ''അതിനാ സൂക്കേട്. സ്വബോധമില്ല. ഇന്നാള് വീട്ടിൽ അലങ്കോലം വെച്ചൂന്ന്.'' ഇതും പറഞ്ഞുകൊണ്ട് ലക്ഷ്മി നടന്നുചെന്ന് അമ്മയുടെ തലയ്ക്കിട്ട് ഒരു തട്ടുകൊടുത്തു. മീനാക്ഷി എണീററ് കുറേ അകലെ മാറി കൂനിക്കൂടിയിരുന്നു. ചിന്നമ്മാളു മീനാക്ഷിയെ ബലം പ്രയോഗിച്ചു നേരെയിരുത്തി. മീനാക്ഷി ഒന്നും മിണ്ടാതെ അകലെ കണ്ണുനട്ട് ഇരുന്നു. ലക്ഷ്മിയും മീനാക്ഷിയുംകൂടി ആശുപത്രിക്കുള്ളിൽ പല പ്രാവശ്യം ഉറഞ്ഞുതുള്ളി ബഹളംകൂട്ടിയെന്നു് കൂടിനിന്നവർ പറഞ്ഞു. ഇതിനിടയിൽ മണി കണ്ണു തുറന്നു. മണിയുടെ തലമുടിയിൽ തടവി ഓമനിച്ചുകൊണ്ട് അനുതാപത്തോടെ നോക്കി ലക്ഷ്മി കിടക്കയിൽ കൈകുത്തി ചരിഞ്ഞിരുന്നു. നിസ്സഹായമായ അവരുടെ കുടുംബത്തിന്റെ ദുർഗതിയും അന്തർഗതങ്ങളും വെളിപ്പെടുത്താൻ അവർക്ക് ശേഷിയില്ലാതായിരിക്കുന്നു.

ആശുപത്രിയിലേയും നാട്ടിലേയും കാഴ്ചക്കാരായ ആൾക്കൂട്ടം തേവനേയും ലക്ഷ്മിയേയുമെല്ലാം മർദ്ദിച്ചുനേരെയാക്കണമെന്ന പക്ഷക്കാരാണ്. അവരുടെ ഭാവന ഒററയ്ക്കും കൂട്ടായും പ്രവർത്തിച്ച് സംഭവത്തെപ്പററി പലകഥകളും മെനഞ്ഞുണ്ടാക്കുന്നു. കുട്ടിയുടെ നാവ് പിഴുതെടുക്കാനായിരുന്നു ശ്രമമെന്നും അല്ല കുട്ടിയെ ബലിയർപ്പിക്കാനായിരുന്നു ഉദ്ദേശ്യമെന്നും അവർ കഥ പ്രചരിപ്പിക്കുന്നു. വീട്ടിൽ നടന്ന അനാശാസ്യപ്രവർത്തനങ്ങൾ കുട്ടി കണ്ടുവെന്നും അതു പുറത്തുപറയുമോ എന്നു ഭയപ്പെട്ടതിനാൽ കഥാനായികയായ ലക്ഷ്മിയുടെ യുക്തിസഹജമായ പോംവഴിപ്രകാരമാണ് നാവുതന്നെ നശിപ്പിക്കാൻ ശ്രമിച്ചതെന്നും രസക്കഥകൾ സൃഷ്ടിക്കുന്നു. മണിയെ മാത്രമല്ല, ജ്യേഷ്ഠൻ കേശവനേയും കുരുതികൊടുക്കാൻ തേവൻ ലക്ഷ്യമിട്ടിരുന്നുവെന്നാണ് ഒരു കഥ. മണി അപസ്മാരരോഗിയായതിനാൽ കുടുംബം തകരുമെന്നു കണ്ട് മണിയെ കൊന്ന് കുടുംബം രക്ഷിക്കാനായിരുന്നു നീക്കമെന്ന് മറെറാന്ന്. ഭൂതപ്രേതങ്ങൾക്ക് ഇളം രക്തംകൊടുത്ത് നിധി വാങ്ങാനും സമ്പൽസമൃദ്ധിയുണ്ടാക്കാനും തേവൻ ആഗ്രഹിച്ചു. ഇങ്ങനെ എത്രയെത്ര കഥകളാണ് ആയക്കാട്ടും പരിസരങ്ങളിലും പ്രചരിച്ചിരിക്കുന്നത്. തേവനേയും കുടുംബാംഗങ്ങളേയും തികഞ്ഞ സാമൂഹ്യദ്രോഹികളാക്കി ജനം വിധിയെഴുതുന്നു. മിണ്ടാട്ടമില്ലാത്ത ലക്ഷ്മിയേയും മീനാക്ഷിയേയുംകൊണ്ട് തങ്ങൾ സകലതും പറയിക്കാമെന്ന അവകാശവാദത്തിലാണ് മിക്ക പൊലീസുകാരും. ആശുപത്രിയിൽനിന്നിറങ്ങിയാൽ തങ്ങൾ ശരിയാക്കിക്കൊള്ളാമെന്നാണ് അവർ പറയുന്ന

തു്. ഇത്രമാത്രം സാമൂഹ്യവിരുദ്ധരാണോ തേവനും കുടുംബവും? ജനക്കൂട്ടത്തിൻെറ തനി സാധാരണമായ കാഴ്ചപ്പാടിനപ്പുറത്തു് ആ പാവം കുടുംബത്തിനു് ഒരു യാഥാർത്ഥ്യമുണ്ടോ?

മണിയോടു കാട്ടിയ ക്രൂരത വളരെ ഗുരുതരമായ ഒന്നു തന്നെയാണെന്നു് തീർച്ചയാണു്. വൈദ്യശാസ്ത്രം മണിയുടെ ജീവൻ രക്ഷിച്ചില്ലായിരുന്നെങ്കിൽ ക്രൂരതയുടെ തീവ്രത ഇരട്ടിക്കുകയും ചെയ്യുമായിരുന്നു. പക്ഷേ, ഇതു് ഒരു ആത്മപീഡനമായിരുന്നില്ലേ? ചെറുമസമുദായത്തിൽപെട്ട കൂലിപ്പണിക്കാരൻ തേവൻ എന്ന 55 കാരൻ ഇതുവരെ നാട്ടുകാരെ ചതിക്കുകയോ കൊള്ളത്തരം കാട്ടുകയോ ചെയ്തിട്ടില്ലെന്നു് ആളുകൾ സമ്മതിക്കുന്നു. അയാളുടെ കുടുംബാംഗങ്ങളും ദ്രോഹികളല്ല. ഉള്ളതുകൊണ്ടു് ഒതുങ്ങിക്കൂടി കഴിയുന്നവരാണു്. ഈ യഥാർത്ഥസ്ഥിതി മനസ്സിലാക്കാൻ കഴിഞ്ഞവരിൽ ഒരാളാണു് വടക്കാഞ്ചേരി പൊലീസ് സ്റ്റേഷനിലെ ഹെഡ്കോൺസ്റ്റബിൾ സുന്ദരൻ. ഈ കേസ് അന്വേഷിച്ചതും സുന്ദരനാണു്. മണിയുടെ നാവു പൊള്ളിച്ചു് ബാധയകറ്റുക മാത്രമേ ഉദ്ദേശ്യമുണ്ടായിരുന്നുള്ളുവെന്നും ആരെയും കരുതികൊടുക്കാൻ മനസ്സിൽപ്പോലും വിചാരിച്ചിട്ടില്ലെന്നും ചോദ്യം ചെയ്തപ്പോൾ തേവനും മക്കളും പറഞ്ഞതായി ഹെഡ് കോൺസ്റ്റബിൾ വെളിപ്പെടുത്തി. ഇല്ലാക്കഥകളെല്ലാം അദ്ദേഹം നിഷേധിച്ചു. ആ ശുദ്ധപാവങ്ങളുടെ പേരിൽ ഇങ്ങനെ കഥകൾ പ്രചരിക്കുന്നതിൽ അദ്ദേഹത്തെപ്പോലെ അപൂർവ്വം പേർ മാത്രമേ ദുഃഖിക്കുന്നുള്ളു.

വറുതി ഉറഞ്ഞുതുള്ളുന്ന നട്ടുച്ചനേരത്തു് വെന്തു വിണ്ടുകീറിക്കിടക്കുന്ന നെൽപ്പാടത്തിലൂടെ ചുണ്ടക്കാട്ടെ തേവൻെറ കൊച്ചു വീട്ടിലെത്തുമ്പോൾ അവിടെ ആരും ഉണ്ടായിരുന്നില്ല. തേവനും കേശവനും കൃഷ്ണനും വേലായുധനും റിമാൻഡിൽ സബ്ജയിലിലാണു്. യക്ഷിക്കഥകളുടെ ഭീകര സ്മൃതികളുമായി കരിമ്പനകൾ എഴുന്നു നിൽക്കുന്ന ഒരു മൊട്ടക്കുന്നിലാണു് വീടു്. പത്തിരുപതു സെൻറ് സ്ഥലം കാണും. ചുററും ശക്തമായ മുൾവേലി അതിരിട്ടു നിൽക്കുന്ന പറമ്പിനപ്പുറത്തു് കൊച്ചു കുടിലുകൾ. ആസുരപ്രവൃത്തിയുടെ അവശിഷ്ടങ്ങളുമായി വീടുറങ്ങിക്കിടക്കുന്നു. അയലത്തുകാർ വേലിക്കപ്പുറത്തു വന്നുനിന്നു. എത്ര നിർബ്ബന്ധിച്ചിട്ടും അവരാരും അകത്തു വന്നില്ല. വഴികാട്ടിയായി വന്ന ഓമന എന്ന പത്തു വയസ്സുകാരി പേടിയോടെ അകന്നു മാറി നിന്നു. അവളുടെ വല്യച്ഛനാണു് തേവൻ. പക്ഷേ, ഓമനയുടെ വീട്ടുകാരും തേവനുമായി ശത്രുതയിലാണു്. മന്ത്രവാദ സംഭവത്തോടെ എല്ലാവരും തേവൻെറ വീടിനെ ഉൾഭീതിയോടെയാണു് നോക്കുന്നതു്. അകത്തെ നിന്നുതിരിയാൻ ഇടമില്ലാത്ത മുറിയിൽ പത്തു കല്ലുകൾ കുത്തിനാട്ടി പ്രതിഷ്ഠിച്ചിരിക്കുന്നു. എല്ലാം ദൈവങ്ങളാണു്.

തേവനും കുടുംബവും നാട്ടുകാരിൽ നിന്നു് ഒററപ്പെട്ടു കഴിയുന്നവരാണെന്നു് അയലത്തുകാരായ വേലനും ബാലകൃഷ്ണനും മാളുക്കുട്ടിയും മീനുവുമൊക്കെ പറഞ്ഞു. അവരുടെയൊക്കെ അകന്ന ബന്ധുവാണു് തേവൻ. പിണങ്ങാൻ കാരണം അതിർത്തിത്തർക്കമാണു്. മണിയുടെ ആർത്തനാദം കേട്ടു് അവരും ഓടിക്കൂടിയിരുന്നു. ശത്രുതയിലാണെങ്കിലും വേലനും മാളുക്കുട്ടിയും സംഭവത്തിൻെറ സത്യസ്ഥിതി വെളിപ്പെടുത്താൻ തയ്യാറായി. കുട്ടിയെ കരുതികൊടുക്കാൻ ഉദ്ദേശ്യമുള്ളതായി തോന്നിയില്ലെന്നു് സംഭവം ഇരുട്ടത്തുനിന്നു കണ്ട വേലൻ പറഞ്ഞു. കരുവിനെ ഇറക്കാൻ നാവുപൊള്ളിക്കുക എന്ന മന്ത്രചികിത്സാരീതി ഉള്ളതാണെന്നു് അയാൾ സ്ഥിരീകരിച്ചു. അതുമാത്രമാണു നടന്നതു്. അസന്മാർഗ്ഗം യാതൊന്നുമില്ലെന്നു് എല്ലാവരും തീർത്തു പറഞ്ഞു. ഇല്ലാത്തതു പറയാൻ തങ്ങൾക്കാവില്ലെന്നു് ആ നിഷ്കളങ്ക ഗ്രാമീണർ കൂട്ടിച്ചേർക്കുകയും ചെയ്തു. തേവനോടുള്ള തൻെറയും കുടുംബത്തിൻെറയും ശത്രുത വിശദീകരിച്ചശേഷം ബാലകൃഷ്ണൻ എന്ന പ്രീഡിഗ്രി വിദ്യാർത്ഥി കള്ളക്കഥകളെ അപ്പാടെ നിഷേധിച്ചു.

ദുരാചാരങ്ങൾക്കു് അടിമയായിപ്പോകുന്ന പാവപ്പെട്ടവൻ നിസ്സഹായമായ ഒരു വിഷമവൃത്തത്തിലാണു്. മണ്ണും മുതലും ശേഷിയുമുള്ളവരുടെ കടന്നാക്രമണങ്ങളിൽ നിന്നു് രക്ഷപ്പെടാനും അഭിവൃദ്ധി നേടാനും പാവങ്ങൾ പലപ്പോഴും അഭയമാക്കുന്നതു് വിശ്വാസത്തിൻെറ കൂരിരുളിനെയാണു്. പ്രതിഷേധിക്കാതെ ഒഴിഞ്ഞുമാറി നടക്കുമ്പോൾ അവൻെറയുള്ളിൽ വിശ്വാസത്തിൻെറ ഒരു രഹസ്യലോകവും രൂപപ്പെടുന്നു. പുറംലോകത്തു് സഫലമാകാൻ തരമില്ലാത്ത മിതമായ ആഗ്രഹങ്ങൾക്കു് മുന്നോട്ടുപോകാൻ സ്വന്തം ലോകത്തിൽ എളുപ്പമാർഗ്ഗങ്ങൾ ധാരാളം തെളിയുന്നു. അക്രമത്തിൻെറയും ആഭിചാരത്തിൻെറയും മാർഗ്ഗങ്ങളാണു് തെളിയുക. ഒട്ടും തൻേറടമില്ലാത്തവൻ ആഭിചാരത്തിൻെറ അപ്രായോഗികമാർഗ്ഗത്തിലേക്കു് ഗതികേടുകൊണ്ടുവീഴുകയും അതിലൂടെ ശക്തിയെ ഉപാസിക്കുകയും ചെയ്യുന്നു. ഉപാസന തീവ്രമാകുന്നതോടെ അവശേഷിച്ച ഉൾക്കാഴ്ചയും പുറംകാഴ്ചയും നഷ്ടമാകുന്നു. നരബലിയും ശാരീരികപീഡനവും നടക്കുകയും ചെയ്യുന്നു. തേവന്മാരുടെ മനോഗതി ഇങ്ങനെ വ്യവച്ഛേദിക്കാവുന്നതാണു്.

ദുർമ്മന്ത്രവാദത്തിൻെറ മൂകസാക്ഷികൾ— പൊള്ളലേററു് ആശുപത്രിയിലായ മണിയും ലക്ഷ്മിയും





കള്ളിക്കാട്ട് രാമചന്ദ്രൻ

# കേരളത്തെ വിസ്മയിപ്പിച്ച ഒരു സീകരണം



ഇവിടെ ഈ ശാർക്കര ക്ഷേത്രപ്പറമ്പിൽ നിന്നുകൊണ്ടു കൊട്ടും വാദ്യവും കുഴൽവിളിയും കേൾക്കുമ്പോൾ വർഷങ്ങൾ എന്നിൽനിന്നു് ഞാനറിയാതെ ഊർന്നുപോകുന്നു. ഞാനൊരു കുഞ്ഞാകുന്നു. അമ്മയുടെ ഒക്കത്തിരുന്നു് ഉൽസവം കാണുന്ന കുഞ്ഞു്. ഭഗവതിയുടെ സാന്നിദ്ധ്യം തേജോമയമാക്കുന്ന തീവെട്ടി വെളിച്ചം കണ്ടു് ഇളംകണ്ണും ഇളം മനസ്സും വിടരുന്നു കതിനാവെടിയുടെ ശബ്ദം കേൾക്കുമ്പോൾ മുഖം അമ്മയുടെ മാറിൽ ഒളിക്കുന്നു. ഇല്ലായ്മകളുടേയും വല്ലായ്മകളുടേയും പരാതികൾ ദേവിയോടു് ഉരുവിട്ടു നിൽക്കുകയായിരുന്ന അമ്മ മോൻെറ നെറുകയിൽ ഉമ്മവച്ചു് തലമുടിയിൽ തലോടി ആശ്വസിപ്പിക്കുന്നു.

കാതങ്ങൾ താണ്ടി കിഴക്കുനിന്നുമെത്തിയതാണു്. ഭരണിനാളിൽ ശാർക്കരക്ഷേത്രത്തിലെ ശക്തിസ്വരൂപിണിയെ കാണാൻ. ചിറയിൻകീഴ് നിന്നും മൈലുകൾക്കപ്പുറമുള്ള, മലകളുടെ ചരിവിലെ ഒരു ദേശത്തിരുന്നു് എത്രയെത്ര കഥകളാണു് അകലെയുള്ള ദേവിയെക്കുറിച്ചു കേട്ടിട്ടുള്ളതു്, ഉറക്കം വരാത്ത രാവുകളിൽ ദേവന്മാരുടേയും ദേവികളുടേയും കഥകൾ പറഞ്ഞു് ഉറക്കം വിളിച്ചുവരുത്തുന്ന അമ്മ.

പണ്ടു്, വളരെ പണ്ടു് കിഴക്കുനിന്നും പടിഞ്ഞാറേക്കു് ശർക്കരയും വിററു നടന്നിരുന്ന ഒരുവൻ, ശക്കര വിററു് ശക്കര വിററു് അയാൾ ഒരുനാൾ അന്തിയിൽ ശാർക്കര പറമ്പിലെത്തി. ഇനി മുന്നോട്ടു പോകാൻ കഴിയില്ല. മുമ്പിൽ വഴി തടയാൻ ഇരുട്ടു്. അത്താഴം കഴിച്ചു് ദേവിയേയും ദേവനേയും സ്തുതിച്ചു് ആ പറമ്പിൽത്തന്നെ ഉറങ്ങാൻ കിടന്നു. അയാൾ ക്കരികിൽ അയാളുടെ ശർക്കരക്കുടങ്ങൾ. പിറേറന്നു് പറമ്പിൽ കിടന്നുറങ്ങുകയായിരുന്ന ശർക്കരക്കച്ചവടക്കാരനെ സൂര്യൻ വന്നു് തട്ടിഉണർത്തി. വീണ്ടും പടിഞ്ഞാറേക്കുള്ള യാത്ര തുടങ്ങാൻ അയാൾ ശർക്കരക്കുടങ്ങൾ ഒന്നൊന്നായി കൈയിലെടുത്തു. പക്ഷേ, ഒരു കുടം മാത്രം ഉയർന്നില്ല. അതു് ഭൂമിയെ കെട്ടിപ്പിടിച്ചിരിക്കുംപോലെ തോന്നി. പൊങ്ങാത്ത ശർക്കരക്കുടം ഒരു വിശേഷമായി. ആ വിശേഷം കേട്ടു് ആളുകൾ കൂടി. ആൾക്കൂട്ടം കണ്ടു് അതുവഴി പോയ ഒരു നമ്പൂതിരി വിവരം തിരക്കി.

വിവരം കേട്ടറിഞ്ഞ നമ്പൂതിരി തൻെറ ജ്ഞാനദൃഷ്ടികൊണ്ടു മററുള്ളവർ കാണാത്തതു കണ്ടു. ആ മുഖം ഭക്തികൊണ്ടു തുടുത്തു. ആ പറമ്പിൽ ഭഗവതിയുടെ സാന്നിദ്ധ്യമുണ്ടെന്നും ആ ദേവിയെ പ്രതിഷ്ഠിക്കണമെന്നും നമ്പൂതിരി കൽപിച്ചു. ഇന്നലെ കുന്തളൂരിൽനിന്നും ആൾക്കൂട്ടത്തിൽ അലിഞ്ഞു ശാർക്കര ക്ഷേത്രപ്പറമ്പിലെത്തുമ്പോൾ ഭഗവതിയെക്കുറിച്ചു പണ്ടു കേട്ട കഥ വീണ്ടും മനസ്സിലെത്തി

വർഷങ്ങൾക്കുമുമ്പു് അമ്മയുടെ മടിയിലിരുന്നു് ഭരണിനാളിലെ ഉത്സവം കണ്ട കുട്ടിയുടെ മനസ്സ് ഇപ്പോൾ മുതിർന്നിരിക്കുന്നു. ആ മുതിർന്ന മനസ്സ് ഇങ്ങനെ ഒരുതിരുത്തു് തിരുത്തി. ഇവിടെ റാട്ടുകൾ സംഘഗാനം പാടുന്ന നാട്ടിൽ ഒരു ഭഗവതിയുടെ സാന്നിദ്ധ്യത്തിൽ ഒരു വലിയ മനുഷ്യൻെറ സാന്നിദ്ധ്യവുമുണ്ടു്. ആ വലിയ മനുഷ്യൻ പ്രേംനസീറാണു്.

വീണ്ടുമൊരിക്കൽക്കൂടി ചിറയിൻകീഴ് എത്തുമ്പോൾ കാലം എന്നെ എത്രയോ അധികം മാററിയിരുന്നു. വളരെ പണ്ട ശാർക്കര ഭരണി നാളിൽ വണ്ണബലൂണുകൾ കണ്ടു കൊതിച്ച ഞാൻ പ്രേംനസീർ എന്ന മനുഷ്യനോടു് ഒരു വലിയ ദേശവും അവിടത്തെ വലുതും ചെറുതുമായ മനുഷ്യരും കാട്ടിയ സ്നേഹം കണ്ടു് ഇന്നലെ അത്ഭുതം കൂറി നിന്നുപോയി. ചിറയിൻ കീഴിൻെറ ചെറു ഞരമ്പുകൾപോലെ പടർന്നു കിടക്കുന്ന ഊടുവഴികളിലൂടെ ഉറുമ്പിൻ പററംപോലെ നീങ്ങിവന്നമനുഷ്യർ ശാർക്കര ക്ഷേത്രമൈതാനത്തു് ഒന്നിച്ചു ചേരുമ്പോൾ അതു് മലയാളിയായ ഒരു മനുഷ്യൻെറ വ്യക്തിപ്രഭാവംകൊണ്ടു സൃഷ്ടിക്കപ്പെട്ട ഏററവും വലിയ കൂട്ടമായിത്തീർന്നു. തമിഴകത്തും തെലുങ്ക്നാട്ടിലും താരങ്ങൾ ഇതിലും വലിയ ആൾക്കൂട്ടം സൃഷ്ടിച്ചിട്ടുണ്ടെന്ന കാര്യം മറച്ചുവയ്ക്കുന്നില്ല. അവിടങ്ങളിൽ ജനങ്ങ

ളെ ഒരു മുദ്രാവാക്യത്തിന്റെ ചൂണ്ടലിൽ കോർത്തോ ഒരു പേശ്ശും പടത്തിലെ അഴകിയ രാവണ കഥാപാത്രത്തിന്റെ ചമൽക്കാര ഭംഗി കൊണ്ടു് ആകർഷിച്ചോ ആട്ടിൻപററങ്ങളെപോലെ ആട്ടിത്തെളിക്കാവുന്നതേയുള്ളൂ. വിഷഭൂമിയിലേക്കാണെങ്കിൽപ്പോലും നയിക്കപ്പെടാൻ അവർ ഒരുക്കമൊണു്.

പക്ഷേ, ഇതു കേരളമാണു്. രാഷ്ട്രീയ ധ്രുവീകരണത്തിന്റെ നാടു്. രാഷ്ട്രീയ പ്രബുദ്ധത ആടയാഭരണമായി എടുത്തണിഞ്ഞ ഒരു ദേശത്തു് ഒരു സിനിമാ താരം പതിനായിരങ്ങൾകൊണ്ടു് അളക്കാവുന്ന ഒരു ജനക്കൂട്ടത്തെ വെളുക്കുവോളം തന്റെ വ്യക്തിത്വത്തിന്റെ മാസ്മരശക്തികൊണ്ടു പിടിച്ചുനിറുത്തിയെന്നതു തന്നെ ഒരു അദ്ഭുതമല്ലേ. ആ, അദ്ഭുതം തന്നെയാണു് ഏപ്രിൽ ഇരുപതാംതീയതി ബുധനാഴ്ച ചിറയിൻകീഴിൽ സംഭവിച്ചതു്.

ചിറയിൻകീഴിൽ ചിറകൾ വററിയിരിക്കുന്നു. ശാർക്കരത്തോട്ടിൽ വെള്ളത്തിനുപകരം അരയോളവും അതിനു മുകളിലും വെയിൽ ഒഴുകുന്നു. ആകാശത്തിനു ചുവട്ടിൽ മൃഗതൃഷ്ണകൾ നീന്തിനടക്കുന്നു. അവയ്ക്കുപോലും ഇല്ലാത്ത വെള്ളത്തിലേക്കു് പ്രലോഭിപ്പിച്ചുകൊണ്ടു പോകാൻ കഴിയാതായിരിക്കുന്നു. കുന്തള്ളൂരിലെ ആ കൊച്ചു ചായക്കടയിൽനിന്നു വിലപ്പെട്ട ഒരു നിധിപോലെ ലഭിച്ച ചായ ഉപ്പുരസംകൊണ്ടു കഴിക്കാനാകാതെ വിഷമിച്ചപ്പോൾ നാട്ടുകാരനായ സുഹൃത്തു് പറഞ്ഞു—''കഴിക്കു്. മറെറാന്നും ഇവിടെ കിട്ടാൻപോകുന്നില്ല, ഇതു് ചിറയിൻകീഴിന്റെ കണ്ണീരിന്റെ ഉപ്പാണു്...'' ഏതോ ഒരു അണക്കെട്ടിന്റെ കാരുണ്യം കൊണ്ടു നഗരത്തിൽ ഉപ്പില്ലാത്ത വെള്ളം കുടിച്ചും ആ വെള്ളത്തിൽ കുളിച്ചും കഴിയുന്ന ഞാൻ ഉപ്പിന്റെ മഹത്വമറിഞ്ഞു. എന്നിട്ടും കുടിവെള്ളത്തിൽ ഉപ്പു കലരുന്നതിന്റെ സങ്കടം വിസ്മരിച്ച ഒരു ദിവസം ചിറയിൻകീഴിലുണ്ടായി, മുകളിൽ ജ്വലിക്കുന്ന സൂര്യന്റെ തീനാവുകളെ അന്നു് അവർ വിസ്മരിച്ചു. അന്നു് അഞ്ചുമണിക്കു മുമ്പുതന്നെ ചിറയിൻകീഴിലെ ചായക്കടകളിൽ കരുതിവച്ചിരുന്ന ഉപ്പുവെള്ളംപോലും മനുഷ്യർ കുടിച്ചു വററിച്ചു. ഏപ്രിൽ ഇരുപതു് ബുധനാഴ്ച. അന്നു ചിറയിൻകീഴിൽ ഉത്സവമേളയായിരുന്നു. ആ ഉത്സവനാളിൽ പ്രേംനസീർ എന്ന നടൻ ദൈവവും മനുഷ്യനും ആകുന്നതു് ചിറയിൻകീഴുകാരനല്ലാത്ത ഞാൻ കണ്ടു. ശാർക്കര ക്ഷേത്രമൈതാനത്തിൽ നിറഞ്ഞുതുളുമ്പി ഒഴുകിയ ജനങ്ങളെ കണ്ടു നിൽക്കുമ്പോൾ പ്രേംനസീർ അവർക്കു് വരുംകാലങ്ങളിൽ നൽകാനായി ചില ഉത്തരങ്ങൾ മനസ്സിൽ സ്വരൂപിച്ചു വയ്ക്കുകയായിരുന്നോ?

ചിറയിൻകീഴിൽ രാഷ്ട്രീയ പ്രബുദ്ധതയ്ക്കു് ഒരു ക്ഷാമവുമില്ല. കാലാകാലങ്ങളിൽ കക്ഷികൾ അമീബപോലെ പിളന്നുമാറുമ്പോൾ അവയുടെ പിറകെ പോകാനും എല്ലായിടങ്ങളിലെന്നപോലെ് ഇവിടെയും ആളുകളുണ്ടു്. സൗകര്യപൂർവ്വം എവിടേയും എടുത്തു പ്രയോഗിക്കാവുന്ന മയക്കുന്ന പുഞ്ചിരിയുമായിവന്ന രക്ഷകൻമാർക്കു് ചിറയിൻകീഴുകാർ വോട്ടു നൽകിയിട്ടുണ്ടു്. എത്തേണ്ടിടത്തു് എത്തുമ്പോൾ അവരുടെ ചിരി വററുന്നു. ചിറയിൻകീഴിനു് ഉപ്പുരസമില്ലാത്ത കുടിവെള്ളം ചുരത്തിക്കൊടുക്കാൻ അവർക്കു് കഴിഞ്ഞില്ല. ബുധനാഴ്ച രാത്രിയുടെ പകുതി കഴിഞ്ഞിട്ടും ശാർക്കരക്ഷേത്രപ്പറമ്പിൽ നിറഞ്ഞുനിന്നവരുടെ മുഖത്തു് കുടിവെള്ളത്തിനുള്ള ദാഹമുണ്ടായിരുന്നുവെന്നു തീർച്ച. പ്രേംനസീർ അതു കണ്ടിട്ടുണ്ടെന്നതും തീർച്ച. മയക്കു വിദ്യക്കാർക്കു് ഒരിക്കലും നൽകാൻ കഴിയാത്തതും നൽകാത്തതും തങ്ങളുടെ പ്രിയപ്പെട്ട അബ്ദുൽ ഖാദർ നൽകുമെന്ന പ്രതീക്ഷ അവരിലുണ്ടായിരുന്നുവോ?

കുന്തള്ളൂരിൽനിന്നും ആരംഭിച്ചു് ശാർക്കര ക്ഷേത്രപ്പറമ്പിൽ അവസാനിച്ച ഘോഷയാത്രയിലെ ഫ്ളോട്ടുകളിലൊന്നു് തൊണ്ടു തല്ലി ചകിരിയെടുത്തു കയർപിരിക്കുന്ന സ്ത്രീകളുടേതായിരുന്നു. ഒരിക്കൽ ചിറയിൻകീഴിന്റെ സ്വപ്നങ്ങൾ പിരിഞ്ഞുവന്നതു് റാട്ടുകളിലായിരുന്നു. ഇന്നു് ആ സ്വപ്നങ്ങൾ നൈലോൺചരടുകൾകൊണ്ടുവരിഞ്ഞു കെട്ടപ്പെട്ടിരിക്കുന്നു. റാട്ടുകളുടെ സംഗീതം ഇടയ്ക്കിടെ നിലയ്ക്കുന്നു. വറുതിയുടെ ഇടവേളകൾക്കു് നാൾ കഴിയുന്തോറും നീളം വയ്ക്കുന്നു. ഫ്ളോട്ടുസജ്ജീകരിച്ച ആ ലോറിയിൽ ഇരുന്നു തൊണ്ടു തല്ലിക്കൊണ്ടിരുന്നതു് ഒരു വൃദ്ധയായിരുന്നു. തങ്ങളുടെ പ്രിയപ്പെട്ട അബ്ദുൽഖാദറിനു വരവേല്പു നൽകുന്ന ആഹ്ലാദത്തിന്റെ നിമിഷങ്ങളിൽപ്പോലും ആ വൃദ്ധയുടെ മുഖത്തു് ദൈന്യതയുണ്ടായിരുന്നു. കുന്തള്ളൂരിൽ തന്റെ വീട്ടിന്റെ പടിക്കൽ മലയാള സിനിമയിലെ പുതിയതും പഴയതുമായ താരങ്ങൾക്കു് നടുവിൽ നിറഞ്ഞുനിന്ന പ്രേംനസീർ ആ വൃദ്ധയുടെ മുഖത്തെ ദൈന്യത കണ്ടു. കൂടെയുണ്ടായിരുന്ന മറുനാടൻ നക്ഷത്രങ്ങളിൽ വെറും കൗതുകം മാത്രമേയുണ്ടായിരുന്നുള്ളൂ. വിദൂരമായ ബാല്യത്തിൽ കായൽത്തീരത്തു് കളിമണ്ണുകൊണ്ടു കിനാവുകൾ പണിത ശാർക്കര ക്ഷേത്രമൈതാനത്തു് സൈക്കിളോടിച്ചു നടന്ന, റാട്ടുകളുടെ സംഗീതം കേട്ടു വളന്ന അബ്ദുൽഖാദറിനു് ആ വൃദ്ധയുടെ മുഖത്തെ ദൈന്യതയുടെ രഹസ്യം മനസ്സിലായിട്ടുണ്ടാവും. ചിറയിൻകീഴുകാരുടെ സ്വപ്നങ്ങൾ പിരിച്ചെടുക്കാൻ ഇനി അബ്ദുൽഖാദർ കൂടെയുണ്ടാകുമോ? ചിറയിൻകീഴ് കേരളത്തിന്റെ കൊച്ചുപതിപ്പാണെന്നു ഓർക്കുക. ആ കൊച്ചു പതിപ്പിൽനിന്നു വലിയ പതിപ്പിലേക്കു രക്ഷകനായി വളരാൻ പ്രേംനസീറിനു ,കഴിയുമെങ്കിൽ ചരിത്രം ഈ വലിയ മനുഷ്യനോടു നന്ദി പറയുമെന്നുള്ളതു തീർച്ച.

**പ്രേംനസീറിനു് ചിറയിൻകീഴുകാർ ഒരു സ്വീകരണം ഒരുക്കി. അതു കാണാനെത്തിയവരെ വിസ്മയിപ്പിച്ച ആ വരവേല്പിനു് ചൈതന്യം നൽകിയ ആ മനുഷ്യന്റെ വ്യക്തിത്വത്തെ രണ്ടു കോണുകളിൽ നിന്നു നോക്കിക്കാണുകയാണു് ഈ പേജുകളിൽ.**

ചിറയിൻകീഴിലെ സ്വീകരണത്തിനിടയിൽ



ബുധനാഴ്ച,വൈകുന്നേരം. പ്രേംനസീറിന്റെ വീട്ടിലെ മുറികളെല്ലാം അടുത്തും അകലെയും നിന്നു വന്ന ബന്ധുക്കളേയും സ്നേഹിതന്മാരെയും കൊണ്ടു നിറഞ്ഞിരുന്നു. രണ്ടാമത്തെ നിലയിലെ ഒരു മുറിയിൽ തിരക്കിൽ നിന്ന നസീറിനെ കണ്ടെടുത്തു. കുശലം പറഞ്ഞു നിൽക്കുമ്പോൾ വാതിൽക്കൽ ഒരാൾ പ്രത്യക്ഷപ്പെട്ടു. ഞങ്ങളോടു സംസാരിച്ചുകൊണ്ടു നിന്ന നസീറിന്റെ കണ്ണുകൾ ആ മനുഷ്യന്റെ നേരെ തിരിഞ്ഞു. എവിടെയോ നഷ്ടപ്പെട്ട സ്മരണയുടെ ഒരു കണ്ണി വീണ്ടും ചേർത്തുവയ്ക്കാനുള്ള ശ്രമം, പെട്ടെന്നു് നസീർ ആവേശത്തോടെ ആ മനുഷ്യനെ കെട്ടിപ്പുണരുന്നു. ഞങ്ങളുടെ നേരെ തിരിഞ്ഞു നസീർ പറഞ്ഞു: ഞങ്ങൾ ഒരുമിച്ചു പഠിച്ചവരാണു്. പഴയ ചങ്ങാതികൾ ഒരുമിച്ചു നിന്നപ്പോഴാണു്, മനസ്സു് അറിയാതെ പറഞ്ഞു—'ദൈവമേ ഈ മനുഷ്യൻ കാലത്തിനു് അത്ര പെട്ടെന്നു വഴങ്ങിക്കൊടുക്കുമെന്നു തോന്നുന്നില്ല.' നസീറിന്റെകൂടെ പഠിച്ച ചങ്ങാതിയിൽ വർഷങ്ങൾ വന്നു നിറയുന്നതുപോലെ തോന്നി. ആയുസ്സിന്റെ മദ്ധ്യദൂരവും കഴിഞ്ഞു് വളരെചെന്നിട്ടും പ്രേംനസീറിന്റെ ശരീരത്തിൽനിന്നു് ഇറങ്ങിപ്പോകാൻ യുവത്വം മടിക്കുന്നു. ഇതു് ഒരു താരത്തിന്റെ യുവത്വമല്ല ചിട്ടകളിലൂടെ ജീവിക്കുന്ന ഒരു മനുഷ്യന്റെ യുവത്വമാണു്. സിനിമയിൽ പ്രേംനസീറിന്റൊ വളരെ പിറകിലായി വന്ന തലമുറപോലും ഇന്നു് അദ്ദേഹത്തിന്റെ കാലടിക്കു്കീഴിൽക്കിടന്നു ചതയുന്നു. നസീറിനെ ഔട്ടാക്കാൻ വ്രതമെടുത്തവരും വിളംബരം നടത്തിയവരും ഇന്നു മലയാളികളുടെ സ്മരണകളിൽനിന്നുതന്നെ ഔട്ടായിരിക്കുന്നു.

നസീറിന്റെ ഉററതോഴനായ രാമകൃഷ്ണൻനായർ കേരളകൗമുദിയിൽ എഴുതിയ സ്മരണക്കുറിപ്പിൽനിന്നു് ഒരു ഭാഗം ചീന്തിയെടുക്കട്ടെ—ആററിങ്ങൽ തിരുവനന്തപുരം റോഡിൽ മംഗലപുരത്തിനടുത്തു് ഒരു വളവിൽ ഉയർന്നഭാഗത്തു് ഒരു പള്ളിയുണ്ടു്. ഒരു യാത്രയ്ക്കിടയിൽ ആ വളവിൽ കാർ നിറുത്തി. ചുട്ടുപൊള്ളുന്ന പകൽ. നസീർ കുന്നിനുമുകളിൽ കയറി. പള്ളിനടയിലൂടെ ശ്മശാനത്തിലേക്കു നടന്നു. കാട്ടുവള്ളിപ്പടർപ്പുകൾ വകഞ്ഞുമാറി ഒരു കൊച്ചുമീസാൻ കല്ലിനുമുമ്പിൽ മുട്ടുകുത്തി. നിവർന്നപ്പോൾ കണ്ണീർ. നസീർ പറഞ്ഞു: ''ഇതു് എന്റെ ഉമ്മയുടെ ഖബറാണു്. ആറാം വയസ്സിൽ എന്നെ ഇട്ടിട്ടുപോയ എന്റെ ഉമ്മ.''

ഗ്രീഷ്മത്തിലെ ഉരുകിത്തിളയ്ക്കുന്ന ആകാശത്തിനു ചുവട്ടിൽ ഉമ്മയുടെ മീസാൻ കല്ലിൽ മുഖം അമർത്തി തേങ്ങുന്ന ആ മകന്റെ ചിത്രം പണംകൊണ്ടു് എല്ലാം അളന്നെടുക്കുന്ന നമ്മുടെ സമൂഹത്തിൽ അപൂർവ്വ നന്മയുടെ ചിത്രമായിത്തീരുന്നു. മൺമറഞ്ഞവരുടെ മീസാൻകല്ലുകൾക്കു മുമ്പിൽ ആദരവോടെ തലകുനിക്കുന്ന ഈ മനുഷ്യൻ, ജീവിക്കുന്നവർക്കു് ഏതു് അളവിൽ വേണമെങ്കിലും സ്നേഹം കോരിക്കൊടുക്കുന്ന ഈ മനുഷ്യൻ, കക്ഷിരാഷ്ട്രീയങ്ങളുടെ പടയണി ഭേദിച്ചുപോകുമോ? ചിലർക്കു് ഉത്തരമുണ്ടാകും—ഇതു കേരളമാണു്. രാഷ്ട്രീയപ്രബുദ്ധരുടെ നാടു്. അതേ, ഇതു കേരളംതന്നെ—ബന്ധങ്ങൾപോലും അമീബപോലെ പിളർന്നുപോകുന്ന നാടു്. നിയമസഭയിൽ ഏതാനും സീററുകൾക്കുവേണ്ടി ഇസങ്ങളുടെ പ്രാദേശിക ആചാര്യന്മാർ പുതിയ മാനിഫെസ്റേറാകൾ രചിച്ചു് ശാസ്ത്രീയസോഷ്യലിസത്തെ അരമനകളിൽ കൊണ്ടുകെട്ടിയിട്ടു ബലികൊടുക്കുന്ന നാടു്. ബാലററ്പെട്ടിയിലെ ജനാധിപത്യത്തെ കുഴിച്ചിട്ടു് അതിനുമുകളിൽ മീസാൻ കല്ലുകൾ നാട്ടുന്ന നാടുതന്നെ. ഇവിടെ മഴയെപ്പോലും കാട്ടുകള്ളന്മാർ കടത്തിക്കൊണ്ടു പോയിരിക്കുന്നു. കാട്ടിലെ തടി തേവരുടെ ആന വലിച്ചു പുത്തൻ പണത്തിനു നശീകരണശക്തി നൽകുന്ന നാട്ടിലെ രാഷ്ട്രീയ പ്രബുദ്ധത,കേട്ടു് ഉറക്കെ ചിരിക്കാനുള്ള ഒരു തമാശയിൽ കവിഞ്ഞു് എന്താണു്?

ബുധനാഴ്ച രാത്രി യാമങ്ങൾ ഏറെ ചെല്ലുവേ ശാർക്കര മൈതാനത്തുനിന്നു സംഘം സംഘമായി മടങ്ങിപ്പോകുന്നവരെനോക്കി നിൽക്കുമ്പോൾ ഒരുകാര്യം മനസ്സിലായി. ഒരു മുഷിപ്പൻ പരിപാടി കണ്ടു മടങ്ങിയവരുടെ ഉറക്കച്ചടവു് അവരുടെ മുഖത്തില്ല. തങ്ങളുടെ പ്രിയപ്പെട്ടവനെ കണ്ടു മടങ്ങിയവരുടെ ആഹ്ലാദമായിരുന്നു അവരുടെ മുഖത്തു്. ആ പ്രിയപ്പെട്ടവൻ പ്രേംനസീർ എന്ന സിനിമാനടനല്ല, അബ്ദുൽ ഖാദർ എന്ന ചിറയിൻകീഴുകാരനാണു്.



പ്രേംനസീർ—മലയാള സിനിമയുടെ പുളകം

# പിറന്ന നാടിന്റെ സ്വീകരണം

## എസ്. ഭാസുരചന്ദ്രൻ

മൂന്നേ മൂന്നുതവണ മാത്രമേ പ്രേംനസീറിന്റെ നാട്ടുകാരനായ ഈ ലേഖകൻ അദ്ദേഹവുമായി കൂടിക്കാഴ്ച നടത്തിയിട്ടുള്ളൂ. നസീർ ഓർക്കുവാൻ തീരെയിടയില്ലാത്ത മിനിട്ടുകൾമാത്രം നീണ്ടുനിന്ന ഈ കാണലുകൾ, സത്യത്തിൽ എന്നിൽ ഒരുതരം ചിന്താക്കുഴപ്പം സൃഷ്ടിക്കുകയാണു ചെയ്തതു്. അഥവാ, നേരത്തേ രൂപംകൊണ്ടിരുന്ന ഒരു ചിന്താക്കുഴപ്പം കൂടുതൽ ഉറയ്ക്കാൻ നിമിത്തമായിത്തീർന്നു ഈ കൂടിക്കാണലുകൾ. വിശേഷിച്ചു് മൂന്നാമത്തെ കൂടിക്കാഴ്ച. കേരളകൗമുദി പത്രാധിപസമിതിയംഗങ്ങളോടൊപ്പം ഇരിക്കുകയായിരുന്നു നസീർ. സ്വാഭാവികമായും സ്വന്തം രാഷ്ട്രീയപദ്ധതികളെക്കുറിച്ചുള്ള നസീറിന്റെ മനസ്സിലിരിപ്പു് പുറത്തെടുക്കാൻ പാകത്തിലുള്ള ചോദ്യങ്ങളുയർന്നു. നമ്മുടെ ഏതു് 'സീസൺഡ്'' രാഷ്ട്രീയക്കാരനും അസൂയ ഉളവാക്കുംവിധമുള്ള കൗശലത്തോടെയാണു് നസീർ ആ ചോദ്യങ്ങളെ നേരിട്ടതു്. ''തീരുമാനം ഏതായാലും താങ്കളുടെ മനസ്സിലുണ്ടു്, അതു ഞങ്ങളെങ്ങനെ അറിയും?'' എന്ന കുഴയ്ക്കുന്ന ഒരു ചോദ്യത്തിൽനിന്നു് നസീർ ഒഴിഞ്ഞുമാറിയ ആ രീതി ഒരു പത്രപ്രവർത്തകനു് മറക്കാൻ സാധിക്കില്ല. ചോദ്യം പൂർത്തിയായി അടുത്തനിമിഷം ഉന്നയിച്ച കവിതാമയമായ ഒരു മറുചോദ്യത്തിലൂടെയാണു് തന്ത്രപൂർവ്വമായ ആ ഒഴിഞ്ഞുമാററം

നസീർ നടത്തിയത്. ''ശരിയാണ്, കസ്തൂരിയാണോ എന്നറിയാൻ മണപ്പിച്ചുനോക്കാം; സ്വർണ്ണമാണോ എന്നറിയാൻ ഉരച്ചുനോക്കാം—പക്ഷേ മനസ്സിലുള്ളതെന്തെന്ന് എങ്ങനെ അറിയാനാണ്?''

നസീറിന്റെ, പരക്കെ അറിയപ്പെടുന്ന സൗകുമാര്യപൂർണ്ണമായ ആ വ്യക്തിത്വമുണ്ടല്ലോ, അതിനെ ലേശവും മങ്ങലേൽപിക്കാതെ രൂപംകൊണ്ടതാണ് നേരത്തേ സൂചിപ്പിച്ച ആശയക്കുഴപ്പം. അടുത്തറിയാവുന്നവരും അല്ലാത്തവരും നസീറിനെപ്പററി എഴുതിവിട്ടിട്ടുള്ള കുറിപ്പുകളെ ഓർക്കുക. പൂവമ്പഴം, പശുവിൻപാൽ, ചന്ദനം, അത്തർ തുടങ്ങിയ സാത്വികവസ്തുക്കൾ കൊണ്ടുണ്ടാക്കിയ ഒരു ശുദ്ധശിരോമണിയുടെ ചിത്രമാണ് ആ കുറിപ്പുകൾ മിക്കതും വായനക്കാരുടെ മനസ്സിൽ വരയ്ക്കുക. നമ്മളൊക്കെ ജീവിച്ചിരിക്കുന്ന ഈ ലോകത്തിൽ ഇത്തരം ശുദ്ധന്മാരുടെ വിധി കടൽത്തീരത്തു അടിഞ്ഞുകേറാനോ മരക്കൊമ്പിൽതൂങ്ങിനിൽക്കാനോ അല്ലെ? പ്രേംനസീറാവട്ടെ ഷൈലോക്കുമാർ സാമ്രാജ്യങ്ങൾ നിർമ്മിക്കുന്ന ഒരു ജീവിത മേഖലയിൽ സകല നെറികേടുകളേയും ഇരുട്ടടികളേയും അതിജീവിച്ച് വിജിഗീഷുവായ ഒരാളാണ്. മെയ്യ് കണ്ണാക്കിയ ഒരാൾക്കു മാത്രമല്ലേ ഇതു സാധിക്കൂ? അങ്ങനെയുള്ള ഒരാളെപ്പററി ''പൈതങ്ങൾ തൻ മാനസം'' എന്നും മററും പാടുന്നവർ എന്റെ നാട്ടുകാരനെ മനസ്സിലാക്കിയിട്ടില്ല എന്നു പറയാൻ ഞാൻ ധൈര്യപ്പെടുന്നു. അപൂർവ്വമായ ഒരു മൂശയിൽ വാർത്തതുതന്നെയാവണം, സുന്ദരവസ്തുക്കളുടെ കലത്തിൽപ്പെടുന്ന ഈ ചിറയിൻകീഴുകാരന്റെ വ്യക്തിത്വം. ഈ വ്യക്തിത്വമാവട്ടേ അനിവാര്യമായും സങ്കീർണ്ണമായ ഒന്നാവാതെ വയ്യ. വ്യക്തിത്വത്തിന്റെ ഈ സങ്കീർണ്ണത പ്രേംനസീറിന്റെ ആന്തരികമായ മഹത്വത്തിൽ പാടുവീഴ്ത്തുകയല്ല, മറിച്ച് ദീപ്തദീപശിഖപോലെ അതിനെ തെളിയിച്ചുകാട്ടുകയാണു ചെയ്യുന്നത്.

ജീവിതപ്രയാണത്തിന് കുതിരശക്തി പകർന്ന ഈ വ്യക്തിത്വരാസയോഗം നസീറിൽ ഏതു കാലഘട്ടത്തിലാണ് സംഭവിച്ചത്? ജീവിതലക്ഷ്യങ്ങൾ സ്വപ്നത്തിന്റെ അവ്യക്തഭംഗിയോടെ മനസ്സിൽ തെളിയുന്ന യൗവ്വനകാലത്ത്, എന്തായിത്തീരാനാണ് ഈ ചിറയിൻകീഴുകാരൻ ആദ്യമായി അഭിലഷിച്ചത്? നസീറിന്റെ വ്യക്തിത്വത്തിലെ ഏതംശമാണ്, ചിറയിൻകീഴുകാരെ ഒന്നാകെയും ചിറയിൻകീഴിനു പുറത്തുള്ള ഒരു മഹാപുരുഷാരത്തെയും അദ്ദേഹത്തിലേക്ക് വലിച്ചടുപ്പിക്കുന്നത്? ഈ മനുഷ്യനും ഏകാന്തദുഃഖങ്ങളില്ലേ?

ഒരു 'ഇൻവെസ്റ്റിഗേഷ'ന് സാദ്ധ്യത നൽകുന്ന ഇത്തരം സംശയങ്ങളുമായി പ്രധാനമായും രണ്ടു ചിറയിൻകീഴുകാരെയാണ് ഈ ലേഖകൻ സമീപിച്ചത്. ആദ്യമായി, പ്രേംനസീർ ആ പഴയ



ഹംസരഥത്തിൽ ഒരു യാത്ര

എസ്. എ. ഖാദർ മാത്രമായിരുന്ന കാലത്ത് ചിറയിൻകീഴിലെ വഴികളിൽ അദ്ദേഹത്തിന്റെ തോളിൽ കൈയിട്ട് നാടകവും സംഗീതവുമൊക്കെ ചർച്ച ചെയ്തും കുറെയൊക്കെ അവ തല്ലിക്കൂട്ടിയും കഴിഞ്ഞുപോന്ന കെ. എം. പനയത്തറയെ. പിന്നീട്, ആറേഴ വർഷമായി സൂക്ഷിക്കാൻ നസീർ തന്റെ മനസ്സാക്ഷി ഏല്പിച്ചുകൊടുത്തിട്ടുള്ള ചിറയിൻകീഴ് രാമകൃഷ്ണൻ നായരെ.

ചങ്ങനാശ്ശേരി എസ്. ബി. കോളേജിലെ പഠിത്തവും പുളിമൂട് മുക്കിലെയും ശാർക്കരപ്പറമ്പിലെയും സൊറപറച്ചിലും മററുമായി കഴിഞ്ഞുവരവേ, ഒരു സിനിമാനടനാകാൻ തന്നെയാണോ എസ്. എ. ഖാദർ തയ്യാറെടുത്തിരുന്നത്?

അല്ലേ അല്ല എന്ന് പനയത്തറ പറയുമ്പോൾ നമ്മളതു വിശ്വസിച്ചേ പററൂ. കാരണം എസ്. എ. ഖാദറെ സംബന്ധിക്കുന്ന വിവരങ്ങളെ സംബന്ധിച്ചിടത്തോളം ഒരു അഥോറിററിയാണ്, ഇപ്പോഴും അദ്ദേഹത്തിന്റെ ഉററ തോഴനായ കെ. എം. പനയത്തറ. നാടകത്തിന്റെ 'നൊസ്സ്'' അന്നും ഇന്നും കലശലായുള്ള ആളാണ് അദ്ദേഹം. മുപ്പത്തിരണ്ടുവർഷംമുമ്പ് എസ്. എ. ഖാദറും അദ്ദേഹത്തിന്റെ അനുജൻ വഹാബും (ഇപ്പോഴത്തെ പ്രേംനവാസ്) താനുമൊക്കെ ചേർന്ന് ശാർക്കരപ്പറമ്പിലഭിനയിച്ച ഒരു നാടകത്തിന്റെ നോട്ടീസ് പനയത്തറ സൂക്ഷിച്ചുവച്ചിട്ടുണ്ട്. നോട്ടീസിന്റെ തലക്കുറി ഇതാണ്: വമ്പിച്ച ഓണപ്രോഗ്രാം!

അപ്പോൾ, പുളിമൂട് മുക്കിൽ പനയത്തറയും മജീദും ഇബ്രാഹിമും തോപ്പിൽ പ്രഭാകരനും എസ്. വാസുദേവനുമൊത്തൊക്കെ വെടിപറഞ്ഞു കഴിച്ചുകൂട്ടിയ വൈകുന്നേരങ്ങളിൽ ഖാദർക്ക് സ്വപ്നങ്ങളില്ലായിരുന്നുവോ? തീർച്ചയായും ഉണ്ടായിരുന്നു, മണ്ണുകൊണ്ടുണ്ടാക്കിയ ചെറിയ ചെറിയ സ്വപ്നങ്ങൾ. ഒരു ദ്യോഗം. ബീവിക്കും കുട്ടികൾക്കും (പത്തൊമ്പതാമത്തെ വയസ്സിൽ ഖാദർ വിവാഹിതനായിരുന്നു) നല്ലൊരു ജീവിതം. അഭിനയത്തിൽ ആർത്തിയുണ്ടായിരുന്നില്ലേ? തീർച്ചയായും. അഭിനയിക്കുകയും ചെയ്തിരുന്നല്ലോ. പക്ഷേ, അഭിനയംകൊണ്ട് സ്വന്തം ജീവിതം കരുപ്പിടിപ്പിക്കണമെന്ന് ഖാദർ ആഗ്രഹിച്ചിട്ടേ ഉണ്ടായിരുന്നില്ലെന്നാണ് പനയത്തറ തെളിഞ്ഞ ഓർമ്മയോടെ പറയുന്നത്. എങ്കിലും പടച്ചോന്റെ നിയോഗം പോലെ അതു സംഭവിച്ചു. ജീവിതത്തെ മാററിത്തീർത്ത ആ ടെലഗ്രാം ഭദ്രമായി വച്ചു ബാഗുമായി ആററിങ്ങൽ ബസ് സ്റേറഷനിൽ കോയമ്പത്തൂരിലേക്കു് പോകാൻ വണ്ടികാത്തുനിന്ന ഖാദറെ കൂട്ടുകാരുമൊത്തുചേർന്ന് യാത്രയാക്കിയ രാത്രി പനയത്തറ ഇന്നലത്തേതു പോലെ ഓർക്കുന്നു

'രഹസ്യങ്ങൾ' എന്ന ഒരു നാടകത്തിൽ നിന്നായിരുന്നു തുടക്കം. മുൻഷി പരമുപിള്ള ചിറയിൻകീഴ് താമസിച്ച് എഴുതിയ ഈ നാടകത്തിലെ നായകൻ പിന്നീട് നവാസായി മാറിയ വഹാബായിരുന്നു. പനയത്തറയ്ക്കും റോളുണ്ടായിരുന്നു. ഖാദർ തിരുവനന്തപുരത്ത് നാടകമഭിനയിച്ച് അവാർഡും സി. ഐ. പരമേശ്വരൻപിള്ളയിൽ നിന്ന് പ്രശംസയുമൊക്കെ വാങ്ങിനിൽക്കുന്ന കാലം. ഖാദർക്ക് റോളുണ്ടായിരുന്നില്ല. റിഹേഴ്സൽ ക്യാമ്പിലെ കാഴ്ചക്കാരൻ മാത്രമായിരുന്നു ഖാദർ. മുൻഷിപരമുപിള്ള ഓരോ രംഗവുമെഴുതി അഭിപ്രായം പറയാൻ കൊടുത്തിരുന്നത് എൻ. സി. പിള്ളയുടെ കൈയിലാണ്. ഈ എൻ. സി. പിള്ളയാണ് ക്യാമ്പിൽവച്ച് ഖാദറെ മുൻഷി പരമുപിള്ളയ്ക്കു് പരിചയപ്പെടുത്തിയത്. മുൻഷി തിരക്കഥയെഴുതിയ 'മരുമകൾ' എന്ന സിനിമയുടെ ഷൂട്ടിങ് തുടങ്ങാനിരിക്കുന്ന കാലം. ഈ സിനിമയിലെ നായകനായി വഹാബിനെ സങ്കല്പിച്ച് ചില കണക്കുകൂട്ടലൊക്കെ നടത്തിവരികയായിരുന്നു മുൻഷി. പക്ഷേ ഖാദറെ നേരിൽ കണ്ടപ്പോൾ ആ സങ്കല്പം അപ്പാടെ മായ്ച്ചുകളയേണ്ടിവന്നു മുൻഷിക്ക്. വെളുത്തു കൊലുന്നനെയുള്ള ആ രൂപവും കടഞ്ഞെടുത്ത മുഖവും മൃദുവായ ഭാവഹാവാദികളും ഒപ്പം എൻ. സി. പിള്ളയുടെ വാചകവും മുൻഷിയെ വീഴ്ത്തിയെന്നുതന്നെ പറയാം. അനിർവ്വചനീയവും സമഞ്ജസവുമായ ഒരു ഭാവരൂപപ്പൊരുത്തമാണ് മുൻഷി പരമുപിള്ള എസ്. എ. ഖാദറിൽ കണ്ടത്. ഒന്നും വിട്ടു പറയാതെ മുൻഷി മരുമകളുടെ നിർമ്മാണപ്രവർത്തനങ്ങൾ നടക്കുന്ന കോയമ്പത്തൂരിലേക്ക് പോയി. ഏതാനും ആഴ്ചകൾക്കുള്ളിൽ ആ ടെലഗ്രാം ഖാദർക്കു കിട്ടി, മുന്നൂറു രൂപയുടെ മണിയോർഡറും!

കിട്ടിയ നൂറുരൂപാ നോട്ടുകളിലൊന്ന് മാറി ഖാദർ കൂട്ടുകാർക്ക് ചായവാങ്ങിക്കൊടുത്തു. അന്നു വൈകുന്നേരം തന്നെ കോയമ്പത്തൂരിലേക്കു് തിരിക്കുകയും ചെയ്തു. പിറേറന്ന് കേരളകൗമുദിയിൽ ചെറിയൊരു വാർത്ത വന്നു. തലക്കെട്ട് എസ്. എ. ഖാദർക്ക് യാത്രയയപ്പ്: ഖാദറുടെ ബന്ധുകൂടിയായ സലാമിന്റെ (അഡ്വക്കേററ്സലാം) പണിയായിരുന്നു അത്. അങ്ങനെ, സിനിമാനടനാവാനാഗ്രഹിക്കാത്ത ഖാദർ, വാർത്ത സൃഷ്ടിച്ചുകൊണ്ടുതന്നെ സിനിമാനടനായിത്തീരുകയാണുണ്ടായത്!



ചിറയിൻകീഴിന് ആ വരവേല്പിനെ എന്നെങ്കിലും മറക്കാനാവുമോ?

വാർത്തകൾ സൃഷ്ടിക്കുന്ന ഒരു ജീവിതവുമായിമൂന്നിലേറെ ദശാബ്ദങ്ങളായിക്കഴിഞ്ഞുപോരുന്ന പ്രേംനസീർ ഏകാന്തനിമിഷങ്ങൾക്കുവേണ്ടി ദാഹിക്കാറില്ലേ? അദ്ദേഹത്തിന് പ്രൈവസി ഇഷ്ടമല്ലേ? നഷ്ടപ്പെടുന്ന പ്രൈവസിയെക്കുറിച്ച് അങ്ങനെയൊരു ഖേദമൊന്നും നസീറിൽ കണ്ടിട്ടില്ല എന്ന് ചിറയിൻകീഴ് രാമകൃഷ്ണൻ നായർപറയുമ്പോൾ, അതു രേഖപ്പെടുത്തിവയ്ക്കാനേ തല്ക്കാലം ഈ ലേഖകനു കഴിയൂ. കിടക്കയിലേക്ക് ചാഞ്ഞാൽ ഇത്ര ഞൊടിയിടകൊണ്ട് ഗാഢനിദ്രയെ പുൽകുന്ന മറെറാരാളെ സങ്കല്പിക്കാൻ പോലും പ്രയാസമാണെന്ന് രാമകൃഷ്ണൻ നായർ പറഞ്ഞു. ''മനസ്സിനെ അങ്കത്തട്ടാക്കാത്ത ഒരാൾക്കേ ഇത്ര എളുപ്പത്തിൽ നിദ്ര ആസ്വദിക്കാനാവൂ''—രാമകൃഷ്ണൻ നായർ ചൂണ്ടിക്കാട്ടി, ഒററയ്ക്ക് ആഹാരം കഴിക്കില്ല. അതിന് സ്ഥലത്തുള്ള കുടുംബാംഗങ്ങളെല്ലാം വേണം. സ്നേഹിതന്മാരെ കിട്ടുമെങ്കിൽ അവരെയും കൂട്ടും. മദ്രാസിൽ മാസത്തിലെ രണ്ടാമത്തെ ശനിയാഴ്ച ഷൂട്ടിങ്ങില്ല. അന്നു നസീർ വല്ല ഹിന്ദി സിനിമയ്ക്കോ ഇംഗ്ലീഷ് സിനിമയ്ക്കോ പോയെന്നുവരും. ഒററയ്ക്കല്ല—രണ്ടുമൂന്നു കാറുകളിലായി കൂട്ടുകാരും! വൈവിദ്ധ്യമുള്ള മനുഷ്യർ തൊട്ടടുത്തുള്ള ഒരു സാഹചര്യം— നസീറിന് ഏറെ ഇഷ്ടമാണത്.

നസീറിൽ ഏററവും ആദരവുണർത്തുന്നതായി താങ്കൾ കാണുന്ന അംശം എന്താണ്?

''മാടുകളിൽനിന്ന് വ്യത്യസ്തരായി മനുഷ്യരെ കാണാനുള്ള കഴിവ്, അതംഗീകരിക്കാനുള്ള സഹിഷ്ണുത. എല്ലാററിനുമുപരി എന്തിനോടുമുള്ള ഒരുതരം മാനുഷിക സമീപനം''—രാമകൃഷ്ണൻ നായർ പറഞ്ഞു. നിങ്ങൾക്കറിയാമോ നസീറിനെ ഒരുപാടുപേർ പററിക്കാറുണ്ട്. ഇതു പററിപ്പാണ് എന്നറിഞ്ഞുകൊണ്ടുതന്നെ അദ്ദേഹം അവരെ സഹായിച്ചുകളയും! വേലത്തരങ്ങളും വേലവയ്പുകളുമൊക്കെയടങ്ങിയതാണ് ജീവിതം എന്ന ഒരു ഫിലോസഫിയും കാച്ചിക്കളയും നസീർ. മാടു് ആരെയും പററിക്കാറില്ല. അപ്പോൾപററിപ്പ് എന്നതു് മനുഷ്യസ്വഭാവത്തിന്റെ ഭാഗമാണ്, അതു നാമെന്തിന് അംഗീകരിക്കാതിരിക്കണം! നസീറിന് ഈ 'മനുഷ്യസ്വഭാവം' ഇല്ലെന്നുകൂടി പറയണം,

ചിലതരം പററിപ്പുകാരെ നസീർ വെള്ളം കുടിപ്പിക്കാറുമുണ്ട്. വെള്ളവും വയറു നിറയെ ആഹാരവും അദ്ദേഹംതന്നെ കൊടുക്കും. ഒരിക്കൽ ചിറയിൻകീഴുകാരൻ എന്നു പറഞ്ഞ് ഒരു ചെറുപ്പക്കാരൻ മദ്രാസിലുള്ള നസീറിന്റെ വീട്ടിൽ കയറിച്ചെന്നു. ചിറയിൻകീഴ് എന്നു കേട്ടാൽ നസീർ വീണതുതന്നെയെന്ന് ചെറുപ്പക്കാരനറിയാമായിരുന്നു. കഥാപാത്രത്തിന്റെ ജന്മംകൊണ്ടു പവിത്രമായത്

ചിറയിൻകീഴല്ല, ഇരിങ്ങാലക്കുടയോ മറേറാ ആണെന്ന് സംഭാഷണച്ചുവയിൽ നിന്ന് നസീറിന് മനസ്സിലാവുകയും ചെയ്തു. സ്നേഹപൂർവ്വം വിളിച്ചിരുത്തിയിട്ടു ചോദിച്ചു:

''ഓഹോ! ചിറയിൻ കീഴാണ് നാട്ട് അല്ലേ? ചിറയിൻകീഴിലെവിടെ?''

''ചിറയിൻകീഴില്...വലിയകടഎന്നു പറയും.'' ചെറുപ്പക്കാരൻ ബുദ്ധിയുള്ളവനാണ്. ഒരു ലോക്കൽ സ്ഥലപ്പേരുകൂടി അയാൾ കാണാപ്പാഠമാക്കിയിരിക്കുന്നു.

''ഓ, വലിയകട! അവിടെ നമ്മുടെ ഡോക്ടർ കോശി മാത്യുവിൻെറ വീടിനടുത്താണോ?

''ങ്...പിന്നെ...തന്നെ. അതിനടുത്ത്, അൽപം വലത്തുമാറി...'' ചെറുപ്പക്കാരൻ തടിതപ്പാൻ ശ്രമിക്കുന്നതിനിടയിൽ നസീർ പറയും...; ''അസേ, ഡോക്ടർമാത്യുവിൻെറ വീട്ട് വലിയകടയിലല്ല, റയിൽവേസ്റ്റേഷനടുത്താണ്!''

കഥാപാത്രം ഫിനിഷ്ഡ്. പക്ഷേ, അയാൾക്കും അവിടെനിന്ന് ഭക്ഷണം കിട്ടും, 'ചിറയിൻകീഴി'ലേക്ക് മടങ്ങാനുള്ള വണ്ടിക്കൂലിയും!

തട്ടിപ്പും വെട്ടിപ്പും ചെററത്തരവും വില്ലത്തരവുമൊക്കെ നിറഞ്ഞ ഈ ദുനിയാവിലൂടെ ഒരു പരാതിയുമില്ലാതെ, ഒരു പോറൽപോലുമേൽക്കാതെ ഇത്രദീർഘദൂരമെങ്ങനെ ഖാദർക്ക് പോകാൻ കഴിഞ്ഞുവെന്ന് ചോദിച്ചാൽ അദ്ദേഹത്തിൻെറ ചങ്ങാതികൾക്ക് ഒരു പിടിയുമില്ല. ''ഖാദർ പണ്ടേ അങ്ങനെയായിരുന്നു'' വെന്ന് പനയത്തറ പറയും. മുഖം കറുപ്പിക്കുന്നത് തീരെ ഇഷ്ടമല്ല. ഇനി അതിനുവേണ്ടി കുറെനഷ്ടംസഹിച്ചാലും വേണ്ടില്ലെന്നങ്ങുവയ്ക്കും. മുഷിഞ്ഞു സംസാരിക്കുക എന്നതു ഖാദറെക്കൊണ്ടു പററാത്ത കാര്യമാണു. പഴയ ആ എസ്. എ. ഖാദർ സിനിമാക്കാരനായശേഷം എന്തുമാത്രം മാറി? ഖാദറിൽ അന്നേ തെളിഞ്ഞുകണ്ടിരുന്ന വിനയം, മൃദുത്വം, സഹാനുഭൂതി തുടങ്ങിയ ഗുണങ്ങൾ ആളിക്കത്തി എന്നതാണ് ഉണ്ടായ ഏക മാററമെന്ന് പനയത്തറ പറഞ്ഞു. ''യോഗ്യനായ ഭാഗ്യവാൻ''—ആത്മനിർവൃതി അനുഭവിക്കുന്നതുപോലെയാണ് നസീറിൻെറ ഈ കളിക്കൂട്ടുകാരൻ ഇതു പറഞ്ഞത്.

ഒരു ജീവിതത്തിൻെറ മഹാവിജയത്തിനു പിന്നിൽ, വിജയം നേടുന്ന ആ മനുഷ്യൻതന്നെ ഓർക്കാനിടയില്ലാത്ത അജ്ഞാതരായ കുറെ മനുഷ്യരുടെ പ്രാർത്ഥനയുണ്ടാവുമോ? യശസ്സിൻെറ സാമ്രാജ്യം കീഴടക്കിയ പ്രേംനസീറിനെക്കുറിച്ചോർക്കുമ്പോൾ ഈ ചോദ്യം വല്ലാതെ പ്രസക്തമാവുന്നു. സ്വന്തമായി പണിയായുധമില്ലാതെ ജീവിതം വഴിമുട്ടിനിൽക്കുന്ന ഒരു തയ്യൽക്കാരൻെറ ജീവിതത്തിലേക്ക് തയ്യൽമെഷീൻെറ രൂപത്തിൽ പ്രേംനസീർ കടന്നുചെല്ലുന്നു. നീണ്ടുവരുന്ന കൈക്കുമ്പിളുകളിൽ നിറഞ്ഞുചിതുമ്പുന്ന ഈ കാരുണ്യപ്രവാഹത്തെ 'ഡിപ്ലമസി'യുടെ ഭാഗമായി കാണുന്നത് മിതമായി പ്പറഞ്ഞാൽ അധമമാണ്. ചിറയിൻകീഴമാത്രം പറയുന്നതല്ല സക്കാത്തിൻെറ ഈ ഇതിഹാസകഥ. എങ്കിലും ചിറയിൻകീഴ് ഈ മനുഷ്യന് ഒരു ദൗർബ്ബല്യം തന്നെയാണ്. ''സിനിമയിൽ ചാൻസ് കിട്ടിയില്ലായിരുന്നെങ്കിൽ നിങ്ങളെങ്ങനെ ജീവിക്കുമായിരുന്നു'' എന്ന പ്രകോപിപ്പിക്കുന്ന ചോദ്യത്തിനു ''ഞാൻ ശാർക്കര പൊന്നമ്മച്ചിയുടെ പ്രസാദം വിററു ജീവിക്കുമായിരുന്നനിയാ'' എന്ന് അക്ഷോഭ്യനായി മറുപടി പറഞ്ഞ പ്രേംനസീർ 'ചിറയിൻകീഴ് സ്പിരിററ്' ഉള്ള ഒരു 'മതേതര മുസൽമാൻ' അല്ലേ?



നസീറിന് പിറന്ന നാടിന്റെ സ്വീകരണം

നേരിൽ കാണാതെയും അകലെനിന്നും മാത്രം പ്രേംനസീറിനെ അറിയാവുന്നവർ ലക്ഷക്കണക്കിനുണ്ടാവുമല്ലോ. അവരിൽ മിക്കവർക്കും, ഒപ്പംതന്നെ അറിയാവുന്ന ഒരു കാര്യമുണ്ട്. നസീറിൻെറ ജന്മദേശം ചിറയിൻകീഴ് ആണെന്നതാണത്. ഇത്ര ഒട്ടും സാധാരണമല്ല. സ്വന്തം പേരിൻെറ തുമ്പിൽ സ്ഥലപ്പേർ തൂങ്ങുന്നവരെ മാററിനിറുത്തിയാൽ, മറേറത് പ്രസിദ്ധനോടാണ് അയാൾ പിറന്നു വളർന്ന നാടിൻെറ പേര് ഇത്രയും ഒട്ടിച്ചേർന്നു നിൽക്കുന്നത്? ആൾപ്പേരിൽ സ്ഥലപ്പേർ ഒട്ടിക്കാത്ത മറെറാരു മലയാളി കലാകാരൻെറയും നാട്ട് അയാൾ കാരണം ഇത്രയും പ്രസിദ്ധി നേടിയിട്ടില്ല. പ്രേംനസീറാകട്ടെ കീർത്തിയുടെ കൊടുമുടി കയറിയതു് ചിറയിൻകീഴിനെ തോളിലെടുത്തു കൊണ്ടാണ്. ഇത് യാദൃച്ഛികമായി സംഭവിച്ചതാവില്ല—അല്ല. സ്വന്തമായി ഒരു ജീവിതം ഉണ്ടാക്കിയെടുക്കാൻ, പുളിമൂട്ട മുക്കിലെ സൊറ പറച്ചിലും ശാർക്കര പ്പറമ്പിലെ പ്രസന്ന സന്ധ്യകളും നഷ്ടപ്പെടുത്തി തമിഴൻെറ നാട്ടിൽ വർഷങ്ങൾ ഹോമിച്ചുവന്നപ്പോൾ ഗൃഹാതുരത്വം നിറഞ്ഞ ഒരുതരം അന്തസ്സോടെ ഞാനൊരു ചിറയിൻകീഴകാരനാണ് എന്നു നസീർ തന്നെ പറഞ്ഞു പരത്തുകയായിരുന്നിരിക്കണം.

സ്വന്തം ബാല്യവും കൗമാരവും കളിച്ചു നടന്നിരുന്ന വഴികളിലൂടെ ''ഈശ്വരാ, എൻെറവഴി'' എന്ന ആത്മമന്ത്രവുമായി നഗ്നപാദനായി നടന്നുപോകുന്ന സുൽത്താനാണ് ചിറയിൻകീഴകാർക്ക് പ്രേംനസീർ. എൻെറ വഴി, എൻെറ നദി, ഞാൻ കളിച്ചുനടന്ന തൊടികൾ, എന്നെ തലോടിയവർ എന്ന മന്ത്രം സംഗീതപൂർണ്ണമായ ഒരാത്മഗതമാക്കിയതിനാലാണ് പ്രേംനസീർ മഹാനായ ചിറയിൻകീഴകാരനായതെന്ന് ഈ ലേഖകൻ മനസ്സിലാക്കുന്നു.







സ്പെഷ്യൽ റിപ്പോർട്ട്

# ഒരു ബസ് തകർത്ത കുറെ ജീവിതങ്ങൾ

ഹൈറേഞ്ചുകൾക്ക് ഏറെനാൾ ഓർക്കാൻ ഒരു ദുരന്തം നൽകി ഏപ്രിൽ കടന്നുപോയി. ഇരുപത്തൊന്നാംതീയതി വ്യാഴാഴ്ച. ഏലപ്പാറ ഈ ദിവസത്തെ ഓർമ്മിക്കും. അണ്ണൻതമ്പി മലച്ചുവട്ടിൽ ചിന്നിവീണ ജീവിതങ്ങൾ. കട്ടപ്പന കാഞ്ചിയാറിലെ പതിനാറുവയസ്സുകാരി സുധാമണി, ചെമ്മണ്ണ് സെമനിവാലി എസ്റ്റേററിലെ ഇരുപത്തിനാലുകാരൻ പരമേശ്വരൻ, നെടുങ്കണ്ടത്തെ എഴുപതു വയസ്സുകാരൻ നാരായണൻ, കാഞ്ഞിരപ്പള്ളി കാപ്പാട്ട് കോട്ടൂരെ അറുപത്തഞ്ചുകാരൻലക്ഷ്മണൻ... നീണ്ടുപോകുന്ന പട്ടിക.

ഏലപ്പാറയിൽ ചെല്ലുമ്പോൾ ഈ പട്ടിക എൻെറ കൈയിലുണ്ടായിരുന്നില്ല. ജീവിതത്തിൻെറ നിസ്സഹായതയ്ക്കുമുന്നിൽ ഞാൻ വെറുമൊരു കാഴ്ചക്കാരനായി. പോത്തുപ്പാറ മിഷൻ ഹോസ്പിററലിൻെറ പുറത്തളത്തിൽ കരയാൻ കഴിയാതെ തളർന്നുറങ്ങിയിരുന്ന ജിഷ എന്ന മൂന്നുവയസ്സുകാരി പെൺകുട്ടിയുടെ ചിത്രം എൻെറ മനസ്സിൽ നിന്നു മായുന്നില്ല. എഴുപത്തിയഞ്ചുകഴിഞ്ഞ പാപ്പി മുത്തശ്ശിയുടെ മടിയിൽ തലവച്ചു കിടന്നിരുന്ന ജിഷ. ജിഷയുടെ ഒടിഞ്ഞ കൈയിൽ സ്ലിങ്ങിട്ടിരുന്നു. ജിഷയ്ക്ക് ആരൊക്കെയുണ്ട്? ഞാൻ പാപ്പിയമ്മയോടു ചോദിച്ചു. പാപ്പിയമ്മ പൊട്ടിക്കരഞ്ഞു. അമ്മയും ഒരു ജ്യേഷ്ഠനും ജിഷയ്ക്കുണ്ടത്രേ. അവരോടുകൂടിയാണ് ജിഷ കോട്ടയത്തു പോയത്. കൂട്ടത്തിൽ ഇളയച്ഛനും ഉണ്ടായിരുന്നു. ഇപ്പോൾ ഇവിടെ ജിഷ മാത്രമേയുള്ളൂ. മററുള്ളവരൊക്കെ എവിടെയെന്നു പാപ്പിയമ്മയ്ക്ക് അറിയില്ല. ഒരുപക്ഷേ, കോട്ടയത്തോ പീരുമേട്ടിലോ ഉള്ള ആശുപത്രികളിൽ ഉണ്ടായെന്നുവരും. പാപ്പിയമ്മയുടെ മകൻ രാമകൃഷ്ണൻെറ മകളാണു ജിഷ. ഒരുവർഷം മുമ്പ് രാമകൃഷ്ണൻ, ഭാര്യ ശോഭനയേയും മക്കളെയും വിധിയെ ഏല്പിച്ച് മടങ്ങിപ്പോയി. രാമകൃഷ്ണൻെറ ദുരന്തം അറിയുമോ? സഹോദരിയുടെ കല്യാണം ഉറ

**ഏലപ്പാറയിൽ മല മടക്കുകളിൽ ഒരു പ്രൈവററ് ബസ് തകർന്നുവീണപ്പോൾ അതോടൊപ്പം തകർന്നതു് പാവപ്പെട്ട കുറെ കുടുംബങ്ങളാണ്.**



അപകടസ്ഥലത്തുനിന്ന്: നാന്തുറ മീററർ



**ഇനിയും തിരിച്ചറിയാത്ത മൃതദേഹങ്ങൾ**

പ്പിക്കാൻ പോയതാണ്. അവിടെവച്ച് വാക്കുതർക്കമായി. ഒരു പക്ഷേ സ്ത്രീധനത്തെ ചൊല്ലിയാകാം, അല്ലെങ്കിൽ മറെറന്തെങ്കിലും കാര്യമാകാം. ആ വാക്കുതർക്കം കത്തിക്കുത്തായിമാറി രാമകൃഷ്ണൻെറ ജീവനൊടുക്കി. വിങ്ങിവിങ്ങി പാപ്പിഅമ്മ മകൻെറ ദുരന്തകഥ പറഞ്ഞു. രാമകൃഷ്ണൻ പോയിട്ട് ഒരു വർഷവും നാലുമാസവും കഴിഞ്ഞിരിക്കുന്നു. ഇനിയും വിധി തന്നെ തോല്പിക്കുമോ? പാപ്പി അമ്മയെ വിധി വീണ്ടും തോൽപ്പിക്കരുതേ എന്നായിരുന്നു എൻെറ പ്രാർത്ഥന. പോത്തുപ്പാറ മിഷൻ ഹോസ്പിററലിൽനിന്ന് പീരുമേട്ടിലെ ഗവണ്മെൻറ് ഹോസ്പിററലിൽ ചെന്നപ്പോൾ ഞാൻ പതറിപ്പോയി. പാപ്പിഅമ്മ തോററിരിക്കുന്നു. മരുമകൾ ശോഭനയുടെയും ചെറുമകൻ ഷിജോവിൻെറയും മൃതദേഹങ്ങൾ ആശുപത്രിയിലെ മോർച്ചറിയിലുണ്ടായിരുന്നു. കൂട്ടത്തിൽ രാമകൃഷ്ണൻെറ അനുജൻ സുരേന്ദ്രൻെറ മൃതദേഹവും. ഇരുപത്തിനാലുകാരനായ സുരേന്ദ്രനോടൊപ്പമായിരുന്നു ശോഭനയും കുട്ടികളും കോട്ടയത്തുള്ള ബന്ധുവീട്ടിൽ പോയത്. ഒരു നിമിഷം ആ മൃതദേഹങ്ങളിൽ നോക്കി ഞാൻ തിരിച്ചുപോന്നു. ആ കൊച്ചുകുട്ടിയുടെ തലയോട് അടർന്നുതെറിച്ചിരിക്കുന്നു. ശോഭനയുടേയും സുരേന്ദ്രൻേറയും മുഖങ്ങളിലേക്ക് നോക്കാൻ എനിക്കു കഴിഞ്ഞില്ല. ചതഞ്ഞുചിന്നിയ കൈകാലുകളിൽ നോക്കി ഞാൻ മുഖംതിരിച്ചു. മരണം ഇത്രയേറെ ഭീകരമോ? എത്ര ശാന്തമായി മരണത്തിന് കടന്നുവരാമായിരുന്നു.

മോർച്ചറിയിൽനിന്ന് മൃതദേഹങ്ങൾ പുറത്തെ വരാന്തയിലേക്ക് മാററിക്കിടത്തുമ്പോൾ ജനങ്ങൾ തള്ളിക്കയറുകയായിരുന്നു മരണത്തിൻെറ ഭീകരത കാണാൻ. ഹോസ്പിററലിൻെറ പിന്നിൽ ആൽവൃക്ഷച്ചുവട്ടിൽവച്ച് ഒരു കറുത്ത മനുഷ്യൻ എന്നോട് പാപ്പിഅമ്മയുടെ കുടുംബത്തെപ്പററി പറഞ്ഞു. കട്ടപ്പനയിലെ വലിയകണ്ടത്തിൽ കൃഷിപ്പണിയുമായി കഴിഞ്ഞുകൂടിയിരുന്ന സാധു കുടുംബം. ആ കുടുംബത്തിൻെറ അത്താണികളായിരുന്നു രാമകൃഷ്ണനും സുരേന്ദ്രനും. രാമകൃഷ്ണൻ കഴിഞ്ഞ വർഷംപോയി. പിന്നെ സുരേന്ദ്രനായി അവരുടെ ആശ്രയം. സുരേന്ദ്രന് പൊലീസ് ഡിപ്പാർട്ടുമെൻറിൽ കോൺസ്റ്റബിളായി സെലക്ഷൻ കിട്ടിയതാണത്രേ. കഴിഞ്ഞ ദിവസം മാത്രമാണ് സുരേന്ദ്രന് അപ്പോയിൻറ്മെൻറ് ഓർഡർ ലഭിച്ചത്. സുരേന്ദ്രന് പൊലീസുകാരൻെറ കുപ്പായം കിട്ടിയില്ല, മരണത്തിൻെറ കറുത്ത കുപ്പായം കിട്ടി.

വലിയ കണ്ടത്തിൽ ഇനി എഴുപത്തിയഞ്ചുകാരി പാപ്പിഅമ്മയും മൂന്നു വയസ്സുകാരി ജിഷയും മാത്രം.

പീരുമേട് ഹോസ്പിററലിൽ ഏഴു മൃതദേഹങ്ങൾ ഉണ്ടായിരുന്നു. തിരിച്ചറിഞ്ഞ അഞ്ചു മൃതദേഹങ്ങളും തിരിച്ചറിയാത്ത രണ്ടും. ആശുപത്രിയുടെ വരാന്തയിൽ തിരിച്ചറിയാത്ത മൃതദേഹങ്ങൾ കിടത്തിയിരുന്നു. ഏതാണ്ട് ഇരുപത്തിനാലു വയസ്സു തോന്നിക്കുന്ന ഒരു സ്ത്രീയും അൻപതു വയസ്സ് തോന്നിക്കുന്ന ഒരു പുരുഷനും. ഞാൻ ആ ശരീരങ്ങളിൽ നോക്കിയതേയില്ല. സ്ത്രീ ഗർഭിണിയാണെന്ന് ഏതോ പൊലീസുകാരൻ പറഞ്ഞു. പൊൻകുന്നത്തുനിന്നും മുണ്ടക്കയത്തുനിന്നും കട്ടപ്പനനിന്നുമുള്ള ആളുകൾ മൃതദേഹങ്ങൾ കാണാൻ തിരക്കിട്ടു, തങ്ങളിൽ ആരുടെയെങ്കിലും ബന്ധുക്കളാവുമോ അവർ എന്ന ഉത്ക്കണ്ഠയോടെ.

സെമിനിവാലി എസ്റ്റേററു തൊഴിലാളികൾക്ക് വെള്ളിയാഴ്ച അവധി നൽകിയിരുന്നു, ദുരന്തത്തിൽ ദുഃഖിക്കാൻ. എസ്റ്റേററിൻെറ തലയിലെ മൊട്ടലയം കോളനിയിലേക്ക് പോകുമ്പോൾ വഴിയോരങ്ങളിൽ കൂടിനിന്ന കറുത്ത തൊഴിലാളികൾ ആകാംക്ഷയോടെ ജീപ്പിനുള്ളിലേക്കു് നോക്കി. ഏതെങ്കിലും മൃതദേഹങ്ങൾ ജീപ്പിനുള്ളിൽ ഉണ്ടാകുമോയെന്ന് അറിയാൻ. മൊട്ടലയം കോളനി മൂകമായിരുന്നു. ഏലപ്പാറ ചായത്തോട്ടങ്ങളിലെ കൂലിക്കാരാണ് ഈ കോളനിയിൽ താമസിക്കുന്നത്. തമിഴരും മലയാളികളുമായ കൂലിക്കാർ. അവർക്ക് ഒരു സഖാവിനെ നഷ്ടമായിരിക്കുന്നു. ഇരുപത്താറുകാരനായ പരമേശ്വരൻ. പരമേശ്വരൻെറ കോളനി അറയിലേക്ക് ഞങ്ങൾ ചെന്നു. കറുത്തുണങ്ങിയ പെണ്ണുങ്ങളും കുട്ടികളും. അവരെന്തോ പ്രതീക്ഷിക്കുന്നുണ്ടെന്നു തോന്നി. പോസ്ററ്മോർട്ടം കഴിഞ്ഞ് പരമേശ്വരൻെറ മൃതദേഹം എപ്പോൾ കൊണ്ടുവരുമെന്ന് അവക്ക് അറിയണം. ഞങ്ങൾക്ക് അതിന് ഉത്തരമുണ്ടായിരുന്നില്ല. പരമേശ്വരൻെറ ജഡം കോട്ടയം മെഡിക്കൽ കോളേജിലുണ്ടെന്ന് അവർ ഞങ്ങളോട് പറഞ്ഞു. പരമേശ്വരൻെറ ഭാര്യ ചന്ദ്രികയും ഗുരുതരാവസ്ഥയിൽ ആശുപത്രിയിൽ ഉണ്ടത്രേ. പരമേശ്വരൻെറ മൂന്നുവയസ്സുള്ള മകൻ അജയനെ ഒക്കത്തേന്തി ചന്ദ്രികയുടെ അമ്മ ഞങ്ങളുടെ മുന്നിൽ നിസ്സഹായയായിനിന്നു. ആ സ്ത്രീയുടെ കണ്ണിൽ കണ്ണീരുണ്ടായിരുന്നില്ല. കഴിഞ്ഞയാഴ്ച ഒരു ജീപ്പപകടത്തിൽ പരിക്കേററിരുന്ന പരമേശ്വരനും ചന്ദ്രികയും ഡോക്ടറെ കാണാനാണ് കോട്ടയം മെഡിക്കൽ കോളേജിൽ പോയത്. ജന്മനാ കാലിന് അസുഖമുള്ള അജയൻെറ കാലിൽ ഒരു പ്ളാസ്ററും ഇടണമായിരുന്നു. മെഡിക്കൽ കോളേജിൽചെന്ന് ഡോക്ടറെ കണ്ട് മരുന്നും വാങ്ങി പ്ളാസ്ററുമിട്ട് തിരികെ വരുമ്പോഴായിരുന്നു ദുരന്തം. ബസ്സിൽനിന്നും തെറിച്ചുവീണ ചന്ദ്രികയ്ക്കു് പരിക്കേററതേയുള്ളു. പരമേശ്വരൻെറ ജീവൻ ബസ്സിനുള്ളിൽ അമർന്നുപോയി. അജയൻ അദ്ഭുതകരമായി രക്ഷപ്പെട്ടു. കോളനിക്കു മുന്നിലെ പഴകിയ ബെഞ്ചിൽ പരമേശ്വരൻെറ രണ്ടു കുട്ടികളെയും അരികിലിരുത്തി നിശ്ശബ്ദയായി മാധവി ഇരുന്നു. ഇവർക്കിനി ആരാണാവോ ഒരു ആശ്രയം.

ഇനി ആരുടെയൊക്കെ ചിത്രങ്ങളുണ്ട്. നെടുങ്കണ്ടത്തെ എഴുപതുകാരൻ നാരായണൻ കോട്ടയത്തു പോയത് കച്ചവട സാധനങ്ങൾ വാങ്ങാനായിരുന്നു. നാരായണന് അവ നെടുങ്കണ്ടത്ത് എത്തിക്കുവാൻ കഴിഞ്ഞില്ല. യാത്രക്കിടയിൽ, അവ ഉപേക്ഷിച്ചു നാരായണൻ മടങ്ങിപ്പോയി. കട്ടപ്പന ഹൈസ്കൂൾ വിദ്യാർത്ഥിനിയായ സുധാമണി കോട്ടയത്തു പോയത് ബന്ധുക്കളെ കാണാനായിരുന്നു. വേനലവധി കഴിയുംമുൻപ് കട്ടപ്പനയിലേക്ക് മടങ്ങണമെന്ന് സുധാമണി കരുതിയതുമല്ല. ആരുടെയോ നിർബ്ബന്ധംകൊണ്ട് സുധ കട്ടപ്പനയിലേക്ക് മടങ്ങി. സുധയ്ക്കു് വീട്ടിലെത്തുവാൻ കഴിഞ്ഞില്ല.

പോത്തുപ്പാറ മിഷൻ ഹോസ്പിററലിൽ വച്ചാണ് കേശവനെ കണ്ടത്. കൂലിപ്പണിക്കാരനായ കേശവൻ. കട്ടപ്പനക്കാരനായ കേശവൻ മരണത്തിൻെറ കൈപ്പിടിയിൽനിന്ന് ഭാഗ്യം കൊണ്ടുമാത്രം രക്ഷപ്പെട്ട മനുഷ്യനാണ്. വിറച്ചുവിറച്ച് കേശവൻ ദുരന്തത്തിൻെറ കഥ പറഞ്ഞു. കോട്ടയത്തുനിന്ന് ഉച്ചയ്ക്ക് ഒന്ന് ഇരുപതിന് തിരിച്ച വണ്ടിയാണ് ടി. എം. എസ്. ഏലപ്പാറ കട്ടപ്പന വഴി രാമക്കൽ മേട്ടിനുള്ള ബസ്. കോട്ടയത്തു നിന്ന് തിരിക്കുമ്പോൾ ബസ്സിൽ വല്ലാത്ത തിരക്കായിരുന്നു. എൺപതിലധികം യാത്രക്കാർ ബസ്സിലുണ്ടായിരുന്നു. ഉച്ചച്ചൂടിൽ വിയർത്തു കുളിച്ച് ബസ്സിനുള്ളിലിരുന്നു. ഡ്രൈവറുടെ സീററിനരികിലാണ് കേശവന് ഇരിപ്പിടം കിട്ടിയത്. ബസ് പള്ളിക്കുന്ന് എന്ന സ്ഥലത്ത് എത്തിയപ്പോൾ ഡ്രൈവർ ബ്രേക്ക് പൊട്ടിയെന്നു വിളിച്ചു പറഞ്ഞുവത്രേ. പള്ളിക്കുന്നിൽ തമ്പിച്ചേട്ടൻെറ ജൗളിക്കടയ്ക്കരികിൽ ബസ് നിന്നു. ക്ലീനർ ഉമ്മർ ജൗളിക്കടയിൽ നിന്ന് ഒരു നീളമുള്ള ആണിയുമായി വന്നു. ആണി ബ്രേക്കിൽ വളച്ചുകയററി, ക്ലീനർ ഡ്രൈവർക്ക് താഴെയിരുന്നു. ഇനി പ്രശ്നമില്ല ഓടിക്കാമെന്ന് ക്ലീനർ. കണ്ടക്ടർക്കും സമ്മതമായിരുന്നു. യാത്രക്കാർ എല്ലാവരും മിണ്ടാതിരുന്നതേയുള്ളുവെന്ന് കേശവൻ പറയുന്നു. ബ്രേക്ക് പൊട്ടിയെന്ന് ഡ്രൈവർ വിളിച്ചുപറഞ്ഞത് എല്ലാവരും കേട്ടതാണ്, എന്നിട്ടും നിങ്ങളെന്തിന് വണ്ടിവിടാൻ അനുവദിച്ചു. കേശവന് ഉത്തരമുണ്ടായിരുന്നില്ല. അല്ലെങ്കിൽ തുമ്പത്തൊഴിലാളിയായ കേശവനും ബസ്സിലുണ്ടായിരുന്ന ചായത്തൊഴിലാളികൾക്കും, യന്ത്രങ്ങളെപ്പററി ധാരണ ഉണ്ടാവണമെന്ന് ധരിക്കുന്നതുതന്നെ തെററല്ലേ. കേശവനും അഗസ്റ്റ്യനും തോമയും ഒക്കെ മിണ്ടാതിരുന്നു. ജോണിക്കുട്ടി ബെല്ലടിച്ചപ്പോൾ ഡ്രൈവർ കുഞ്ഞച്ചൻ വണ്ടി സ്റ്റാർട്ടു ചെയ്തു. തനിക്ക് അപ്പോൾ യാതൊരു ഭീതിയുമില്ലായിരുന്നുവെന്ന് കേശവൻ പറയുന്നു. ഇരച്ച് ഇരച്ച് ബസ് നീങ്ങി. പള്ളിക്കുന്നിൽ എത്തിയപ്പോൾ ബ്രേക്കിലെ ആണി അമർത്തിപ്പിടിച്ചിരുന്ന ക്ലീനർ ''അയ്യോ'' എന്നു വിളിച്ചുകൊണ്ട് ചാടിയെഴുന്നേററു. അയാളുടെ കൈയിൽനിന്നും ആണി തെറിച്ചുപോയതായിരുന്നു. പിന്നെ ഒക്കെ സംഭവിച്ചത് പെട്ടെന്നായിരുന്നു. വണ്ടി മറിഞ്ഞതു മാത്രം കേശവന് ഓർമ്മയുണ്ട്. ഓർമ്മ വന്നപ്പോൾ ആശുപത്രിയിലെ ബെഡ്ഡിലായിരുന്നു. കേശവന് കാര്യമായ കുഴപ്പമൊന്നുമില്ല. സ്വതേ ക്ഷീണനായ കേശവൻെറ നടുവിന് ക്ഷതമേററിട്ടുണ്ട്. എങ്കിലും താൻ രക്ഷപ്പെട്ടുവെന്നു വിശ്വസിക്കാൻ അയാൾക്കു് ഇപ്പോഴും കഴിയുന്നില്ല. കേശവനെ അന്വേഷിച്ച് കട്ടപ്പനയിൽനിന്നും ആരും ഇതുവരെ എത്തിയിട്ടില്ല. കട്ടപ്പനനിന്നും ഏലപ്പാറവരെ വരാനുള്ള പൈസ അവരുടെ കൈയിലുണ്ടാകുമോ എന്ന സംശയത്തിലാണ് കേശവൻ. 'ഉണ്ടായിരുന്നുവെങ്കിൽ അവർ വരാതിരിക്കില്ല.' ഒരു പക്ഷേ, താൻ അപകടപ്പെട്ട വിവരം അവർ അറിഞ്ഞിരിക്കില്ല.

കണ്ടക്ടറുടെ സീററിന് അരികിലാണ് അഗസ്റ്റ്യൻ ഇരുന്നത്. വണ്ടിമറിഞ്ഞപ്പോൾ മകൻ അനിലിനെ മാറത്തു ചേർത്തുവച്ച് അഗസ്റ്റിൻ കമ്പിയിൽ കെട്ടിപ്പിടിച്ചിരുന്നു. അഗസ്റ്റ്യനും അനിലിനും ചെറിയ പരിക്കുകളേയുള്ളു.

കോട്ടയം മെഡിക്കൽകോളേജിൽ, തിരിച്ചറിയാത്ത മൃതദേഹങ്ങൾ സൂക്ഷിച്ചിരുന്ന മോർച്ചറിയുടെ മുന്നിൽ വല്ലാത്ത തിരക്കായിരുന്നു. നാലു മൃതദേഹങ്ങൾ വെള്ളിയാഴ്ച വൈകുന്നേരവും തിരിച്ചറിഞ്ഞിട്ടില്ല. മോർച്ചറിയുടെ വാതിൽക്കൽ നില്ക്കുമ്പോഴായിരുന്നു ഒരു പ്രായംചെന്ന സ്ത്രീ മകനോടൊപ്പംഎത്തിയത്. സ്ത്രീയെ അകത്തേക്കു കടത്തിവിടാൻ ആദ്യം പൊലീസുകാരന് ഇഷ്ടമുണ്ടായിരുന്നില്ല. എങ്കിലും മകനോടൊപ്പം അവരും മോർച്ചറിക്കുള്ളിലേക്ക് തള്ളിക്കയറി. ഒരു നിമിഷത്തിനുശേഷം ആ ചെറുപ്പക്കാരൻ അമ്മയെ തൂക്കി പുറത്തുവന്നു. നിശ്ചേഷ്ടനായി അയാൾ മോർച്ചറിക്കു മുന്നിൽനിന്നു. തള്ള ഉച്ചത്തിൽ നിലവിളിച്ചുകൊണ്ട് ബെഞ്ചിലേക്കുമറിഞ്ഞു. ഒരു പൊലീസുകാരൻ ചെറുപ്പക്കാരൻെറ മുന്നിൽചെന്ന് എന്തൊക്കെയോ ചോദിക്കുന്നു. ഉത്തരങ്ങൾക്കായി പേപ്പറും പേനയും കൈയിൽവച്ച് പൊലീസുകാരൻ ചെറുപ്പക്കാരൻെറ കണ്ണുകളിൽ നോക്കി. അല്പനേരം കഴിഞ്ഞു ചെറുപ്പക്കാരൻ പറഞ്ഞു: ''അതെൻെറ അച്ഛനാണ്.'' പിന്നെ അയാൾ ഒന്നും പറഞ്ഞില്ല. പൊലീസുകാരൻ എന്തൊക്കെയോ ചോദിക്കുന്നുണ്ടായിരുന്നു. അച്ഛൻെറ ശവശരീരത്തിനു മുന്നിൽ നിൽക്കുന്ന മകൻ. എത്ര നിസ്സംഗതയോടെയാണ് പൊലീസുകാരൻ ആ ചെറുപ്പക്കാരനെ ചോദ്യം ചെയ്യുന്നത്. ഒരു നിമിഷം വിങ്ങിനില്ക്കാനോ, പൊട്ടിക്കരയാനോ പോലും അയാൾക്ക് കഴിയുന്നില്ല.

വെള്ളിയാഴ്ച പ്രഭാതത്തിൽ അണ്ണൻ തമ്പിമലച്ചുവട്ടിലെ ടൈഫോഡ് ടീ കമ്പനിയുടെ ചായത്തോട്ടത്തിലേക്ക് ചെന്നു. ഏലപ്പാറ ടൗണിലേക്ക് ചരിഞ്ഞിറങ്ങിയ ചായത്തോട്ടം. തോട്ടത്തിനു പിന്നിൽ കാവൽ നിൽക്കുന്ന അണ്ണൻ തമ്പിമല. ടൗണിന് നാനൂറു മീററർ അകലെ കെ. എൽ. ഒ. 8885 ചതഞ്ഞു് ചിതറിക്കിടക്കുന്നു. ഏതാണ്ട് ഇരുന്നൂറ് അടി ഉയരെ നിന്നാണ് ററി. എം. എസ്. കരണം മറിഞ്ഞ് വാഗമൺ റോഡിൽ വീണ് ചിന്നിയത്. ചായത്തോട്ടത്തിനും കാററാടി മരങ്ങൾക്കുമിടയിൽ തലകുത്തി ചിന്നിക്കിടക്കുന്ന ഈ വണ്ടി ഏലപ്പാറ ദുരന്തത്തിൻെറ ഭീകരത ഓർമ്മിപ്പിക്കുന്നു. തെറിച്ചുവീണ ബോർഡിൽ നെടുങ്കണ്ടം മുണ്ടയൊരു എന്നെഴുതിയിരിക്കുന്നു. ഒടിഞ്ഞ് ചിതറിയ സീററുകൾ. ബോഡിയാകെ വെട്ടിനുറുക്കിയപോലെ. പൊട്ടിച്ചിതറിയ കണ്ണാടിച്ചില്ലുകളിൽ നിന്നുകൊണ്ട് ഞാൻ ബസ്സിനുള്ളിലേക്കു നോക്കി. കറുത്ത് കട്ടപിടിച്ച രക്തം, വള്ളിപൊട്ടിയ ചെരിപ്പുകൾ, തുണിക്കഷണങ്ങൾ. ഇനിയും എന്തൊക്കെയോ ഉണ്ട്, ബയൻഡ് അടന്ന ഒരു നോട്ടുബുക്കിൽ KTYM സെക്കൻഡ് പി. ഡി. സി എന്നെഴുതിയിരിക്കുന്നു, അതൊരു World History നോട്ടാണ്. രണ്ടാംലോകമഹായുദ്ധത്തിൻെറ നോട്ട്. ചതഞ്ഞുകിടക്കുന്ന ഫിലിം ബോക്സിനരികിൽ കെട്ടുപൊട്ടി ചിതറിയ പോസ്റ്ററുകൾ. ''എല്ലാം ഇമ്പമയം'' എന്ന സിനിമയുടെ പോസ്റ്റർ. ഹൈറേഞ്ചുകളിലെ ഏതോ ഒരു തിയേറററിൽ നാളെ കളിക്കാനിരുന്ന ''എല്ലാം ഇമ്പമയം.'' പോസ്റ്റർ കാണുമ്പോൾ എന്തോ ഒരു വിരോധാഭാസംപോലെ. മരണത്തിന് എത്ര മധുരമായി കടന്നുവരാമായിരുന്നു, എത്ര മോഹനമായി ഇമ്പത്തോടെ കടന്നുവരാമായിരുന്നു. പോസ്റ്ററിനരികിൽ ചതഞ്ഞ് പൊട്ടിയിട്ടും തുറക്കാതെ കിടക്കുന്ന ഇൻസ്ട്രമെൻറ് ബോക്സ് കണ്ടിരുന്നുവെങ്കിൽ നിങ്ങൾ തേങ്ങിപ്പോയേനേ. മഞ്ഞനിറമുള്ള ആ ബോക്സ് ഞാൻ തുറന്നുനോക്കി. രണ്ടു പെൻസിലുകൾ, ഒരു മിഠായി. പിന്നെ ഒരുപിടി ബലൂണുകളും...

ലേഖനം

## എം. ഗോവിന്ദൻ

# വെറിയില്ലാ വെളിപാടുകൾ

**വർത്തമാനകാലജീവിതത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന സദാചാരക്ഷയത്തിലേക്കാണ്‌ ലേഖകൻ വിരൽ ചൂണ്ടുന്നത്‌.**

**ച**വറുസാഹിത്യത്തിനാണ്‌ ചറുപറെ ചെലവുള്ളത്‌. ലക്ഷക്കണക്കിൽ വായനക്കാർ അതു വെട്ടിവിഴുങ്ങാൻ വാരംതോറും വാപൊളിച്ചു കാത്തിരിക്കുന്നു. ചവറെഴുത്തുകാർ, ചവറു പ്രസിദ്ധീകരണക്കാർ, ചവറു വായനക്കാർ...

ഏറെ നാളായി ഇങ്ങനെ ആക്ഷേപാവലികൾ. സാംസ്കാരികാധഃപതനത്തെക്കുറിച്ചു വിലാപശൈലികൾ. ചവറിനും അതിന്റെ പവറുള്ളപോലെ പവറിനും അതിന്റെ ചവറുണ്ടെന്ന്‌ പത്രങ്ങളിൽനിന്നു വ്യക്തമാവുന്നു. ചവറുകൂട പത്രമാവുമ്പോൾ, പത്രം ചവറുകൂടയാവുന്നു. അതൊരുതരം സ്വാധീനത്തിന്റെ മാദ്ധ്യമമാകുന്നു, തനതുഗന്ധം പുലർത്തിയും പൊഴിച്ചും. സാംസ്കാരികമായ ഒരധോലോകം ആവിഷ്കൃതമായിവരുന്നു. ഈ അധോലോകം സംസ്കാരത്തിന്റെ മാത്രം കളിയരങ്ങല്ല. എല്ലാ ജീവിതവ്യാപാരങ്ങളിലുമുണ്ട്‌ അധോലോകം. അധികാര രാഷ്ട്രീയത്തിന്റെ ആവിയും ആത്മാവും സംവിധാനം ചെയ്യുന്നത്‌ അധോലോകമല്ലേ? ഈരാംപ്പാട്ടുപാടി ബലാൽസംഗം ചിത്രീകരിക്കുന്ന സിനിമാരംഗങ്ങൾ ഏതു ലോകത്തിലെയാണ്‌? പുതിയ ചുവരെഴുത്തുചിത്രങ്ങളോ?

ചവറും പവറുമൊക്കെ ഉണ്ടാക്കുന്ന അലങ്കോലങ്ങൾ അവിടെ ഇരിക്കട്ടെ. എല്ലാം നഷ്ടപ്പെട്ടിട്ടില്ല. പരന്നുപിടിക്കുന്ന പകർച്ചവ്യാധിക്കിടയിലും അങ്ങിങ്ങ്‌ ആരോഗ്യത്തിന്റെ ലക്ഷണങ്ങൾ ഉണ്ട്‌. സാംസ്കാരികാധഃപതനത്തെക്കുറിച്ച്‌ അമ്പേ ആരും വേവലാതിപ്പെടേണ്ടതില്ല. വിവേകമതികളുടെ ഒരു വ്യൂഹംതന്നെ രൂപപ്പെട്ടുവരുന്നു. വായനക്കാരെല്ലാം വങ്കന്മാരല്ല. അങ്ങനെ ധരിക്കാനിടവരുന്നവരാണ്‌ വങ്കന്മാർ. മലയാളഭാഷാസാഹിത്യത്തിന്റെ മാനമാണ്‌ പുതിയ വായനക്കാർ.

ആരാണ്‌ ഈ പുതിയ വായനക്കാർ? ഇന്നവരിന്നവരെന്നു ഊരും പേരുംചൊല്ലി എണ്ണിപ്പെടുത്താവുന്നതല്ല. അതിന്റെ ആവശ്യകതയുമില്ല. എഴുത്തുകാരുടെ പുതിയ തലമുറയെപ്പറ്റി ധാരാളംകേട്ടുവരുന്നു. അതിൽത്തന്നെ ഏറെ തലമുറകളുണ്ടത്രേ. വായനക്കാരുടെ പുതിയ തലമുറ അത്രത്തോളം ജനശ്രദ്ധയിൽ പെട്ടിട്ടില്ല. വായനക്കാരുടെ അഞ്ചാം തലമുറയെന്നോ ആറാം തലമുറയെന്നോ ആരും വ്യവച്ഛേദിച്ചു വ്യക്തമാക്കിയിട്ടുമില്ല. അവരുണ്ടെന്നതീർച്ച, നമ്മുടെ ഇടയിൽതന്നെ. അല്ലായ്കിൽ എഴുത്തുകാരുടെ പുതിയ തലമുറയൊന്നും ഉയർന്നുവരികയില്ല. പുതിയ സംവേദനകൗതുകം തികഞ്ഞ വരുള്ളതിനാലാണ്‌ പുതിയ സാഹിത്യം പ്രചാരവും സമ്മതിയും നേടിയതു്. ആധുനികസാഹിത്യം ആസ്വദിക്കുന്നുവെന്നു വച്ച്‌ അവരാരും അതിന്റെ അടിമകളല്ല. അവർക്ക്‌ അവരുടേതായ രസികത്തമുണ്ട്‌, അനുഭവവും അതിൽനിന്നുമെനഞ്ഞെടുത്ത അളവുകോലും. വളർന്നുവരുന്ന വായനക്കാരുടെ തലമുറയാണ്‌ ആധുനികസാഹിത്യത്തിന്റെ നിർണ്ണായകശക്തി. ഈ പ്രസ്താവന ഒരതിശയോക്തിയാണെന്നുണ്ടോ?

ആധുനികസാഹിത്യമെന്നതു കൊണ്ടു വിവക്ഷിക്കുന്നത്‌ ഇന്നഇന്നവരുടെ കൃതികൾമാത്രം എന്നല്ല. പൊതുവേ സാഹിത്യത്തിലുള്ള പ്രവണതകളെയാണ്‌. നൂറു ശതമാനം ആധുനികനും നൂറുശതമാനം അനാധുനികനും എവിടെയുമില്ല. പൊയ്പോരിനൊരുങ്ങുമ്പോതിലുള്ള വായ്ത്താരികൾ കേട്ട്‌ നാം പരിഭ്രാന്തരാകേണ്ടതുമില്ല. വേളിയിലും പോരിലും നുണയാകാമെന്നുണ്ട്‌. ഭരിക്കുന്നവർക്കും നുണ ഉപയോഗപ്പെട്ടത്താമത്രേ. ഭാരതീയരായ പവനന്മാരും അഭാരതീയരായ യവനന്മാരും പറഞ്ഞത്‌, വായനക്കാക്കിടയിൽ വരുന്ന മാററത്തെ കാൽനൂററാണ്ടുമുമ്പ്‌ മുണ്ടശ്ശേരി കണ്ടെത്തുകയുണ്ടായി. പിൽപാട്‌ അത്‌ വളരെയധികം വ്യാപ്തിയും ആഴവും നേടിയിരിക്കുന്നു. നവീന ഭാവുകത്വമുള്ള വായനക്കാരുടെ തലമുറയെക്കുറിച്ച്‌ കുറച്ചുമാസങ്ങൾക്കുമുമ്പ്‌ കുത്താട്ടുകുളത്തുവച്ചു നടന്ന സി. ജെ. സ്മാരക സമ്മേളനത്തിൽ അൽപം വിസ്തരിച്ചുതന്നെ ഈ ലേഖകൻ പറയുകയുണ്ടായി. പലപ്പോഴും എഴുത്തുകാരെക്കാൾ ഭാവനയും വിവേകവും അവരിൽക്കാണാം. താടിയും മുടിയും നീട്ടിനടക്കുന്ന ഇവരിൽപ്പലരും ഹിപ്പിസംസ്കാരത്തിന്റെ ഉപോൽപന്നങ്ങളാണെന്ന ആക്ഷേപത്തിനു പാത്രമായിട്ടുണ്ട്‌. ഇവരിലൊരുഭാഗംപേരെങ്കിലും അവരുടേതായ ഒരു സ്വകാര്യലോകം സ്വപ്നം കാണുന്നു. കലാസൃഷ്ടികൾ ആസ്വദിക്കുന്നു. മുൻതലമുറയേക്കാൾ വിജ്ഞാനദാഹം പ്രകടിപ്പിക്കുന്നു. കലയും കലാവബോധവും അവരുടെ ആത്മസത്തയിലുണ്ട്‌. അതിനാൽ അത്രകണ്ട്‌ അവർ മോഹഭംഗക്കാരും അന്യവൽകൃതരുമാണ്‌. ഇവ രണ്ടും നിഷേധപരമാണെന്ന്‌ ധരിക്കുകകാരണം അവരിൽ പഴിചാരുന്നവർ ഈ മാററത്തിന്റെ ശരിയായ സ്വഭാവം മനസ്സിലാക്കിയിട്ടില്ല. നമ്മുടെ സാഹിത്യവിമർശനത്തിലുണ്ടായ പല അപശബ്ദങ്ങൾ പുതിയതലമുറയെപ്പററിയുള്ള തെററിദ്ധാരണയിൽനിന്നു രൂപപ്പെട്ടതാണ്‌. മോഹഭംഗമെന്നത്‌ മനുഷ്യാവസ്ഥയിൽ സാമാന്യം സാർവ്വജനീനമാണ്‌. സംതൃപ്തഭാവം വെറും മണ്ണുണ്ണികളുടെ മനസ്ഥിതിയാണ്‌. പോരാ പോരാ എന്ന തോന്നലുള്ളവർക്കേ പോരാടാനും പോരുമയുള്ളൂ.

ആധുനികതാവാദികളെന്നു വിളിക്കപ്പെടുന്നവർക്കേ മോഹഭംഗമുള്ളൂവെന്നത്‌ വെള്ളം കൂട്ടാത്ത ഒരു നുണയൻ പരാതിയാണ്‌. ഈ ദുനിയാവിൽ എല്ലാ മോഹങ്ങളും സാധിച്ച ദിവ്യന്മാരാരോ? ദൂഷിതമായ ഒരു സമൂഹവ്യവസ്ഥയിൽ കഴിഞ്ഞുകൂടുന്നവരാണ്‌ എല്ലാവരും എന്ന പരമാർത്ഥം, ചെറുപ്പക്കാരെ കുററംചാരാൻ വേണ്ടി വിപ്ലവകാരികളെന്നഭിമാനിക്കുന്നവർപോലും എങ്ങനെ വിസ്മരിച്ചു? സ്ഥിതിസമത്വ സമൃദ്ധസുന്ദരമായ ഭൂമിയാണോ ഇതു്‌ എല്ലാ മോഹങ്ങളും സഫലമാകാൻ? ആർക്കാർക്ക്‌ എന്തെല്ലാം മോഹഭംഗങ്ങളാണ്‌ ഇപ്പോഴുള്ളത്‌? തിരഞ്ഞെടുപ്പിൽ തോററ രാഷ്ട്രീയനേതാവിനുള്ളത്‌ മോഹസംഗമാണോ? പാർട്ടിയിൽ തരംതാഴ്ത്തപ്പെട്ട തത്ത്വവേദിക്ക്‌ മോഹഭംഗമില്ലേ? പ്രേമിച്ച പെണ്ണിനെ കെട്ടാൻ സാധിക്കാത്തവനുള്ളതിലേറെ മോഹഭംഗമാണ്‌ ഇഷ്ടപ്പെട്ട പദവി ഭരണത്തിലോ, പ്രസ്ഥാനത്തിലോ, പാർട്ടിയിലോ ലഭിക്കാത്തവർക്കുള്ളത്‌. വിപ്ലവത്തിന്റെ വിത്ത്‌ മോഹഭംഗമല്ലേ? എല്ലാം തികഞ്ഞവർക്കെന്തിനു വിപ്ലവം?





പുതിയ തലമുറയിൽപ്പെട്ട കുറെ എഴുത്തുകാരും ആസ്വാദകരും സ്വയം അന്യവത്കൃതരായതിന്റെ കഥയും മറെറാന്നല്ല. വഴങ്ങാത്തവരുണ്ട്‌ ഇന്നത്തെ സാമൂഹ്യവ്യവസ്ഥയുടെ, ചൊല്പടിക്ക്‌. കാരണം ഈ സമൂഹത്തിന്റെ പ്രായോഗികവും താത്വികവുമായ അടിസ്ഥാനത്തെ ചോദ്യംചെയ്യുന്നവർക്ക്‌ അതിന്റെ ഭാഗമാകാൻവയ്യ. നിലനില്പതിലാണെങ്കിലും. ഈ വൈരുദ്ധ്യാവസ്ഥ അന്യവത്കരണമായി ഭവിക്കുന്നു. അന്യവത്കരണത്തെ ഇന്നത്തെ സമൂഹസമ്പ്രദായത്തിൽ എതിർക്കുന്നവരായാലും അവർ സ്ഥാപിത താല്പര്യക്കാരും വിപ്ലവവിരോധികളുമാണ്‌. അമ്മയുടെ മടിയിലിരിക്കുകയും, അച്ഛന്റെകൂടെപ്പോവുകയും വേണമെന്ന ബാലചാപല്യം വിപ്ലവമല്ല. നിങ്ങൾ ഈ വ്യവസ്ഥിതിക്കെതിരാണോ എങ്കിൽ ഇതിൽനിന്നു നിങ്ങൾ സ്വയം അന്യപ്പെടാൻ ഇഷ്ടപ്പെടുന്നു. അങ്ങനെ ആത്മീയമായെങ്കിലും അന്യപ്പെടാനൊരുമ്പെടുന്നവരുമായി സഹകരിച്ച്‌ ഈ ശപ്തവ്യവസ്ഥിതി മാററി „തനിക്കു താനാകാവുന്ന മറെറാന്നു സ്ഥാപിക്കാൻ ശ്രമിക്കുന്നു. മോഹഭംഗവും അന്യവൽക്കരണവും വിപ്ലവത്തിനു സദ്ഭാവന നൽകുന്ന പ്രവണതകളാണ്‌. കൂടുതൽ ഫലവത്തായി ഈ പ്രവണതകളെ പ്രവർത്തനമാക്കി പരിവർത്തിപ്പിക്കലാണ്‌ വിപ്ലവത്തിന്റെ കർമ്മപരിപാടിയും, ധർമ്മസത്തയും.

പുതിയ തലമുറയിൽപ്പെട്ട എഴുത്തുകാർക്കും വായനക്കാർക്കും ഈ വസ്തുത മററുള്ളവരേക്കാൾ വ്യക്തമായിട്ടുണ്ടെന്നതാണു വാസ്തവം. അവരും മനുഷ്യരാകയാൽ കുററവും കുറവുമററവരല്ല. പക്ഷേ, മുൻ തലമുറകളെ അപേക്ഷിച്ച്‌ അവരുടെ അറിവിന്റെ തോതു്‌ അധികമാണ്‌. എഴുത്തുകാരുടെ പ്രശ്നം അവിടെ ഇരിക്കട്ടെ. വായനക്കാരുടെ സ്ഥിതിയോ? ചില വേളകളിൽ അവർ എഴുത്തുകാരേക്കാൾ വിവേകികളും മിടുക്കന്മാരുമാണ്‌. അടുത്തകാലത്ത്‌ നമ്മുടെ ചില പ്രസിദ്ധീകരണങ്ങളിൽ വന്ന ചർച്ചകളെടുക്കുക. ചർച്ചകൾ ആരംഭിക്കുന്നതും തുടരുന്നതും പ്രധാനമായും എഴുത്തുകാരാണ്‌. വായനക്കാരുടെ പ്രതികരണം സൂക്ഷ്മമായി പരിശോധിക്കുമ്പോൾ, നാം മനസ്സിലാക്കുന്നതെന്താണ്‌? എഴുത്തുകാരുടെ കാഴ്ചപ്പാടിന്റെ കാണാപ്പുറം വായനക്കാരൻ കണ്ടെത്തുന്നു. തെററുകൾ തിരുത്തുന്നു. ചർച്ചയിൽ വിട്ടുപോയ മൗലികപ്രശ്നങ്ങൾ പൂരിപ്പിക്കുന്നു. വായനക്കാരുടെ വിചാരശീലം മാത്രമല്ല ഭാഷാശൈലിയും ഏറെ വ്യത്യസ്തമാണ്‌. രണ്ടിലും പുതുമയുണ്ട്‌. പൂർണ്ണതയിലേക്കുള്ള ത്വരയും. ഇവർക്കിടയിൽ മൗനം ഭൂഷണമെന്നു കരുതിഒതുങ്ങിയിരിക്കുന്ന എത്രയോപേരുമുണ്ട്‌, വായനക്കാരുടെ ഈ വിഭാഗം നമ്മുടെ സംസ്കാരത്തിനു്‌ മുതൽക്കൂട്ടുതന്നെയാണ്‌; അവർ എഴുതാൻ തുടങ്ങുമ്പോഴേ അതു കൂടുതൽ പ്രകടമാവുകയുള്ളൂ. സാഹിത്യത്തിൽ സംഭവിച്ച ഈ മാററം രാഷ്ട്രീയത്തിലുണ്ടായില്ല എന്നതാണ്‌ പരിതാപകരമായൊരു കർമ്മ വൈപരീത്യം. നമ്മുടെ രാഷ്ട്രീയം ഇന്നും ശുഷ്കചിന്തയിലും ശുംഭൻ പ്രവർത്തനത്തിലും അടിഞ്ഞുകൂടിയിരിക്കുന്നു. എഴുത്തുകാരെ ചോദ്യംചെയ്യുന്ന അനുവാചകരെപ്പോലെ നേതാക്കന്മാരെ ചോദ്യംചെയ്യുന്ന അനുയായികളെവിടെ? അച്ചടക്കം മാത്രമല്ല പ്രശ്നം. ആത്മധൈര്യത്തിന്റെയും പരിശീലനത്തിന്റെയും അഭാവവുമാണ്‌. സാഹിത്യം ആധുനികതമായിത്തുടങ്ങുമ്പോൾ രാഷ്ട്രീയം പഴഞ്ചൻ പാതയിലെ ചക്കടവണ്ടിയായായി അർത്ഥമില്ലാത്ത ആരവങ്ങളുണ്ടാക്കുന്നു. രാഷ്ട്രീയനേതാക്കൾക്കും അവരോടൊട്ടിനില്ക്കുന്ന സംസ്കാരക്കാർക്കും ഇതറിവില്ലെന്നു പറഞ്ഞുകൂടാ. ആധുനികതയെ എതിർക്കാൻ അവർ കാണിക്കുന്ന വീറും വിസ്ഫൂർത്തവും അവർ പിൻതള്ളപ്പെട്ടുമോ എന്ന പേടിയുടെ ചാപിള്ളകളാണ്‌.

---

ഇന്ത്യൻ ഭരണഘടന അനുശാസിക്കുന്ന പരിമിതമായ അധികാരങ്ങൾ അംഗീകരിച്ചും ഭരണത്തിൽ മാററങ്ങളുണ്ടാക്കാവതല്ലേ? വിപ്ലവകാരികളും തഴമ്പുവീണ കോൺഗ്രസ്സുകാരുമല്ലാത്തവക്ക്‌ ഇതു സാദ്ധ്യമല്ലേ? വിജ്ഞാനത്തെക്കാൾ സാമാന്യവിവേകമല്ലേ വേണ്ടൂ ഇതിനൊക്കെ? അധികാരമേറെറടുത്തതിന്റെ തേനമ്പിളിവേള ഒടുങ്ങാത്തതുകൊണ്ടോ എന്തോ, തെലുങ്കുദേശത്തിലെ എൻ. ടി. രാമറാവു മാതൃകകാണിച്ചു തുടങ്ങിയിരിക്കുന്നു. ഡെൽഹിയിൽ ചേർന്ന മുഖ്യമന്ത്രിമാരുടെ സമ്മേളനത്തെക്കുറിച്ച്‌ രാമറാവു ചെയ്ത പ്രസ്താവന രസകരമെന്നപോലെ ദുഃഖസൂചകവുമാണ്‌. ചെല്ലുമ്പോഴൊരു വണക്കം, പിന്നെ ഇണക്കം, പോരുമ്പോഴൊരു വണക്കം, ഇതാണ്‌ ആകെയുള്ള വഴക്കം! ഈ അനുഷ്ഠാനകല നമ്മുടെ പത്രങ്ങളിലെത്ര സ്ഥലമാണ്‌ അപഹരിക്കുന്നത്‌.

പഴയകാലത്ത്‌ നാട്ടിൻ പുറങ്ങളിൽ കുറവന്മാർ കുരങ്ങിനെ കളിപ്പിക്കുക പതിവുണ്ട്‌. രാമനെന്ന ഓമനപ്പേരു വിളിക്കുന്ന മൊച്ചയെ പല അഭ്യാസങ്ങളും പരിശീലിപ്പിച്ചിരിക്കും. അവയിലൊരടവാണ്‌ ''അമ്മായി അമ്മയ്ക്കു്‌ തെണ്ട്യാക്കൊല'' കൊണ്ടുപോവുക. ഇതു കാണിക്കാൻ കുറവൻ പറയുമ്പോൾ മൊച്ചയുടെ അഭിനയിച്ചുള്ള നടത്തമുണ്ട്‌. നമ്മുടെ നല്ലവരായ പല മുഖ്യമന്ത്രിമാരുടെയും ഡെൽഹിയാത്ര ഈ തെണ്ട്യാക്കൊല കൊണ്ടുപോകുന്ന കുരങ്ങൻ കളി അനുസ്മരിപ്പിക്കുന്നു.

ചൊല്ലിൽ മാത്രമല്ല രാമറാവുവിന്റെ പ്രത്യേകത. ചെയ്തിയിലുമുണ്ട്‌. അധികപ്പറെറന്നു തോന്നിയ ചിലതൊക്കെ അദ്ദേഹം വേണ്ടെന്നുവയ്ക്കാൻ തീരുമാനിച്ചിരിക്കുന്നു. ആസ്ഥാനകവിപ്പട്ടം, ലെജിസ്ലേററീവ്‌ കൗൺസിൽ. ഉദ്യോഗസ്ഥന്മാർക്കു പിരിയാനുള്ള കാലം കുറച്ചു. അവരുടെ ആസ്ഥിബാദ്ധ്യതകൾ അന്വേഷിച്ചു തുടങ്ങി.

**സാഹിത്യം ആധുനികമായിത്തുടങ്ങുമ്പോൾ രാഷ്ട്രീയം പഴഞ്ചൻ പാതയിലെ ചക്കടവണ്ടിയായി അർത്ഥമില്ലാത്ത ആരവമുണ്ടാക്കുന്നു.**

കോളേജുകളിലെ കൈമടക്കു സമ്പ്രദായം തടഞ്ഞു. കൈക്കണ്ട അഴിമതിക്കാരെന്നു തെളിഞ്ഞവരെ ശിക്ഷിക്കാനൊരുങ്ങി. ഓഫീസ്‌ വെടിപറഞ്ഞിരിക്കാനുള്ള സ്ഥലമല്ലെന്നും കാൻറീൻ വിശ്രമകേന്ദ്രമല്ലെന്നും സെക്രട്ടേറിയററ്‌ ഉദ്യോഗസ്ഥന്മാരുൾപ്പെടെയുള്ളവരെ ബോദ്ധ്യപ്പെടുത്തി. സർക്കാരുദ്യോഗത്തിലിരിക്കുന്ന ഡോക്ടർമാർ പ്രൈവററ്‌ പ്രാക്ടീസു ചെയ്യാൻ പാടില്ലെന്നാക്കി. ഇതൊക്കെ കുറച്ചു ദിവസത്തിനുള്ളിൽ. അരിവിലയും കുറച്ചു, തിരഞ്ഞെടുപ്പു സമയത്തു പറഞ്ഞപോലെ.

ഇത്രയും ചുരുങ്ങിയ, കാലയളവിൽ ഇത്രയേറെച്ചെയ്ത മറെറാരു മുഖ്യമന്ത്രിയേയോ കക്ഷിയേയോ കാണാൻ പ്രയാസമാണ്‌. ദേശീയമായ ഐക്യത്തിനൊട്ടും എതിരല്ല. അതിന്റെ പേരിൽ കുതിരകയറുന്ന ഡെൽഹി രാഷ്ട്രീയം ഇഷ്ടമല്ല. അടുത്തകാലത്ത്‌ ഡെൽഹിയിൽച്ചെന്ന മറെറല്ലാ മുഖ്യമന്ത്രിമാരെക്കാളും ജനങ്ങളുടെയും പത്രങ്ങളുടെയും ശ്രദ്ധ പിടിച്ചുപററി. പറയേണ്ടതെന്നു തോന്നിയ കാര്യം ആരുടെയും മുഖം നോക്കാതെ പറയേണ്ടപോലെ പറഞ്ഞു. മാന്യനും സാമാന്യബുദ്ധി ധാരാളമുള്ളവനുമാണെന്നു തെളിയിച്ചു. ഓഫീസിൽ നേരത്തെ ചെന്നിരുന്നു ജോലി ചെയ്യുവാനും തുടങ്ങി. ഇതിൽപ്പരമെന്തു മര്യാദയാണ്‌ ഇക്കാലത്ത്‌ ഒരു മുഖ്യമന്ത്രിയിൽനിന്നു പ്രതീക്ഷിക്കാനുള്ളത്‌? ഇതുവരെ നന്നായി. നാളത്തെ കഥ നാളെ. മാവേലി വാണൊരു നല്ലനാട്ടിലെന്തു നടക്കുന്നു. പല തരത്തിലുമുള്ള കൂട്ടായ്മക്കവർച്ച. എല്ലാകാട്ടിലും മരംവെട്ടുമഹോത്സവം. എല്ലാ മന്ത്രിമാരും താന്തോന്നിപ്രസംഗംചെയ്ത്‌ ഊരുചുററൽ; ചാരായക്കച്ചവടക്കാരും ചാർച്ചക്കാരുമായി അവിഹിത കൂട്ടുകെട്ട്‌. പത്രങ്ങളെടുത്തു നോക്കിയാൽ മിക്കപ്പോഴും കാണുക ചാരായക്കാര്യമാണ്‌. കള്ളവാററ്‌, വിഷച്ചാരായം കുടിച്ചു കൂട്ടമരണം, ബാർ ലൈസൻസിങ്‌ പ്രശ്നങ്ങൾ, ചാരായം വിളമ്പേണ്ടതു്‌ ഏതു പാത്രത്തിൽ, സൂക്ഷിക്കേണ്ടതു്‌ ഏതുതരം കുപ്പിയിൽ, സ്ഫടികമോ പ്ലാസ്റ്റിക്കോ? മന്ത്രിമാരുടെ പര്യടനവേളയിലുളവാകും അപവാദ പരമ്പരകൾ, രാഷ്ട്രീയമായ കണ്ണുകടിയിൽനിന്നുണ്ടാവുന്ന തിരിച്ചടികൾ, അസംബ്ലി മന്ദിരത്തിൽ ഭരണപക്ഷ [illegible]

**ദേശീയമായ മായം ചേർക്കലിനോടൊപ്പം പ്രാദേശികമായ മായം ചേർക്കലിനും ഇക്കാല രാഷ്ട്രീയം വിധേയമായിരിക്കയല്ലേ?**

കുത്തുവാക്കുകൾ, മന്ത്രിമാരെന്നാൽ ഭരണം നോക്കാനുള്ളവരല്ല, താൻ പ്രമാണിത്തത്തിന്റെ ശങ്കരാഭരണമാലപിച്ച് എല്ലാ സൗകര്യങ്ങളും ഭുജിച്ച്, സകലമാനമായവരുടെയും മേലാളന്മാരാകാൻ നിയോഗിക്കപ്പെട്ട സുന്ദരക്കുട്ടപ്പന്മാരാണ്. ഈ പരിഷയുടെ മാതൃക ഉദ്യോഗസ്ഥന്മാരും തുടരുന്നുവെങ്കിൽ അവരെ ആരെന്തിനു കുററപ്പെടുത്തണം. കൊമ്പൻ പോകുന്നവഴിക്കുതന്നെ മോഴയും. കൊമ്പനും മോഴയ്ക്കും കോഴകൊടുക്കാൻ കൊമ്പും കുഴലും വിളിച്ചു വേറെയും ആളുകൾ—ഒരു കോൺട്രാക്ട്, ഒരു ലൈസൻസ്, നികുതിവെട്ടിപ്പിനുള്ള അവസരം, മകന്റെ ഭാര്യയുടെ ജാരസന്തതിക്കൊരു ഉദ്യോഗം, തന്റെ പാർട്ടിയിലെ ബ്ലോക്ക് ഹെഡ്ഡിന് ഒരു പ്രത്യേക പെർമിററ്, ആയാളെ ഇങ്ങോട്ടു സ്ഥലംമാററുക ഈയാളെ അങ്ങോട്ടും, ഇത്തരം തിരിമറികൾക്കുള്ള ചെല്ലുചെലവുകൾ ഈടാക്കുക, വിമർശിക്കുന്ന പത്രങ്ങളെ ചിത്രവധം ചെയ്‌വാൻ വഴിയാരായുക, ഇങ്ങനെ നമ്മുടെ ഭരണവർഗ്ഗം എപ്പോഴും കൃത്യാന്തരബാഹുല്യത്തിൽ സ്തുത്യർഹമായിക്കഴിയുന്നു. വേവുന്ന പുരയിൽനിന്നു ഊരിയതു് ലാഭം, അതുപയോഗിച്ചു തുലാഭാരം. ഭരണം ക്ഷണികം, ജീവിതം ദീർഘവും. ഈ വൈരുദ്ധ്യം തരണം ചെയ്‌വാൻ വേണ്ടതിപ്പോഴേ സജ്ജീകരിക്കണം. ഇതിനുവേണ്ടി ഗാന്ധി, നെഹ്റു, മാർക്സ്, ലെനിൻ, നാരായണഗുരു, അയ്യങ്കാളി, ചട്ടമ്പിസ്വാമി, നബി, ഖലീഫ് ഉമ്മർ, യേശുക്രിസ്തു, പത്രോസ്, യൂദാസ് എന്നിവരെയൊക്കെ ഉദ്ധരിക്കാം.

നമ്മുടെ നാടിനെന്തുപററി? രാഷ്ട്രീയമപ്പടി എന്തേ കപടരാഷ്ട്രീയമാകാൻ? ഇന്ത്യയിലെ ഓരോ സ്റ്റേററിലും സ്വാതന്ത്ര്യത്തിനുശേഷം ഓരോ തനതു രാഷ്ട്രീയം രൂപപ്പെട്ടിട്ടുണ്ട്. കേരളത്തിലും ഇതു സംഭവിക്കാതിരുന്നിട്ടില്ല. ദേശീയമായ മായംചേർക്കലിനോടൊപ്പം പ്രാദേശികമായ മായംചേർക്കലിനും ഇക്കാല രാഷ്ട്രീയം വിധേയമായിരിക്കുന്നു. ഈ തുറയിൽ പാർട്ടിവ്യത്യാസമൊന്നുമില്ല. ഉണ്ടെങ്കിൽത്തന്നെ വളരെ നേരിയ വരകളാണ് അതിനെ വിഭജിക്കുന്നതു്. മായം ചേർത്ത രാഷ്ട്രീയം മനസ്സിൽ മാലിന്യമുണ്ടാക്കുന്നു. മലിനമനസ്സുകളിൽനിന്നു് മനുഷ്യനു് അഭിമാനിക്കാവുന്ന യാതൊന്നും ഉദ്ഭവിക്കുകയില്ല. പുതിയ രാഷ്ട്രീയവും, മറെറാരുവിധത്തിൽ, പരിസരമലിനീകരണം വരുത്തിക്കൊണ്ടിരിക്കുന്ന വിനയാണ്. അതു സ്വയം അഴിമതിയാകുന്നു; ആളുകളെയും അഴിമതിക്കാരാക്കുന്നു.

ഉരൽ വിഴുങ്ങുമ്പോൾ വിരൽകൊണ്ടെങ്കിലും മറച്ചുപിടിക്കണമെന്നുണ്ട്. ഇവിടെ ഊററത്തോടെ ഉരൽ വിഴുങ്ങുന്ന പരിപാടി ഉദ്ഘാടനം ചെയ്യാനും മടിയില്ല. സംഗതി അത്രയും പ്രകടമാണ്. വെട്ടിപ്പുവീരന്മാർക്കു സ്വീകരണം നൽകാനും അനുയായികൾക്ക് അളവററ ഉത്സാഹമാണ്. ഈ സ്വീകരണപരിപാടികൾ പോലും ചെറുകിട അഴിമതിക്കുള്ള കുത്തരങ്ങായിത്തീരുന്നു. തലസ്ഥാനനഗരിയിൽ ഭരണസാരഥികൾക്ക് കെങ്കേമൻ മണിമാളികകളുണ്ട്. ഏതു കോയിത്തമ്പുരാന്മാർക്കുണ്ടായിരുന്നതിനേക്കാൾ പരിവാരങ്ങളും പരിചാരകരുമുണ്ട്. ഈ സൗകര്യങ്ങളെന്തിനു്? ജനപ്രതിനിധികളായി വന്നു് അധികാരത്തിൽക്കയറിയവർക്ക് സൗകര്യം നൽകുന്നതു് അവരേറെറടുത്ത കൃത്യങ്ങൾ തൃപ്തികരമായി നിർവ്വഹിക്കട്ടേ എന്നു വച്ചായിരിക്കണം. അതിൽ ബദ്ധശ്രദ്ധരാകാതെ "ഊരുചുററിസഞ്ചരിച്ചാൽ പാപകർമ്മം തീരും." എന്ന കുറത്തിപ്പാട്ടിൻപടി, നാട്ടിലെമ്പാടും നെട്ടോട്ടമോടി, ഉദ്ബോധനങ്ങൾപാടി വിളയാടുവാനാണ് ഇവർ സമയംചെലവഴിക്കുന്നതു്. മന്ത്രിമാർ മന്ദിരംവിട്ടു് ഇറങ്ങിക്കൂടെന്ന നിരോധനം ആവശ്യമില്ല. തന്റെ വീടും ഓഫീസുമായി കൂടുതൽ ബന്ധപ്പെടുകയും നാട്ടുകാരെ അവരുടെ പാടിനുവിടുകയും ചെയ്യുന്നതാണ് നല്ലതു്. ഈ മഹദ്‌വ്യക്തികളുടെ സ്വൈരസഞ്ചാരം നാട്ടിൽ പലതരം അസ്വാസ്ഥ്യങ്ങൾക്കു ഹേതുവായിഭവിക്കുന്നു. പൊതുജനസമ്പർക്കമെന്നപേരിൽ ഭരണകാര്യങ്ങളെ ഒഴിവാക്കുന്നതു കൃത്യവിലോപമാണ്, കനത്ത കഴിവുകേടുമാണ്.

മന്ത്രിപദം വിലസാനുള്ള കുത്തരങ്ങല്ല. അല്പം വിശ്രമിച്ച്, കൂടുതൽ സമയം വിലപ്പെട്ട കാര്യങ്ങൾ നാട്ടിനുവേണ്ടി ചെയ്യാൻ ജനങ്ങൾ ഏർപ്പെടുത്തിയ സ്ഥാനമാണ്. സ്ഥാനമറിയാതെ മന്ത്രിമാർ കളിച്ചതുകൊണ്ടാണ് പലപ്പോഴും സ്ഥാനത്തു നിന്നവർ തെറിച്ചുപോയതു്. ആ ഉർവ്വശീശാപവും ഉപകാരംതന്നെ.

എല്ലാ തത്വങ്ങളിലും നമ്മൾ ആവോളം മായംചേർത്തു വിട്ടിരിക്കുന്നു. ജനാധിപത്യമെന്നതു് ജനങ്ങളുടെ മേലുള്ള ആധിപത്യമാക്കി. മതേതരത്വ സങ്കല്പം മതസ്പർദ്ധകളെ ഇളക്കിവിടുന്ന പരിപാടിയാക്കി. സോഷ്യലിസമോ? ആൻറിസോഷ്യൽ ശക്തികൾക്കു പതിയിരിക്കാനും പാടിയാടാനും പററിയ ദുഷിച്ച മാർഗ്ഗമാക്കി. മലയാളനാടു് മരുഭൂമിയാകാനാണിടയെന്നു് പരിസരവിജ്ഞാനികൾ ഭയപ്പെടുന്നു. അതിലും ആപൽക്കരമായ ഒന്നു സംഭവിച്ചുവരുന്നുണ്ട്. മലയാളമനസ്സുതന്നെ മരുഭൂമിയായിത്തീരുന്നു. ഉറക്കപ്പേച്ചുകൾ പോലും പേടിപ്പിപ്പുകൾ. ഇനിയെങ്ങോട്ടു്?

---

നമ്മുടെനാട്ടിൽ അടിയുടെ കാലമല്ലിതു്, തിരിച്ചടിയുടെ തിരുനാളുകളാണ്. പോരിനുപകരം പൊരുത്തു്. തീട്ടൂരത്തിനു ബദൽ തിരുത്തു്. ആണയിട്ടു മൊഴിഞ്ഞ എം. ജി. രാമചന്ദ്രൻ മുഖ്യമന്ത്രിയായപ്പോൾ താണുതാഴ്ന്നു നിൽക്കുന്നു—ജഗദ്ഗുരു കാഞ്ചി കാമകോടി ശങ്കരാചാര്യരുടെ മുമ്പിൽ. ഈ ചിത്രം പല പത്രങ്ങളുടെ മുൻപേജിലും സ്ഥാനംനേടി. തന്റെ ദിവ്യവടിയും പിടിച്ച് തലയുയർത്തി നിൽക്കുന്ന കാ. കാ. ആചാര്യർ. മുന്നിൽ വെള്ളത്തൊപ്പിയണിഞ്ഞു്, നടുവളഞ്ഞു് ശ്രീരാമസ്വാമി സമക്ഷം അഞ്ജലീബദ്ധനായ ആഞ്ജനേയലുവിനെപ്പോലെ ഭക്തിപുരസ്സരം ആജ്ഞ കേൾക്കാൻ കാത്തമരുന്ന എം. ജി. ആർ.

**മായം ചേർക്കലിനേക്കാൾ ആപൽക്കരമായ മറെറാന്നു സംഭവിക്കുന്നുണ്ടിവിടെ. മലയാളമനസ്സുതന്നെ മരുഭൂമിയായിത്തീരുകയാണ്.**

രാമസ്വാമി ഭക്തനാണ് എം. ജി. ആർ. പണ്ടേതന്നെ അയോദ്ധ്യാനായകൻ രാമന്റെയല്ല, ഈറോടു രാമസ്വാമി നായ്ക്കരുടെ ഭക്തൻ. പെരിയോർ ആരംഭിച്ച പോരണിയുടെ ലക്ഷ്മണൻ അണ്ണാദുരൈ, അനുയായികൾ കരുണാനിധി, എം. ജി. രാമചന്ദ്രൻ മുതൽപേർ. എം. ജി. ആറും. കരുണാനിധിയും പെരിയോരുടെ പിറവി നൂറാണ്ടുകൊണ്ടാടുന്നതിൽ പൊരിഞ്ഞുമത്സരിച്ചു. അധികാരം കൈവശമുള്ള എം. ജി. ആർ. കരുണാനിധിയെ പരാജയപ്പെടുത്തി.

പഴയ മൗണ്ട്റോഡെന്ന പുതിയ അണ്ണാശാല മദ്രാസിലെ പ്രധാനപ്പെട്ട വീഥിയാണ്. അതിലേക്കു കടക്കുന്ന പാലത്തിനു് പെരിയോർ പാലമെന്നു പേരിട്ടു. പാലംകടന്നാൽ കോരായണല്ല, സാക്ഷാൽ പെരിയോരുടെ പ്രകടമായ പ്രതിമതന്നെയാണ്. പെരിയോർ പിറന്ന ഈറോടും പരിസര പ്രദേശങ്ങളും ചേർത്തു് പെരിയോർമാവട്ടമാക്കി. മദ്രാസിൽത്തന്നെ വേറെയും പ്രതിമകൾ. തമിഴ്നാട്ടിലെ മുഖ്യനഗരങ്ങളിലും. പെരിയോർമയമെന്നു പറയാം.

കാ. കാ. ശങ്കരാചാര്യർ ഇടയ്ക്കൊക്കെ മദ്രാസിൽ അടിയിരുത്താറുണ്ട്. എപ്പോൾ വരുമ്പോഴും അദ്ദേഹത്തിനു പൂർണ്ണകുംഭ സ്വീകരണമാണ്. അതിനെപ്പോഴും സന്നദ്ധരായ ഒരുപററം അന്തണന്മാർ മൈലാപ്പൂരിലും ചുററുപാടും ഉണ്ട്. രസകരമായ സംഗതി. ഇവിടെ രണ്ടു ശങ്കരാചാര്യന്മാർ തമ്മിൽ ഒളിഞ്ഞും തെളിഞ്ഞും മത്സരവുമുണ്ട്. ശൃംഗേരി ശങ്കരാചാര്യരും കാഞ്ചികാമകോടി ശങ്കരാചാര്യരും. നേതൃത്വമത്സരം. രണ്ടുകൂട്ടർക്കും വേണ്ടുവോളം ശിങ്കിടികളുമുണ്ട്. കൂടുതൽ ജനകീയൻ കാ. കാ. ശങ്കരാചാര്യരെന്നാണ് വയ്പു്. ശൃംഗേരിയുടെ കണ്ണു് കാണിപ്പണത്തിലാണത്രേ കൂടുതൽ; അദ്ദേഹത്തിനു പല മികച്ച വ്യവസായ സ്ഥാപനങ്ങളിലും മുതൽമുടക്കുണ്ട്. സന്യാസവും മുതലാളിത്തവും തമ്മിലുള്ള വിന്യാസം ന്യായയുക്തമാക്കാനുള്ള ഒരടവാണത്രേ ഇതു്. ആയിരിക്കാം. ദിവ്യചേതസ്സുകളിലേക്കു ചൂഴിഞ്ഞിറങ്ങാൻ ആർക്കു സാദ്ധ്യം!

കാഞ്ചികാമകോടി ആചാര്യരുടേയും

(ശേഷം 50–ാം പേജിൽ)

ലേഖനം

# എം. കെ. കെ. നായർ

# നാട്യശാസ്ത്രം ഒരു വ്യാഖ്യാനം

**അ**വിസ്മരണീയനായ ഒരു മഹാപുരുഷനായിരുന്നു കാർത്തികതിരുനാൾ രാമവർമ്മ മഹാരാജാവ്. ധർമ്മരാജാ എന്നും രാമരാജബഹദൂർ എന്നും മററും ഇന്നും ഏവരും സ്നേഹബഹുമാനപൂർവ്വം സ്മരിക്കുന്ന കാർത്തികതിരുനാൾ എഡി 1758-ലാണ് ശ്രീ. ബാലമാർത്താണ്ഡവർമ്മയുടെ മരണശേഷം രാജ്യഭാരം ഏററത്. ചെറിയ ഒരു പ്രദേശമായിരുന്ന വേണാടിൻെറ ആധിപത്യം ലഭിച്ച ഉടനേ, മരണംവരെ പടവെട്ടി, അയൽ രാജ്യങ്ങളെല്ലാം പിടിച്ചെടുത്ത് കന്യാകുമാരിമുതൽ അങ്കമാലിവരെ തിരുവിതാംകൂർ എന്ന പേരിൽ ഒരു രാജ്യം പടുത്തെടുത്ത മാർത്താണ്ഡവർമ്മയുടെ മരണസമയത്തു രാജ്യത്തിനുള്ളിൽ ക്രമസമാധാനനില വളരെ മോശമായിരുന്നു. നിരന്തരമായ യുദ്ധംമൂലം ഖജനാവും ശോഷിച്ചിരുന്നു. ആ സമയത്താണ് യുവാവായ കാർത്തിക തിരുനാൾ ഭരണമേററത്. വിദ്വാനും സമചിത്തനുമായ അദ്ദേഹം നാലഞ്ചു വർഷത്തിനുള്ളിൽ തിരുവിതാംകൂറിനെ ഐശ്വര്യശ്രീയിഷ്ടമാക്കിത്തീർത്തു. ഖജനാവു നിറഞ്ഞൊഴുകി. സമാധാനപരമായ അന്തരീക്ഷത്തിൽ ജനങ്ങൾ ഭയാശങ്കാരഹിതരായി ജീവിക്കുവാൻതുടങ്ങി. പക്ഷേ, ആ അന്തരീക്ഷം അധികകാലം നിലനിന്നില്ല.

ആദ്യം ഹൈദരാലിയും പിന്നീട് ടിപ്പുവും ഹരിതമനോഹരമായ കേരളത്തിൽ കണ്ണുവച്ചപ്പോൾ മുതൽ കേരളത്തിലെ അന്തരീക്ഷം കലങ്ങിമറിഞ്ഞു. ഹൈദരുടെ ആക്രമണം ആരംഭിച്ചതു് മലബാറിലായിരുന്നു. അസാമാന്യശേഷിയും കാര്യബോധവും സഹിഷ്ണതയും ഹൈദരുടെ പ്രത്യേക ഗുണങ്ങളായിരുന്നു. എന്നാൽ കീഴ്സിൽബന്ധികളിൽ പലരും ക്രൂരന്മാരും മദോന്മത്തരുമായിരുന്നു. അവരുടെ ആക്രമണപീഡനങ്ങൾക്കിരയായിത്തീർന്ന ഉത്തരകേരളീയർ ഭയന്നു പലായനം ചെയ്തതു് ധർമ്മരാജാവിൻെറ തിരുവിതാംകൂറിലേക്കായിരുന്നു. എ. ഡി. 1782-ൽ ഹൈദർ അകാലചരമമടഞ്ഞപ്പോൾ സാമ്രാജ്യമോഹിയായ മകൻ ടിപ്പു തെക്കേ ഇന്ത്യ മുഴവൻ ഒരു പടക്കളമാക്കി. സാമൂതിരിയും കോട്ടയവും ചിറയ്ക്കലും പാലക്കാടും കുറുമ്പ്രനാടും കൊച്ചിയുമെല്ലാം ടിപ്പുവിൻെറ ചൊല്പടിയിലായി. അവിടെനിന്നെല്ലാം വഞ്ചികളിലും പത്തേമാരികളിലുമായി രക്ഷപ്പെടാൻ സാധിച്ചവരെല്ലാം തിരുവിതാംകൂറിൽ അഭയം പ്രാപിച്ചു. രോഷാകുലനായ ടിപ്പു തിരുവിതാംകൂർ മഹാരാജാവിനു് അന്തിമശാസനം നൽകി.

നെടുങ്കോട്ട ഇടിച്ചുനിരത്തണം. കൊടുങ്ങല്ലൂർ കോട്ടയിൽ നിന്നും തിരുവിതാംകൂർ പട പിൻവാങ്ങണം, മലബാർ കൊച്ചി പ്രദേശങ്ങളിൽ നിന്നും വന്ന അഭയാർത്ഥികളെ ടിപ്പുവിനു് അടിയറ വയ്ക്കണം.

ഇതെല്ലാം ചെയ്യില്ലെങ്കിൽ ഉടനേ ആക്രമണമുണ്ടാവും.

ഹൈദരുടെ കാലംമുതൽ ആക്രമണഭീതിയുണ്ടായിരുന്നതിനാൽ വേണ്ട ഒരുക്കങ്ങളെല്ലാം ദിവാൻ രാജാ കേശവദാസും പടത്തലവൻ ഡിലനായിയും മുൻകൂട്ടി ചെയ്തിരുന്നു.

എന്നിരുന്നാലും ടിപ്പുവിൻെറ സൈനികശക്തി തിരുവിതാംകൂറിനെ അപേക്ഷിച്ചുഎത്രയോ മടങ്ങ് വലുതായിരുന്നു. എങ്കിലും ധർമ്മനിരതനായ മഹാരാജാവ് ടിപ്പുവിൻെറ വെല്ലുവിളിയെ തൃണവൽഗണിച്ചു. ടിപ്പുവിൻെറ രണ്ടാക്രമണങ്ങളും—പരാജയവും നിരാശനായുള്ള പിൻവാങ്ങലും എല്ലാം ചരിത്രമാണല്ലോ.

ഇങ്ങനെയെല്ലാം പ്രക്ഷുബ്ധമായ ഒരു അന്തരീക്ഷത്തിലാണ് ധർമ്മരാജാവ് ധർമ്മദീക്ഷയോടുകൂടി നാടുവാണിരുന്നതു്. രാജ്യകാര്യങ്ങൾ വേണ്ട ശേഷിയോടു കൂടി നോക്കാൻ ദിവാൻ കേശവദാസുണ്ടായിരുന്നതിനാൽ മഹാരാജാവിനു സാഹിത്യ–സാംസ്കാരികമായ രംഗത്തു പ്രശസ്തമായ സേവനം നൽകാൻ സാവകാശം കിട്ടിയിരുന്നു എന്നുതന്നെ നാം വിശ്വസിക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ ശാശ്വതമായിത്തീർന്നിട്ടുള്ള അദ്ദേഹത്തിൻെറ കൃതികൾ ഒന്നുംതന്നെ പുറത്തുവരുമായിരുന്നില്ല.

മാർത്താണ്ഡവർമ്മ എന്നും പടക്കളത്തിലാണു ജീവിച്ചിരുന്നതെങ്കിലും തിരുവനന്തപുരത്തു് അദ്ദേഹത്തിൻെറ സദസ്സിനെ കുഞ്ചൻനമ്പ്യാരും ഉണ്ണായിവാര്യരും രാമപുരത്തു വാര്യരുമെല്ലാം അലങ്കരിച്ചിരുന്നു യുവാവായ രാമവർമ്മയ്ക്കു് അവരുടെ സമ്പർക്കം ലഭിച്ചപ്പോൾ സ്വതഃസിദ്ധമായ കലോപാസനയ്ക്കും സഹൃദയത്വത്തിനും മിഴിവു ലഭിച്ചു. സംസ്കൃതത്തിൽ അഗാധമായ പാണ്ഡിത്യം നേടിയിരുന്ന രാമവർമ്മയെ ഏററവും കൂടുതൽ ആകർഷിച്ചതു നാട്യകല വിശേഷിച്ചും കഥകളിയായിരുന്നു. കൊട്ടാരക്കരയിൽനിന്നും വെട്ടത്തേക്കു പോയ പാവാടക്കാരി കോട്ടയത്തിൻെറ പരിചരണശേഷം നവോഢയായിത്തീർന്നപ്പോഴാണു ധർമ്മരാജായുടെ പരിലാളനത്തിനു വിധേയയായതു്.

കഥകളിക്കു ചിട്ടയും വെടിപ്പും വന്നിരുന്നുവെങ്കിലും പ്രദർശനക്ഷമതയിൽ വലിയ പോരായ്മകളുണ്ടായിരുന്നതിനാൽ അക്കാര്യത്തിൽ മഹാരാജാവിൻെറ പ്രത്യേക ശ്രദ്ധ പതിച്ചു. അനിതരസഹൃദയാസാധാരണനായ കപ്ളിങ്ങാട്ടു നമ്പൂരിയുടെ സാന്നിദ്ധ്യംകൂടി ലഭിച്ചപ്പോൾ തൻെറ ഉദ്ദേശ്യ സാദ്ധ്യത്തിനുള്ള വഴി മഹാരാജാവ് തെളിഞ്ഞുകണ്ടു. നമ്പൂരിയെ കൂടെ താമസിപ്പിച്ച് തിരുമനസ്സു കൊണ്ടു് കഥകളിയുടെ സൗന്ദര്യനവോത്ഥാനയജ്ഞം തുടങ്ങി. വർഷങ്ങൾ നീണ്ടുനിന്ന ആ യജ്ഞത്തിൻെറ ഫലമായി കഥകളി ഒരു സമ്പൂർണ്ണ നാട്യകലയും സുന്ദരദൃശ്യകലാരൂപവും ആയിത്തീർന്നു. ഇന്നു നാം കാണുന്ന ആസ്വാദ്യത കഥകളിക്കു കൈവരുത്തിയതു് ധർമ്മരാജാ—കപ്ളിങ്ങാടു സമ്മേളനത്തിൻെറ പ്രയത്നമാണെന്നു നിസ്സംശയം പറയാം.

കാർത്തികതിരുനാൾ ഏഴ് ആട്ടക്കഥകൾ എഴുതി. രാജസൂയം (തെക്കൻ) നരകാസുരവധം, സുഭദ്രാഹരണം ബകവധം, കല്യാണസൗഗന്ധികം, ഗന്ധർവ്വവിജയം, പാഞ്ചാലീസ്വയംവരം എന്നിവയാണ് അവ. അവയിൽ രാജസൂയവും നരകാസുരവധവും മാത്രമേ രംഗത്തു് അവശേഷിച്ചുള്ളൂ. അവ രണ്ടും ഇന്നും അരങ്ങുകൾ തകർത്തുകൊണ്ടു തന്നെയിരിക്കുന്നു.

കപ്ളിങ്ങാട്ടു നമ്പൂരിയുമൊത്തു് കഥകളിയിലെ സാരാംശങ്ങളിലെല്ലാം ശ്രദ്ധ ചെലുത്തിയപ്പോഴാണു മഹാരാജാവിനു നാട്യശാസ്ത്രസംബന്ധമായ ഒരു ആധികാരികഗ്രന്ഥത്തിൻെറ ആവശ്യമുണ്ടെന്നു ബോദ്ധ്യമായതു്.

ഭരതമുനിയുടെ നാട്യശാസ്ത്രം അന്നു പ്രാബല്യത്തിലുണ്ടായിരുന്നു. കേരളീയർ ആ ഗ്രന്ഥത്തെ അവലംബിച്ചുതന്നെയാണു കൂടിയാട്ടവുംമററും ചിട്ടപ്പെടുത്തിയിട്ടുള്ളതും. എന്നാൽ രംഗപ്രയോഗത്തിൻെറ വിശദാംശങ്ങളിലേക്കു കടക്കുമ്പോൾ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ വളരെയധികം അപൂർണ്ണതകൾ കാണാനുണ്ടു്. തങ്ങൾ പറയാത്തതെല്ലാം ലോകത്തിൽ നിന്നും ഗ്രഹിച്ചുകൊള്ളണമെന്നാണ് നാട്യശാസ്ത്രത്തിൽ പല സ്ഥലത്തും ആവർത്തിച്ചു പറഞ്ഞിട്ടുള്ളതു്. രംഗപ്രയോഗത്തിൻെറ സൂക്ഷ്മാംശങ്ങൾ ലോകത്തിൽ നിന്നും ഗ്രഹിച്ചുകൊള്ളാനുള്ള സ്വാതന്ത്ര്യമാണു നാട്യശാസ്ത്രം നടനു നല്കിയിട്ടുള്ളതു്. അവയുടെ വിവരണത്തിനു ഭരതമുനി തുനിഞ്ഞിട്ടില്ല. ആംഗികാഭിനയത്തിൻെറ സൂക്ഷ്മാംശങ്ങളിൽ പ്രത്യേക ശ്രദ്ധ പതിപ്പിക്കുന്ന കഥകളിയുടെ പ്രദർശനക്ഷമതയെ പഠനവിഷയമാക്കിയ മഹാരാജാവിനു നാട്യശാസ്ത്രത്തിലെ ഈ ന്യൂനത പരിഹരിക്കേണ്ടതാണെന്നു ബോദ്ധ്യമായി. അങ്ങനെയാണു 'ബാലരാമഭരതം' ബീജാവാപം ചെയ്തതു്.

ടിപ്പുവിൻെറ 'മലബാറാക്രമണശേഷമാണു 'ബാലരാമഭരതം' രചിക്കപ്പെട്ടതു്' എന്നതു പൂർവ്വ പീഠികയിലെ 25-ാം ഖണ്ഡികയിൽനിന്നും മനസ്സിലാക്കാം. അതായതു് എ. ഡി. 1773-നുശേഷം 1790-നു മുമ്പായിരിക്കണം. മഹാരാജാവും കപ്ളിങ്ങാട്ടു നമ്പൂരിയും ഒത്തുചേർന്നാണ് രാജസൂയം, നരകാസുരവധം അശ്വതിതിരുനാളിൻെറ പൂതനാമോക്ഷം എന്നിവ ചിട്ടപ്പെടുത്തി ചൊല്ലിയാടി 959-ൽ (എ ഡി. 1784 ) ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ അരങ്ങേറിയതു്. കപ്ളിങ്ങാട്ടു നമ്പൂരിയുമൊത്തുചേർന്നു മേല്പറഞ്ഞ മൂന്നു കഥകളും ചൊല്ലിയാടിയപ്പോഴാണ് കാർത്തികതിരുനാളിനു ആംഗികാഭിനയത്തിനു പ്രത്യേക പ്രാധാന്യം നൽകുന്ന ഒരു നാട്യശാസ്ത്രഗ്രന്ഥത്തിൻെറ ആവശ്യം ബോദ്ധ്യമായതു്. ബാലരാമഭരതത്തിൻെറ രചന 1784-നും 1790-നും ഇടയ്ക്കാണു നടന്നതെന്നു വിശ്വസിക്കുന്നതിൽ തെററില്ല.

ബാലരാമഭരതം നാട്യശാസ്ത്രത്തെ കുറെയൊക്കെ അവലംബിച്ചിട്ടുണ്ടെങ്കിലും ഒരു സ്വതന്ത്രകൃതിയാണെന്നു പറയുന്നതിൽ ആക്ഷേപമില്ല. കേരളത്തിൽ ആംഗികാഭിനയത്തിനു അടിസ്ഥാനമായിരുന്നതു ഹസ്തലക്ഷണദീപിക എന്ന ഒരു ചെറിയ ഗ്രന്ഥമായിരുന്നു. അതിനെ ആസ്പദമാക്കിയാണു ചാക്യാന്മാർ കൂടിയാട്ടം ചിട്ടപ്പെടുത്തിയിരുന്നതു്. വളരെ പരിമിതമായ ഒരു ഗ്രന്ഥമാണ് ഹസ്തലക്ഷണദീപിക. 24 പതാകാദി കൈമുദ്രകളുടെ ലക്ഷണങ്ങളും അവയിൽക്കൂടി പ്രദർശിപ്പിക്കാവുന്ന പല പദാർത്ഥങ്ങളുടേയും ലഘുവിവരണവും മാത്രമേ അതിലുള്ളൂ. ആംഗികാഭിനയത്തിൻെറ പരപ്പും, വ്യാപ്തിയും, സൂക്ഷ്മതയും കാർത്തികതിരുനാളിനു ബോദ്ധ്യമായിരുന്നു എന്നു ബാലരാമഭരതം പഠിച്ചാൽ മനസ്സിലാകും. അതിനുമുമ്പു നിർമ്മിതങ്ങളായ നാട്യശാസ്ത്രകൃതികളും പൊതുവെ നടപ്പിലുണ്ടായിരുന്ന സംജ്ഞകളും എല്ലാം കാർത്തികതിരുനാൾ വിശകലനം ചെയ്തശേഷം സ്വീകാര്യമായവ മാത്രമേ ബാലരാമഭരതത്തിൽ ഉൾപ്പെടുത്തിയുള്ളൂ. ആട്ടക്കഥകൾ ചൊല്ലിയാടിയ അനുഭവത്തിൻെറ അടിസ്ഥാനത്തിൽ അദ്ദേഹം പലതും കൂട്ടിചേർത്തിട്ടുമുണ്ടു്.

നാട്യശാസ്ത്രത്തിൽ ആംഗികാഭിനയത്തെ പ്രതിപാദിച്ചിട്ടുള്ളതിൽനിന്നും എത്രയോ വിപുലമായിട്ടാണു ബാലരാമഭരതത്തിൽ അതു കൈകാര്യം ചെയ്തിട്ടുള്ളതു്. ഉദാഹരണങ്ങൾ പലതാണ്. സരസ്വതീവ്യാഖ്യാനത്തിൻെറ അവതാരികയിൽ നാട്യശാസ്ത്രവിശാരദനായ കെ. പി. നാരായണപിഷാരടി ചൂണ്ടിക്കാണിച്ചതുപോലെ നാട്യശാസ്ത്രത്തിൽ ആറ് അംഗങ്ങളും ആറ് ഉപാംഗങ്ങളും മാത്രം വിവരിച്ചിട്ടുള്ളപ്പോൾ ആറ് പ്രത്യംഗങ്ങളും പതിനെട്ടു ശാബ്ദികാംഗങ്ങളും പതിന്നാലു ആർത്ഥികാംഗങ്ങളും കൂടി വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ടു്. നാട്യശാസ്ത്രത്തിൽ ഉത്തമാംഗമായ തലയ്ക്കു് പതിമ്മൂന്നു കർമ്മങ്ങൾ നിർദ്ദേശിച്ചിരിക്കെ ബാലരാമഭരതത്തിൽ മുപ്പതു വകഭേദങ്ങളാണു വ്യക്തമായി വ്യവഹരിച്ചിട്ടുള്ളതു്. നാട്യശാസ്ത്രത്തിൻെറ വിവിധവശങ്ങളും ബാലരാമഭരതത്തിൽ കൈകാര്യം ചെയ്തിട്ടുണ്ടെങ്കിലും അതിൻെറ പ്രധാന പ്രതിപാദ്യം ആംഗികാഭിനയമാണ് എന്നു പറയുന്നതിൽ തെററില്ല.

200 കൊല്ലത്തോളം മുമ്പു രചിക്കപ്പെട്ട ഈ വിശിഷ്ടകൃതി വളരെക്കാലം കൈമോശം വന്നുപോയിരുന്നു. ആദ്യമായി അതിനെ അച്ചടിച്ചുപുറത്തുകൊണ്ടുവരാൻ ശ്രമിച്ചതു് 1936-ൽ ക്യൂറേറററായിരുന്ന സാംബശിവ ശാസ്ത്രിയാണ്. അപ്പോഴേക്കും താളിയോലയിലെ പല ഭാഗങ്ങളും നശിച്ചുപോയിരുന്നു. അപൂർണ്ണമെങ്കിലും അന്നു സാംബശിവശാസ്ത്രികൾ പ്രകാശിപ്പിച്ച പുസ്തകം അമൂല്യം തന്നെയായിരുന്നു. കുറെ വർഷങ്ങൾ കഴിഞ്ഞപ്പോൾ അതിൻെറ പ്രതികൾ ഒന്നും തന്നെ കിട്ടാനില്ലാതായി. പതിനഞ്ചു വർഷ മുമ്പ് ബാലരാമഭരതം പഠിക്കാനെനിക്കാഗ്രഹമുണ്ടായി. കേരളസർവ്വകലാശാലയിൽ മാത്രമാണ് ഒരു പ്രതി ഉണ്ടായിരുന്നതു്. അതു വായ്പയായി വാങ്ങിഗ്രന്ഥം മുഴുവനും കൈയെഴുത്തിൽ പകർത്തിയെഴുതേണ്ടിവന്നു. അന്നു മുതൽ ഉള്ളിലൊരാഗ്രഹമുണ്ടായിരുന്നതു് ബാലരാമഭരതത്തിൻെറ ഒരു പുതിയ പതിപ്പ് അച്ചടിച്ചു കാണണമെന്നാണ്.

ഡോക്ടർ വി. എസ്. ശർമ്മയുടെ സരസ്വതീവിലാസ ഉപ്രകാരമൊരു അമൂല്യഗ്രന്ഥം സംസ്കൃതമറിയാൻ പാടില്ലാത്തവർക്കുപോലും വ്യക്തമായി മനസ്സിലാകുന്ന രീതിയിൽ വ്യാഖ്യാനിച്ച് സഹൃദയർക്കു നൽകിയിരിക്കുകയാണ്. ഈ യത്നത്തിൽ ഏർപ്പെട്ടു വിജയംവരിച്ച ഡോക്ടർ ശർമ്മയോടു കേരളീയർ കടപ്പെട്ടിരിക്കയാണ്.

വ്യാഖ്യാതാവിൻെറ നാട്യശാസ്ത്രജ്ഞാനം അസൂയാവഹമാണെന്ന് അദ്ദേഹത്തിൻെറ ശൈലിയും അത്യന്തം അനുയോജ്യമായ പദങ്ങൾ തിരഞ്ഞെടുക്കുന്നതിലുള്ള നിഷ്കർഷയും തെളിയിക്കുന്നു. വ്യാഖ്യാനം കൂടാതെ വിജ്ഞാനപ്രദമായ ഒരു അനുബന്ധവും ഉണ്ട്. എന്നാൽ ഏററവും ആകർഷകമായ ഭാഗം ബാലരാമഭരതസരസ്വതി എന്ന ശീർഷകത്തിൽ ഏഴു മയൂഖങ്ങളായി തരംതിരിച്ചു വ്യാഖ്യാതാവ് നടത്തിയിട്ടുള്ള ചിന്തോദ്ദീപകമായ പഠനങ്ങളാണ്. ഗവേഷകൻെറ നിഷ്കർഷയും സഹൃദയൻെറ കലാബോധവും വിദ്യാകാംക്ഷിയുടെ സത്യസന്ധതയും ആ പഠനങ്ങളിൽ ഉടനീളം കാണാം. ഏതൊരു സഹൃദയൻേറയും ഗ്രന്ഥശേഖരത്തിൽ പ്രധാനമായ ഒരു സ്ഥാനം അലങ്കരിക്കേണ്ട കൃതിയാണ് ബാലരാമഭരതം സരസ്വതി.

**ബാലരാമഭരതത്തിനുള്ള സരസ്വതീവ്യാഖ്യാനം നാട്യശാസ്ത്രത്തിനു കൈവന്ന അമൂല്യമായ ഒരു ഗ്രന്ഥമാണ്.**

---

കാർത്തിക തിരുനാൾ ബാലരാമഭരതം
സരസ്വതി വ്യാഖ്യാനവും പഠനവും
ഡോക്ടർ വി. എസ്. ശർമ്മ
വിതരണം: എൻ. ബി. എസ്.
വില രൂപ 84.

രവീന്ദ്രൻ

മൂന്നു്

# സ്വിസ് സ്കെച്ചുകൾ

ചരസ്സിൻേറയും കഞ്ചാവിൻേറയും പുക അന്തരീക്ഷത്തെ ഗാഢമാക്കി. ഞാനും കാൻസാസും ഒഴികെ മറെറല്ലാവരും സംസാരിച്ചുകൊണ്ടിരുന്നതു് ജർമ്മൻ, ഫ്രഞ്ച്, ഇററാലിയൻ മൊഴികളിലായിരുന്നു. സ്വിററ്സർലാൻറിൻെറ വിവിധ ഭാഷാസ്ഥായികരം അവിടെ സമ്മേളിച്ചിരിക്കുന്നതായിത്തോന്നി. ഇംഗ്ലീഷ് സെക്കൻഡ് ലാംഗേ്വജായി സ്കൂളുകളിൽ പഠിച്ചിട്ടില്ലാത്തവർക്കു് ആ ഭാഷ തെല്ലും വശമില്ല. പ്രയാസമില്ലാതേയും ശ്രോതാവിനെ അമ്പരപ്പിക്കാതേയും ഇംഗ്ലീഷ് സംസാരിക്കാൻ കഴിയുന്നവർ അപൂർവ്വമായിരുന്നു.

പൂർവ്വകാലചരിത്രത്തെ സൂചിപ്പിക്കുന്ന മൂന്നു വ്യത്യസ്ത ദേശീയധാരകളുണ്ടു് സ്വിററ്സർലാൻഡിനു്. പ്രബലമായ പാരമ്പര്യം നോർഡിക് മിത്തുകളുടേതുതന്നെ. ഭൂരിപക്ഷം സംസാരിക്കുന്ന ഭാഷയും ജർമ്മനാണു്. പത്തൊമ്പതു് കാൻറണുകളിലായി, അറുപതുലക്ഷം വരുന്ന മൊത്തം ജനസംഖ്യയുടെ അറുപത്തിഒൻപതു ശതമാനത്തിനു് മാതൃഭാഷ ജർമ്മനാണു്. അഞ്ചു കാൻറണുകളിൽ, ഒൻപതര ശതമാനം ജനത ഫ്രഞ്ചു സംസാരിക്കുന്നു. ജനീവ, ബാസൽ, ബേൺ, ഫ്രീബുർഗ് തുടങ്ങിയവ ഫ്രഞ്ചു നഗരങ്ങളാണു്. തെസീൻ നദിയുടെ തീരദേശമായ തെസീൻ കാൻറൺ മാത്രമാണു് ഇററാലിയൻ ഭാഷ സംസാരിക്കുന്നതു്. ലാ മജോരേ തടാകക്കരയിലെ ലൊക്കാർണോ നരഗത്തിലും വിനിമയഭാഷ ഇററാലിയനാണു്. റൊമാനിഷ് എന്ന പ്രാകൃത സ്വിസ്സ്-ജർമ്മൻ മൊഴി സംസാരിക്കുന്ന ഒരു ശതമാനം ജനതയുണ്ടു്. ആൽപ്സിലെ ചില ഗ്രാമങ്ങരംക്കു മാത്രമേ ഈ മൊഴി വശമുള്ളു.

അതിഥികരം പിരിയും മുൻപ് ഞാനും വേളിയും ടൗണിൽ നടക്കുന്ന മ്യൂസിക് ഫെസ്ററിവലിനുപോയി. തെരുവുകരം ശൂന്യമായിരുന്നു. നദിയുടെ തീരത്തു് ഒരു പഴയ കെട്ടിടത്തിൻെറ സെല്ലാറിലാണു് ഫെസ്റ്റിവൽ നടക്കുന്നതു്. അകത്തു് തിമിർക്കുന്ന സംഗീതത്തിൻെറ ചെറിയ അലകരംപോലും പുറത്തെ രാത്രിയുടെ മൗനത്തെ അലട്ടുന്നില്ല. ചുററുമുള്ള അപ്പാർട്ടുമെൻറുകളിൽ ഉറക്കത്തിനു് യാതൊരു അലോസരവുമില്ല. എന്നാൽ ഇരുണ്ട കല്ലടവുകളിറങ്ങി സെല്ലാറിൻെറ വാതിൽക്കൽ എത്തുമ്പോരം ജാസ്സിൻെറ തീക്ഷ്ണമായ താളം ഇന്ദ്രിയങ്ങളെ ഗ്രസിക്കുന്നു. പതിഞ്ഞു കത്തുന്ന വെളിച്ചം. അകത്തു് തലങ്ങുവിലങ്ങു കിടക്കുന്ന ചില പ്ളാററ്ഫോമുകളിൽ പരിക്ഷീണരായി കൂടിയിരിക്കുന്ന യുവാക്കളും യുവതികളും. ഹാളിൻെറ ഒരു മൂലയിൽ നാനാനിറങ്ങളുടെ പ്രകാശത്തിൽ വിഭ്രാമകമായ ഒരു പ്രത്യക്ഷംപോലെ മ്യൂസിക് ബാൻഡ്, അതിനു മുന്നിൽ ശരീരം നാലുപാടും വലിച്ചെറിഞ്ഞു് വെളിവുകെട്ട് നൃത്തംചെയ്യുന്നവർ. ലഹരിയുടെ ഗന്ധവും പുകയും തങ്ങിനിൽക്കുന്ന അന്തരീക്ഷത്തിനു് ആപത്കരമായ ഒരു പ്രകോപന ഭാവമുണ്ടായിരുന്നു. ഒന്നുരണ്ടു തവണ അതു് നിയന്ത്രണമററു് മൽപ്പിടിത്തങ്ങളായി മൂർച്ഛിക്കുന്നതു കണ്ടു. അസ്വാസ്ഥ്യകരമായ ആ തിരക്കിന്നിടയിൽ വഴിയുണ്ടാക്കി നീങ്ങി. ഞങ്ങരം എഡിത്തിനേയും റെഗ്ഗുളയേയും കണ്ടെത്തി. നൃത്തത്തിൻെറ അപസ്മാരമൂർച്ഛയിലായിരുന്നു അവർ. എനിക്കു് അപരിചിതവും പ്രക്ഷുബ്ധവുമായിത്തോന്നിയ ആ സാഹചര്യം അവർക്കു് തീർച്ചയായും സ്വാഭാവികമായിരുന്നു. എഡിത്ത് നിഷ്പ്രയാസം ഹാരം മുറിച്ചു കടന്നു് ബാറിൽ നിന്നു് വൈൻ കുപ്പിയും ഗ്ലാസുകളുമായി വന്നു. താരതമ്യേന തിരക്കു കുറഞ്ഞ ഒരു ഭിത്തിയോടു ചേർന്നുനിന്നു് ഞങ്ങരം സംസാരിച്ചു. അവർ അപ്പോഴും കിതച്ചുകൊണ്ടിരുന്നു.

ആഹ്ളാദം ഉന്മേഷം എന്നീ അവസ്ഥകളെക്കുറിച്ചുള്ള സ്വിസ്സ് സങ്കല്പത്തിൻെറ പ്രാഥമികഭാവം സൂര്യപ്രകാശമാണു്. വെയിൽ തെളിയുന്ന പകൽ പ്രകൃതിയെപ്പോലെതന്നെ മനുഷ്യപ്രകൃതവും സങ്കോചങ്ങളിൽ നിന്നു് വിമുക്തമാവും. അതുകൊണ്ടു് ദീർഘമായ ശീതമാസങ്ങരംക്കും ഹിമവർഷങ്ങരംക്കും പിന്നീടു് പ്രകാശം പ്രത്യക്ഷമാവുന്ന ആദ്യദിവസങ്ങളിൽ സ്വിസ്സ് ജീവിതത്തിൻെറ പ്രസിദ്ധമായ ക്രമങ്ങളും വ്യവസ്ഥകളും ശിഥിലമാവുന്നു. മിക്കപൗരൻമാരും, ചെറുപ്പക്കാരെങ്കിൽ തീർച്ചയായും, തങ്ങരം അതേവരെ ചെയ്തുവന്ന തൊഴിലുകരം തൽക്കാലം ഉപേക്ഷിക്കും. പകൽവേളകളിൽ പൊതുവേ ശൂന്യമായിരുന്ന നഗരവീഥികളിലും റസ്റേറാറൻറുകളിലും ജനങ്ങരം വന്നുനിറയും. ഭാരിച്ച രോമവസ്ത്രങ്ങളിൽ വിസ്മൃതമായിരുന്ന ശരീരവടിവുകരം വർണ്ണപ്പകിട്ടിൽ അർദ്ധനഗ്നമായി പുനർജ്ജനിക്കും. നാടും നഗരവും ഒരേപോലെ കടൽത്തീരങ്ങളിലേക്കും തടാകങ്ങളിലേക്കും പുറപ്പെടും. മേച്ചിൽമേടുകളിൽ സംഗീത രാത്രികരം തുടങ്ങും. സൂര്യപ്രകാശം കഴിവതും ഉപയോഗപ്പെടുത്തുവാൻ ദിവസങ്ങളുടെ ദൈർഘ്യം ഔദ്യോഗികമായി ചിട്ടപ്പെടുത്തിയിട്ടുണ്ടു്. സാധാരണഗതിയിൽ നല്ല വേനലിൽ സന്ധ്യാപ്രകാശം രാത്രി പത്തുമണിയോളമെങ്കിലും അണയാതിരിക്കുന്നു.

ഞങ്ങളുടെ കമ്യൂൺ പകൽവെളിച്ചത്തോടു് ആവേശപൂർവ്വം പ്രതികരിച്ചു. കൃത്യമായി ജോലിക്കുപോയിക്കൊണ്ടിരുന്ന ഹൈറീനും ഹൈഡിയുമടക്കം അധികപേരും തൊഴിലുപേക്ഷിച്ചു. വളരെ പരിമിതമായ വസ്ത്രങ്ങരം മാത്രം ധരിച്ചു് അവർ പകൽമുഴുവൻ വെയിൽ കായുകയോ ലീമാത്തിൽ നീന്തുകയോ ചെയ്യും. പുറത്തിരുന്നു് പുസ്തകം വായിക്കും. പാചകവും അത്താഴവും ഈ ദിവസങ്ങളിൽ തീൻമുറിക്കു പുറത്തായി. ഗ്രില്ലുചെയ്യുവാനുള്ള സൗകര്യങ്ങരം കാരണം ആഹാരങ്ങളിൽ പ്രധാനം പുറത്തു് കനലിൽ ചുട്ട നാനാതരം ഇറച്ചിയായി. സൂര്യനോടു് അവർക്കുള്ള ഭ്രമം സ്വാഭാവികമായും എനിക്കില്ലെന്നുകണ്ടു് അവർ വിസ്മയിച്ചു. കഴിവതും വെയിൽ ഉപേക്ഷിക്കാൻ ശീലിച്ച എനിക്കു് നട്ടുച്ച നേരങ്ങളിൽ ചൂടുള്ള ചായയും കുടിച്ചു് ബാഡനിലെ സ്ട്രീററ് കഫേകളിലിരിക്കുക അൽപം പ്രയാസമായിരുന്നു. ''പ്രകാശമുള്ള ഈ ദിവസങ്ങളിൽ എന്തിനിങ്ങനെ അകത്തിരിക്കുന്നു?' ഗാബിയും ബാർബറയും പലപ്പോഴും ചോദിച്ചു. ഏതാനും ദിവസങ്ങരംമുൻപുവരെ ഞാൻ അനുഭവിച്ച ട്രോപ്പിക്കൽ വേനലിൻെറ തീക്ഷ്ണതയെക്കുറിച്ചെന്തു പറഞ്ഞാലും അവർക്കു് ബോദ്ധ്യമാവുമായിരുന്നില്ല. 'ഇതു വേനലല്ല. ഞങ്ങളുടെ വസന്തം തുടങ്ങുകയാണു്,'' അവർ പറയും:

**പ്രകൃതി പൂജ രാഷ്ട്രീയ ശക്തിയായിത്തീർന്നിരിക്കുകയാണു് സ്വിററ്സർലാൻഡിൽ. ഋതുഭേദങ്ങൾ പ്രതീക്ഷിച്ചും അവയെക്കുറിച്ചു് മനനം ചെയ്തും ശീലിക്കുന്ന അവരുടെ ഇന്ദ്രിയങ്ങളുമായി പ്രകൃതി വളരെ സൂക്ഷ്മമായി സംവദിക്കുന്നു.**

''അകത്തടച്ചിരുന്നാൽ മരങ്ങരം പൂക്കുന്നതിൻെറ ഗന്ധവും നിനക്കു നഷ്ടപ്പെടും.'' കൺമുന്നിലെന്നപോലെ വീടിനുചുററുമുള്ള മരങ്ങളിലും ചെടികളിലും തളിരുകളും പൂക്കളും പിറക്കുന്നതു് ഞാൻ കണ്ടതാണു്. എന്നാൽ സിഗിയേയും ബാർബറയേയും മററും പ്രകടമായും ഉന്മത്തമാക്കിക്കൊണ്ടിരുന്ന പരിമളം പുറത്തിരുന്നാലും അത്രയൊന്നും തീവ്രമായി എനിക്കു് അനുഭവമാവുമായിരുന്നില്ല. ഒരുപക്ഷേ ഋതുഭേദങ്ങരം പ്രതീക്ഷിച്ചും അവയെക്കുറിച്ചു് മനനംചെയ്തും ശീലിക്കുന്ന അവരുടെ ഇന്ദ്രിയങ്ങളുമായി പ്രകൃതി വളരെ സൂക്ഷ്മമായി സംവദിക്കുന്നുണ്ടു്. പ്രകൃതിയോടു് എനിക്കുള്ളതിലേറെ ഗാഢമായ സ്നേഹവും ആരാധനയും അവക്കുണ്ടാകുന്നതു് ഇന്ദ്രിയനിഷ്ഠമായ ഈ സവിശേഷതയാലാവണം. പ്രകൃതിപൂജ ഒരു രാഷ്ട്രീയശക്തിയായി അധികാരത്തെ ഭീഷണിപ്പെടുത്തുന്ന സാഹചര്യം എന്തായാലും ഈ നൂററാണ്ടിന്നിടയിൽ ഇന്ത്യയിൽ സംഭവിക്കില്ല. സ്വിററ്സർലാൻഡിൽ അതിപ്പോരം യാഥാർത്ഥ്യമാണു്. അവിടെ എല്ലാ ഇടതുപക്ഷ രാഷ്ട്രീയഗ്രൂപ്പുകളും പങ്കിടുന്ന പൊതുവായ രാഷ്ട്രീയ ധർമ്മബോധങ്ങളിലൊന്നു് പ്രകൃതി സംരക്ഷണബോധമാണു്.

സൂറിച്ചിൻെറ ഒരു ദൃശ്യം



വെയിലുള്ള ദിവസങ്ങളിൽ ഉന്മേഷപ്രദമായ അനുഭവങ്ങളിലൊന്നു് സ്വിസ്സ് ഗ്രാമഭാഗങ്ങളിലെ സ്നിഗ്ദ്ധമായ പ്രകൃതിയിലും വനപ്രദേശങ്ങളിലും വെറുതെ അലയുന്നതാണു്. ഈ ആദ്യദിവസങ്ങളിൽ ഞാനും റെനെയും ചേർന്നു് പലപ്പോഴും അത്തരം ദീർഘയാത്രകരം നടത്തി. രാവിലെ ശുഷ്കമായ ഒരു പ്രാതലിനു് (അത്താഴമെന്നോണം ഒന്നിച്ചു് ഔപചാരികമായ പ്രാതൽ ഞായറാഴ്ചകളിൽ മാത്രമേയുള്ളു ) ശേഷം കമ്യൂണിലെ അനേകം കാറുകളിൽ ഏതെങ്കിലുമെടുത്തു് ഞങ്ങരം പുറപ്പെടും. കാറിൽ കാസററ് സംഗീതം ഇന്ധനംപോലെ അനിവാര്യമാണെന്നു തോന്നും. എല്ലാ വാഹനങ്ങളിലും റോക്ക്, ജാസ്സ് സംഗീതത്തിൻെറ വലിയ കാസററ് ശേഖരങ്ങരം ഉണ്ടു്. വണ്ടി സ്റ്റാർട്ടു് ചെയ്യുന്നതോടൊപ്പം സംഗീതവും തുടങ്ങുന്നു. ബാഡൻെറ അതിർത്തികരം വിട്ടു് നഗരപ്രാന്തങ്ങളിലെ മുതിന്ന ഗ്രാമങ്ങളുപേക്ഷിച്ചു് ഞങ്ങരം കാർഷികസ്വഭാവവും അതിൻെറ ഹൃദ്യമായ ശ്രാന്തിയും പ്രകടിപ്പിക്കുന്ന ഗ്രാമങ്ങളിൽ ചെന്നുചേരും. അത്തരം മിക്ക ഗ്രാമങ്ങളിലും റെനെയ്ക്കു് പരിചയക്കാരുണ്ടായിരുന്നു. വണ്ടിനിറുത്തി ഞങ്ങരം വീടുകരംക്കുപുറത്തു സ്ഥിരം ഇരിപ്പിടങ്ങളിൽ വെയിൽ നുകർന്നുകൊണ്ടിരിക്കുന്ന വൃദ്ധൻമാരുമായി തെല്ലുനേരം സംസാരിക്കുകയോ ആരെയെങ്കിലുംകുറിച്ചു് അന്വേഷിക്കുകയോ ചെയ്യും. ഈ കർഷകഭവനങ്ങളുടെ ശില്പശൈലികളും വിശാലമായ മേച്ചിൽനിലങ്ങളുടെ നിമ്നോന്നത വടിവുകളിൽ അവ കാണപ്പെടുന്ന രീതികളും വളരെ ആകർഷകമായിരുന്നു. ചെറി, ആപ്പിരം ഓച്ചാഡുകളും. മുന്തിരിയുടേയും ഇലക്കറികളുടേയും വലിയ തോ

ങ്ങളുമാണ് മിക്ക കർഷകഗ്രാമങ്ങളുടേയും സ്വഭാവം. ഭൂമിയുടെ ഭൂരിഭാഗവും കറവപ്പശുക്കൾക്കും അവയുടെ മേച്ചിൽ പാടങ്ങൾക്കുമാണ്. പുല്ല് ശാസ്ത്രീയമായി വളർത്തുകയും കാലാകാലങ്ങളിൽ വെട്ടിയെടുക്കുകയും ചെയ്യുന്നതുകൊണ്ട് മേടുകൾക്കും താഴ്‌വരകൾക്കും വെട്ടിനിരപ്പാക്കിയ ഭൂമിയുടെ സൗമ്യമായ ലയമുണ്ട്. ബ്രീഡുകളുടെ പ്രത്യേക ഇനങ്ങളനുസരിച്ച് രൂപത്തിലും ചർമ്മപ്രകൃതത്തിലും പശുക്കൾക്ക് നിരാശാജനകമായ ഏകസ്വഭാവമാണുള്ളത്. ഒരു നിശ്ചിത ഉൽപാദനസമ്പ്രദായത്തിൽനിന്ന് പുറത്തുവന്ന നിശ്ചിത ഡിസൈനുകളുള്ള ഓരോ 'ബാച്ച്' ക്ഷീരോല്പാദന യന്ത്രങ്ങളാണവ.

ഒരർത്ഥത്തിൽ കന്നുകാലികളുടെ തത്പ്രകൃതത്തെ അനുനയിച്ച് യാന്ത്രികവും ലളിതവും ആക്കിത്തീർത്ത അതേ മനോവൃത്തിതന്നെയാണ് വിശാലമായ പ്രകൃതിയുടെ പരിചരണത്തിലും പ്രവർത്തിച്ചിട്ടുള്ളത്. വന്യതനിശ്ശേഷം നശിപ്പിക്കപ്പെട്ട് ഏതാണ്ട് ഗാർഹികമാക്കപ്പെട്ട ഒരു 'പ്രകൃതിയാണിത്. വനങ്ങളെന്നു വിളിക്കുന്ന പൈൻ റിസർവുകളുടെ അവസ്ഥയും ഭിന്നമല്ല. കളപറിച്ചും ശാഖകൾ വെട്ടിയൊഴിഞ്ഞു ഭദ്രമായി സംരക്ഷിക്കപ്പെടുന്ന ഈ വനങ്ങൾക്ക് യഥാർത്ഥത്തിൽ യാതൊരു വന്യതയുമില്ല. അവ ഒരു തരം ഡൊമെസ്റ്റിക്കേറ്റഡ് വനങ്ങളാണ്. എല്ലാ ഗ്രാമങ്ങൾക്കും പട്ടണങ്ങൾക്കും പൊതുവായ സ്വന്തം അൽമാൻറുകൾ (മേച്ചിൽ നിലം) എന്നപോലെ സ്വന്തം വനഭൂമികളുമുണ്ട്. ഏതു് സ്വിസ്സ് കുടുംബത്തിന്റെയും പതിവുജീവിതത്തിൽ കാടുകളുണ്ട്. കാടിന്റെ ഉപയോഗങ്ങൾ പലതാണ്. ശൈത്യമാസങ്ങളിൽ അവ നെരിപ്പോടുകൾക്ക് വേണ്ട വിറകുകൾ നൽകുന്നു. വിറകിന്റെ അത്തരം റേഷൻ ഓരോ വീടുകൾക്കും അവകാശപ്പെട്ടതാണ്. കാടുകൾ ഒരുതരം ഔട്ട്ഡോർ ജിംനാഷ്യങ്ങൾ കൂടിയാണ്. മിക്ക പൈൻ വനങ്ങളിലും ജിംനാസ്റ്റിക് കസർത്തുകൾക്കുള്ള സംവിധാനങ്ങളുണ്ട്. ഓട്ടം, സൈക്കിൾസവാരി തുടങ്ങിയ വ്യായാമങ്ങളിൽ ഏർപ്പെടുന്ന പൗരന്മാരെ ഉദ്ദേശിച്ച് ക്രമപ്പെടുത്തിയവയാണ് വനാന്തർവഴികൾ. പൈൻ റിസർവുകളുടെ മറ്റൊരു പ്രധാന ഘടകം വനഗൃഹങ്ങളാണ്. ഈ കമ്മ്യൂണിറ്റിവില്ലകൾ അതതു ഗ്രാമങ്ങളിലെ കുടുംബങ്ങൾക്ക് നിത്യവാടകയ്ക്ക് ലഭിക്കും. അയൽപക്കങ്ങളെ അലോസരപ്പെടുത്താതെ ചില കുടുംബസമ്മേളനങ്ങളും ചെറിയ വിരുന്നുകളും ഡാൻസ് പാർട്ടികളും നടത്തേണ്ടവർ വനകുടീരങ്ങൾ ഉപയോഗിക്കുക പതിവാണ്. വാസ്തവത്തിൽ ഈ റിസർവുകളെ നാഷണൽ പാർക്കുകൾ എന്നുവേണം പറയാൻ. വനത്തെ സംബന്ധിച്ച നിഗൂഢവും രഹസ്യാത്മകവുമായ സങ്കല്പങ്ങളോടുള്ള ആഭിമുഖ്യമാവണം പേരിലെ പൊങ്ങച്ചത്തിനു കാരണം. ''ഐ വാസ് ഇൻ ദ പാർക്ക്'' എന്നു പറയുന്നതിലും ''ഐ വാസ് ഇൻ ദ ഫോറസ്റ്റ്'' എന്നു മേനി പറയുന്നതാവും സ്വിറ്റ്സർലാൻഡുകാർക്ക് താല്പര്യം.

സ്വിസ്സ്നാട്ടിൻപുറങ്ങളിലൂടെയുള്ള ഈ യാത്രകളിലൊരിക്കൽ ഞങ്ങൾ റെനെയുടെ മാതാപിതാക്കൾ താമസിക്കുന്ന അപ്പാർട്ടുമെന്റിലും ചെന്നുകയറി. ആറു മാസത്തിനു മുൻപാണ് റെനെ അവരെ അവസാനമായി കണ്ടതു്. മകന്റെ സന്ദർശനം ആ വൃദ്ധ ദമ്പതികളെ ഹൃദയസ്പർശിയായി തോന്നുംവിധം സന്തുഷ്ടരാക്കി. ഇന്ത്യയിൽവച്ച് ഞങ്ങൾ സഹകരിച്ചു നിർമ്മിച്ച സിനിമയുടെ വാർത്തയും ചിത്രങ്ങളും ബാഡനിലെ ഒരു പ്രാദേശിക പത്രം പ്രസിദ്ധീകരിച്ചിരുന്നു. ഏതോ സുഹൃത്തുക്കൾവഴി പത്രത്തിൽ റെനെയുടെ ചിത്രം വന്ന വിവരം അവരറിഞ്ഞിട്ടുണ്ട്. അവർക്കതിൽ വലിയ അഭിമാനമുള്ളതായി തോന്നി. നഗരത്തിൽനിന്ന് വിട്ട് ചെലവുകുറഞ്ഞ ഒരു അപ്പാർട്ടുമെന്റാണ് അവരുടേതു്. തങ്ങളുടെ വാർദ്ധക്യത്തിന്റെ വ്യഥകളുമായി അവരവിടെ ഒറ്റപ്പെട്ട് കഴിയുന്നു. ലീമാത്തിൽനിന്ന് അര മണിക്കൂറിലധികം ഡ്രൈവുചെയ്യാനില്ലെങ്കിലും ഇന്ത്യയിൽനിന്ന് തിരിച്ചെത്തിയതിനു് തൊട്ടുള്ള അടുത്തദിവസങ്ങളിലൊന്നും റെനെ അവരെ ചെന്നു കണ്ടില്ല. അവരുടെ ശേഷിച്ച ജീവിതം ടെലിവിഷൻ ടാർസൻ ചിത്രങ്ങളിലേക്ക് സാവധാനം സങ്കോചിച്ചുകൊണ്ടിരിക്കയാണെന്നു കരുതണം. മകനും സ്നേഹിതന്മാരും കോഴിക്കോട്ട് നിർമ്മിച്ചുകൊണ്ടിരിക്കുന്ന പത്തേമാരി ഏതെങ്കിലുംകാലത്തു് പൂർത്തിയാവുമോ എന്ന് എന്നോടു് സംശയം പ്രകടിപ്പിച്ച അച്ഛനെ റെനെ രൂക്ഷമായി അധിക്ഷേപിച്ചു. ഒരു പരിചിതന്റെ സാന്നിദ്ധ്യത്തിൽ ഉണ്ടായ ഈ അവമതി അയാളെ ദുഃഖിപ്പിച്ചിരിക്കും. ഞങ്ങൾ അധികനേരം ഇരുന്നില്ല. ചായയും രുചികരമായ ആപ്പിൾ 'പൈ'യും കഴിച്ച് യാത്രപറഞ്ഞു. അടുത്തൊരു രാത്രി തന്നെ അത്താഴത്തിന് വരണമെന്നും അപ്പോൾ അവരൊരു മുയലിനെ കൊല്ലാമെന്നും ഫ്രഞ്ചുകാരിയായ അമ്മ എന്നെ വീണ്ടും വീണ്ടും ഓർമ്മപ്പെടുത്തി. പിന്നീട് സ്വിസ്സ് മക്കളേയും അവരുടെ അച്ഛനമ്മമാരേയും കുറിച്ച് കൂടുതൽ അറിഞ്ഞുതുടങ്ങിയപ്പോൾ ഈ സന്ദർശനം വളരെ മൂല്യമായിരുന്നു എന്ന് എനിക്കു ബോദ്ധ്യമായി. റെനെ താരതമ്യേന സ്നേഹധനനായ മകനായിരുന്നു.

നാലുവർഷം മുൻപ് ഇരുപത്തൊന്നാമത്തെ വയസ്സിലാണ് റെനെ കുടുംബം വിട്ടു മാറിത്താമസിക്കാൻ തുടങ്ങിയതു്. ലീമാത്ത് കമ്യൂണിന്റെ തുടക്കവർഷങ്ങളിൽത്തന്നെ അവിടെ അന്തേവാസിയായിരുന്നു. ഇപ്പോഴും മുടി നീട്ടിവളർത്തിയിരിക്കുന്ന ബാഡനിലെ ചുരുക്കം യുവാക്കളിൽ ഒരാളാണയാൾ. എഴുപതുകളുടെ അവസാനംവരെ സ്വിസ്സ് നഗരങ്ങളിൽ നീണ്ട മുടി ഒരു രാഷ്ട്രീയ നിലപാടിന്റെ സൂചനയായിരുന്നു. 1980-ൽ സൂറിച്ചിൽ യൂത്ത് ഹൗസിന്റെ പേരിൽ നടന്ന രൂക്ഷമായ യുവജനകലാപം പരാജയപ്പെടുകയും നഗരാധികൃതർ യൂത്ത് ഹൗസ് ബുൾഡോസറുകൾ ഉപയോഗിച്ച് നിരപ്പാക്കുകയും ചെയ്തശേഷം സാവധാനം നീണ്ടമുടിയുടെ പ്രസക്തി ക്ഷയിച്ചുപോയതാണ്. യൂത്ത് ഹൗസിൽനിന്ന് പുറം തള്ളപ്പെട്ട ക്ഷുഭിതരായ യുവജനം സൂറിച്ച് തടാകത്തിന്റെ കരയിൽ ചരസ്സും ഗഞ്ചയുമായി സ്ഥിരമായപ്പോൾ ഫലത്തിൽ അവർ പുറംതള്ളപ്പെട്ട ഒരു കലാപത്തിന്റെ പ്രതീകമായി. അവരിപ്പോഴും നീണ്ട മുടിയും പഴയ ഗിത്താറുകളും സൂക്ഷിക്കുന്നു. സൗകര്യം കിട്ടിയാൽ പൊലീസുകാരെ ഉപദ്രവിക്കുന്നു. സൂറിച്ചിലെ തെരുവു കലാപത്തിനോടു മാനസികമായെങ്കിലും അനുഭാവമുണ്ടായിരുന്ന മാർക്സിസ്റ്റുകളും മാവോയിസ്റ്റുകളും മറ്റുമായ വെർണിയും ആണ്ടിയും റെനെ ഇപ്പോഴും മൃതമൂല്യങ്ങൾ തന്നെ വിശ്വസിച്ചു കഴിയുകയാണെന്ന് പരിഹസിക്കും. ഇതു് ഭാഗികമായി ശരിയാവണം. സൂറിച്ച് വിപ്ലവത്തിന്റെ മധുരസ്മൃതികൾ റെനെയ്ക്ക് ഒരു ശീലം പോലെയാണ്. ചില പ്രത്യേക സുഹൃദ് സംഘങ്ങളിൽ റെനെ മരിയുവാനയും ചരസ്സും പങ്കിടുന്നതു കാണുമ്പോൾ ലഹരിയെന്നതിലുപരി അവർ പങ്കുവയ്ക്കുന്നതു് ഒരു രാഷ്ട്രീയ സ്മരണയാണെന്നു തോന്നാറുണ്ട്. താൻ ഒരു അനാർക്കിസ്റ്റാണെന്ന് അയാൾ കൂടക്കൂടെ അവകാശപ്പെടും. ഐറീന്റെ തടിയൻ നായയെ പ്രീണിപ്പിക്കുമ്പോൾ 'ഐ വിൽ ഗിവ് യു എ കോപ് റ്റു ഈറ്റ്'' എന്ന് വാഗ്ദാനം ചെയ്യും. മിഥ്യാഭ്രമണങ്ങൾ എന്തുമാവട്ടേ, റെനെ ഒരു മികച്ച സുഹൃത്താണ്. ലീമാത്തിലെ സുഹൃത്തുക്കൾ പറയും, കിറുക്കുകൾക്കു കാരണം ഫ്രഞ്ച്‌രക്തമാണെന്ന്. കമ്മ്യൂണിൽ ഫ്രഞ്ച് രക്തപാരമ്പര്യമുള്ള ഏകവ്യക്തി റെനെയായിരുന്നു. അനിയൻ മൈക്ക് ചില വൈകുന്നേരങ്ങളിൽ വരുമ്പോൾ വീട്ടിനു മുന്നിലെ പുൽത്തകിടിൽ കിടന്ന് അവർ മണിക്കൂറുകളോളം ചെറിയ കുട്ടികളെപ്പോലെ മല്ലടിച്ചുകെട്ടിമറിയും.

അത്താഴത്തിനു മുമ്പ് അലസമാവുന്ന ചില മണിക്കൂറുകളിൽ ഞാൻ ഏകനായി നദീതീരത്തു് ബൂർക്ക്‌ലി എന്നപേരായ ഒരു ചെറിയ ബാറിൽ ചെന്നിരിക്കും. രാത്രിയിലെ തിരക്കിന് റസ്റ്റോറൻറുകൾ ഒരുങ്ങുന്ന ഈ ഇടവേളകൾ ബൂർക്ക്‌ലിയുടെ ടെറസ്സിൽ പൊതുവെ സ്വസ്ഥമായിരിക്കും. പലതരം വന്യപുഷ്പങ്ങൾ ലീമാത്തിന്റെ പച്ചപ്പിൽ പ്രത്യക്ഷപ്പെട്ടുതുടങ്ങിയിരുന്നു. അവയ്ക്കു സമീപം നഗരാധികൃതർ ഒരുക്കിയിട്ടുള്ള കോൺക്രീറ്റ് ഇരിപ്പിടങ്ങളിൽ നന്നെ പ്രായം കുറഞ്ഞ കമിതാക്കൾ വൈകുന്നേരങ്ങളിൽ സമാഗമിക്കുക പതിവാണ്. ആദ്യപ്രണയങ്ങളുടെ ആ തീവ്രാഭിനിവേശങ്ങൾ ഹൃദയംഗമമായ ദൃശ്യമായിരുന്നു. പ്രാദേശിക റസ്റ്റോറൻറ് മൊഴിയിൽ 'ലോംഗർ' എന്നു പറയുന്ന ചെറിയ കുപ്പി ബീറിന് ഒരു ഫ്രാങ്ക് നാല്പതു റപ്പ് വിലയാണ്. ഏതാണ്ട് ഏഴുരൂപ. ഒരു ഗ്ലാസ് മിനറൽ ജലത്തിന് ഏഴരരൂപയോളം വേണം. സ്വിസ്സ് റസ്റ്റോറൻറുകളിൽ കിട്ടുന്ന ഏറ്റവും വിലകുറഞ്ഞ പാനീയമാണ് ബീർ. ഒന്നോ രണ്ടോ ബീറുകൾക്കിടെ ബൂർക്ക്‌ലിയിൽ വ്യയം ചെയ്യപ്പെടുന്ന മണിക്കൂറുകൾ ബാഡനിൽ എനിക്ക് പല സുഹൃത്തുക്കളേയും നൽകി. റസ്റ്റോറൻറിലെ പരിചാരികയായ ഇറ്റാലിയൻ യുവതിയും അവളുടെ യൂഗോസ്ലേവിയൻ ബോയ്‌ഫ്രൻഡും ഹോളിഡേയിങ്ങിന്. ഇന്ത്യയിലേക്ക് പുറപ്പെടാനിരിക്കയായിരുന്നു. ഞങ്ങൾ ഇന്ത്യയെക്കുറിച്ച് ദീർഘമായി സംസാരിക്കും. കഴിഞ്ഞ സീസണിൽ അവർ പോണ്ടിച്ചേരിയിലുണ്ടായിരുന്നുവത്രേ. ബൂർക്കിലിയിൽ വച്ചുതന്നെയാണ് ഞാൻ ഓസ്ട്രി റാണയെ കണ്ടുമുട്ടിയതു്. നീണ്ട ചെമ്പിച്ച മുടിയും വലിയ ക്ഷീണിച്ച കണ്ണുകളും സാമാന്യം സ്ഥൂലിച്ച ശരീരവുമുള്ള അവൾക്കു് നവോത്ഥാനകാലചിത്രങ്ങളിലെ കന്യാമറിയത്തിന്റെ മുഖഭാവമുണ്ടായിരുന്നു. പ്രകടമായ ഒരു ദയാ വായ്പ്പ്. ആദ്യദിവസം തന്നെ അവൾ എന്നെ അപ്പാർട്ട്മെൻറിലേക്ക് ക്ഷണിച്ചു. പട്ടണത്തിന്റെ പഴയ ക്വാർട്ടറിൽ ഓസ്ട്രിയുടെ പിതാവിനു് ഒരു റസ്റ്റോറൻറുണ്ട്. ബാഡൻകാർക്കിടയിൽ വളരെ പരിചിതമായ, ചിക്കൻ വിഭവങ്ങളും വൈനും മാത്രം ലഭിക്കുന്ന ഒരു പഴയ തീൻഗൃഹമാണതു്. അതിനു മുകളിൽ രണ്ടു നിലകളിലായി കുടുംബം താമസിക്കുന്നു. ഏറ്റവും മുകളിൽ ഓസ്ട്രിയുടെ അപ്പാർട്ടുമെൻറിൽ രണ്ടു നീപ്പാളി യുവാക്കളുണ്ട്. കിശോർ റാണയും പ്രമോദ് ലാമയും. മൂന്നു വർഷം മുൻപ് കാഠ്മണ്ഡുവിൽ വച്ച് ഓസ്ട്രി കിശോറിനെ പരിചയപ്പെട്ടു. കിശോർ അവൾക്കൊപ്പം ബാഡനിൽ വന്നു. ഒരു വർഷം മുൻപ് അവർ വിവാഹിതരായി. ബാഡനിൽ ഒരു മോട്ടോർ വർക്ക്ഷോപ്പിൽ കിശോറിന് ജോലിയുണ്ട്. പ്രമോദ് ഏതാനും മാസങ്ങൾക്കു മുൻപാണ് വന്നതു്. സ്വിസ്സ് ഗവൺമെൻറിന്റെ ഏതോ എയ്ഡ് നീപ്പാൾ സ്ഥാപനത്തിൽ അയാൾ ജോലിചെയ്യുന്നു. ഓസ്ട്രിക്കും കിശോറിനും ലീമാത്ത് കമ്യൂണിൽ സുഹൃത്തുക്കളുണ്ട്. ചിലപ്പോൾ അവർ അവിടെ വന്ന് ഇന്ത്യൻ രീതിയിൽ കോഴിക്കറിയും ചോറും പാചകം ചെയ്യാറുണ്ടത്രേ.

ഓസ്ട്രിയുടെ പ്രായത്തിലും സുഹൃദ് സാഹചര്യങ്ങളിലുമുള്ള സ്വിസ്സ് യുവതികൾ അപൂർവ്വമായേ ഔദ്യോഗിക വിവാഹബന്ധങ്ങൾക്കു മുതിരാറുള്ളൂ. പുരുഷസുഹൃത്തുക്കളുമായി ദീർഘകാലം കഴിയുമ്പോൾ അവർക്ക് കുഞ്ഞുങ്ങൾ ജനിച്ചെന്നിരിക്കും. അതുകൊണ്ടു മാത്രം അവർ ഭാര്യാഭർത്താക്കന്മാരായി മാറുന്ന പതിവില്ല. ഓസ്ട്രിയുടെ വിവാഹം എമിഗ്രേഷൻ അധികൃതരിൽ നിന്ന് കിശോറിനെ സംരക്ഷിക്കുവാനുള്ള ഒരു ഉപായമാണ്. ഭാര്യ സ്വിസ്സ് ആണെന്നതുകൊണ്ടു ഒപ്പം താമസിക്കുവാനുള്ള കിശോറിന്റെ പുരുഷാവകാശം നിഷേധിക്കുവാൻ നിയമമില്ല. സ്ത്രീപുരുഷ ബന്ധങ്ങൾക്കും ഭാര്യാഭർത്തൃ ബന്ധങ്ങൾക്കു തന്നെയും യാതൊരു മുൻനിശ്ചയങ്ങളുമില്ലാത്ത ഈ സമൂഹത്തിൽ വിവാഹവേഴ്ചകളുടെ സ്ഥിരത സംശയാകുലമാണ്. (തുടരും)



കാവിത

കെ. വി. രാമകൃഷ്ണൻ

# രക്തരക്ഷസ്

നിർത്തുക: നിന്നെത്തിരിച്ചറിഞ്ഞു ഞങ്ങൾ,
രക്തരക്ഷസ്സേ! മതി, നിൻ വിളയാട്ടം!
കത്തുന്ന നാളം കണക്കു നീ കാന്തയായ്
എത്തീ ലളിതചമഞ്ഞിങ്ങു ഞങ്ങടെ-
യിത്തറവാടിനകത്തും, യുവശക്തി-
മുറ്റും യുവത്വങ്ങളൊക്കെയെീമ്പിക്കുടി-
ച്ചൂറ്റുവാനാളും നിണക്കൊതിയേറവേ.
മാതൃവാത്സല്യം ചുരത്തും മുലയിലും
കാകോളമൂറും ഫണമൊളിപ്പിച്ചവ-
ച്ചുള്ളിലെപ്പൂതനതൻ തേർത്തടവു, മാ-
ചെങ്കോലുമെന്നും കരത്തിലുറപ്പിച്ചു-
നിർത്തിയ മർത്ത്യത പൂകുവാൻ ഞങ്ങടെ
ചോരയിൽകോമ്പല്ലിറക്കിനീ,യിന്നലെ-
യോളം; മയക്കത്തിലും നീ കരം പൊക്കി
മാടിവിളിക്കെ, കൊടുംവെയിലും കുളിർ
പ്പൂനിലാവാക്കി സ്വയം മറന്നിന്നലെ-
യോളമൊഴുകിയണഞ്ഞു നിൻപിൻപെ;നിൻ
കൂർനഖം നീട്ടും കടവാതിലുകളെ-
ക്കൂടിയും തോഴരെന്നെണ്ണി, ത്തറവാട്ടി-
ലായിരമാണ്ടുകളായ്‌പ്പൈതൃകങ്ങളായ്-
പ്പാലിച്ചുപോന്ന നിലവറയ്ക്കുള്ളിലെ-
മാണിക്യമൊക്കെയെടുത്തുനിൻ കാൽകളിൽ-
ക്കാണിക്കവെച്ചു വാപൊത്തിനിന്നീലയോ?
നിന്നെത്തിരിച്ചറിയുന്നു; കാലം വൈകി-
യെന്നുദാസീനരാകാതെയിതാ ഞങ്ങൾ
ഇത്തറവാട്ടിലെയാണത്തമാളുന്ന
പുത്തൻ തലമുറയൊന്നായ്, ജ്വലിക്കുന്ന
പൗരുഷ മൂട്ടിയണച്ചു, കരിമ്പന-
ക്കാടുകൾ, പാഴ്‌നിഴൽപ്പാടിൽക്കെട്ട ചിത്ര-
കൂടങ്ങൾ വാണപാമ്പിൻ കാവും, ആൽത്തറ
എല്ലാം തകർത്തു തീവയ്ക്കും, പുളിപ്പററ
മണ്ണിൽപ്പുതുവീര്യമേകം; വളപ്പിന്റെ-
മൂലയിലേകാം നിനക്കായൊരാറടി-
യാഴവും, ആ ശവപ്പെട്ടിതൻ മൂടിമേ-
ലാഴത്തിലേറുമിരുമ്പാണിയും, പിന്നെ
നീയെഴുന്നേററു വരാതിരിക്കാനതിൻ-
മീതേ മരക്കുരിശും, കുരിശപ്പവും,
മൂടിയ മണ്ണിൽക്കടുഗന്ധിയാം പുതു-
ഗാർളിക്‌സുമങ്ങൾ, ഒരുപിടിശ്ശാപവും!
ആണ്ടിലൊരിക്കൽ മെഴുതിരി വയ്ക്കുവാൻ
വേണ്ടുമാർഭാടവുമാകാം; അതിനുമേൽ-
ബ്ബാധയായ് നിന്നെക്കുറിച്ചുള്ളൊരോർമ്മകൾ-
പോലുമലോരസമാകാതിരിക്കണം!
രക്ത രക്ഷോഗണങ്ങൾക്കിടമില്ലിനി-
യിത്തറവാടിൻ വിശുദ്ധിതടങ്ങളിൽ.
ഞങ്ങടെയിത്തേർത്തടത്തിലിരുന്നുകൊ-
ണ്ടിന്നിമേൽച്ചുമ്മട്ടിയേന്തുകയില്ല നീ!

സി. പി. നായർ



# രാമൻകുട്ടിയുടെ പ്രശ്നം കോമളക്കുമാരിയമ്മ പരിഹരിച്ചതെങ്ങനെ?

**ബി**ലീവ് ഇററ് ഓർ നോട്ട്.

രാമൻകുട്ടി ജനിച്ചതിൽപ്പിന്നെ ചിരിച്ചിട്ടില്ല.

മുപ്പത്തിരണ്ടു് സംവത്സരമായിട്ടു്.

ഏതു രാമൻകുട്ടി എന്നല്ലേ?

നമ്മുടെ രായിരിമംഗലം രാമൻകുട്ടി. നിരൂപകൻ. യുവപ്രതിഭ. ആധുനികോത്തരോത്തരൻ. വിഗ്രഹഭഞ്ജകൻ. അറുപഴഞ്ചൻ വിദ്വേഷി: വിശേഷിച്ചും അഴീക്കോടു വിരോധി. ഫ്യൂഡൽ പാരമ്പര്യ സംഹാരവ്യഗ്രൻ. കാസാൻദ്സാക്കീസ് ഭക്തൻ.

കണ്ടകൃഷിപാർവത്യം യശശ്ശരീരനായ കൊച്ചുനാരായണപിള്ളയുടെ ഏകപുത്രനായി മലയാം കൊല്ലം 1126–ൽ രാമൻകുട്ടി ജനിച്ചു. പൊന്നും തേനും കൊടുക്കൽ, നാമകരണം, പായിൽക്കിടന്നു മൂത്രമൊഴിക്കൽ, കരപ്പൻ, ശൂല, കാതുകുത്തൽ, വിദ്യാരംഭം ഇത്യാദി വൈദിക സംസ്കാരങ്ങൾ യഥാവിധി കഴിഞ്ഞു. മീശ, താടി, തുടങ്ങി പല വടിവും വന്നതികഞ്ഞു. സ്ഥാവര–വസ്തുക്കൾ ധാരാളം സ്വന്തമാകയാൽ വിവാഹാലോചനകൾ വന്നു കുമിഞ്ഞു. (പക്ഷേ, ഒന്നും നടന്നില്ല. ചിരിക്കാത്ത ചെറുക്കൻ വേണ്ടെന്നു് ഓണാട്ടുകരക്കാർ അറുപഴഞ്ചൻ പെൺപിള്ളേർ കട്ടായം പറഞ്ഞു.)

എന്നിട്ടും രാമൻകുട്ടി ചിരിച്ചില്ല.

മാത്രമല്ല, അബദ്ധത്തിൽ ചിരിച്ചുപോവുകയും ടി ചിരി ജനം കാണുകയും ചെയ്താലോ എന്നു് ഭയന്നു്, ഒരു മുട്ടത്തുവർക്കി നോവൽപോലെ ദീർഘവും സമൃദ്ധവുമായ താടി വളർത്തി. താടിയിൽ ദിവസവും നീലീഭൃംഗാദി എണ്ണതേച്ചു സമ്പുഷ്ടമാക്കി. മറെറല്ലാ ജനങ്ങളേയുംപോലെ രാമൻകുട്ടി കരഞ്ഞു, കോപിച്ചു, അട്ടഹസിച്ചു.

പക്ഷേ, ചിരിച്ചില്ല. ചിരിച്ച ചരിത്രം കേട്ടിട്ടില്ല.

മൊശകോടൻ, ജനം അഭിപ്രായം പറഞ്ഞു.

തനിവട്ടു്, ജനത്തിലെ ക്രൂരവും ജനാധിപത്യവിരുദ്ധവുമായ വിഭാഗം ഒന്നുകൂടി കടത്തിപ്പറഞ്ഞു.

ഖണ്ഡന വിമർശനങ്ങൾ രാമൻകുട്ടിയുടെ ചെവിയിലെത്തി.

ഫൂ! രാമൻകുട്ടി കാർക്കിച്ചുതുപ്പി. ചിരിക്കുന്നില്ലപോലും! നാണക്കേട്! അഭിമാനമുള്ളവൻ ചിരിക്കുമോ ലോകത്തു്?

അമ്മ, ഇട്ടിച്ചിരി അമ്മ, അത്യന്തം ദുഃഖിച്ചു.

എൻെറ പൊന്നുമോനേ, രാമൻകുട്ടീ, ഒന്നു ചിരിച്ചുകള. നിനക്കു വല്ല നഷ്ടോം വരുമോ, വല്ലപ്പോഴും ഒന്നു ചിരിച്ചാലെക്കൊണ്ടു്? കേട്ടില്ല്യോ മനുഷ്യരു പറേന്നതു്, നിനക്കു് തലയ്ക്കു വട്ടാണെന്നു്?

രാ. കു. പൊട്ടിത്തെറിച്ചു.

ഒന്നു മിണ്ടാതിരി തള്ളേ! ചിരിക്കണംപോലും! ഈ ലോകത്തു് നാണംകെട്ടവരല്ലാതെ വല്ലോരും ഇന്നുവരെ ചിരിച്ചിട്ടുണ്ടോ?

വിവരദോഷിയായ തള്ള കാര്യം മനസ്സിലാക്കാതെ വാപൊളിച്ചു നിന്നു.

ഞാൻ ചോദിക്കുന്നു. കാസാൻ ദ്സാക്കീസ് ചിരിച്ചിട്ടുണ്ടോ? മാർക്കേസ് ചിരിച്ചിട്ടുണ്ടോ? കവബാത്ത കന്നേററി, സാർത്ര്, നെരൂദ, ബെക്കററ്, എല്യററ്—ഹേ തള്ളേ! കാര്യം മനസ്സിലാക്കണം. ഇവരാരും ചിരിച്ചിട്ടില്ല.

കാര്യം മനസ്സിലാക്കാൻ കഴിയാതെ തള്ള ഇടനെഞ്ഞു പൊട്ടി നിലവിളിച്ചു.

എൻെറ പാണ്ഡവർ കാവിലമ്മേ! എൻെറ മോനു് എന്തുപററി? വല്ല മഹാപാപികളും കൂടോത്രം കൊടുത്തോ? കൊടുത്തുകാണും. മുപ്പതുപറ പുഞ്ച നെലോം രണ്ടേക്കർ തെങ്ങിൻപുരയിടോം ഈ നാലുകെട്ടും ഒക്കെ ഈ ഒരു ആൺതിരിക്കുള്ളതല്ല്യോ?

കൂടോത്രമല്ല ഇട്ടിച്ചേച്ചീ! ബാധയാ. ആരാണ്ടു സായിപ്പിൻെറ ബാധ. പറേന്നതൊക്കെ സായിപ്പന്മാരുടെ പേരല്ല്യോ. നമ്മടെ മാങ്കുളം തിരുമേനിയെക്കൊണ്ടു് ഒരു രക്ഷയെഴുതിക്കെട്ടിച്ചാട്ടേ. ബാധ പറപറക്കും. കററീപ്പടീറേറതിലെ ഗൗരിക്കുട്ടി ഉപദേശിച്ചു.

ആരൂഢാൽ ബുദ്ധിസ്ഥാനമായ അഞ്ചാംഭാവേ കേതുവും കുജനും ക്ഷീണചന്ദ്രനോടു ചേർന്നുനിൽക്കുകയും ചന്ദ്രൻ മനഃകാരകനായിരിക്കുകയും ആരൂഢത്തിങ്കൽ

ഗുളികൻ ഉദിച്ചിരിക്കകയും ചെയ്കയാൽ ബുദ്ധിഭ്രമത്തെ · പറയേണ്ടിയിരിക്കുന്നു, ജ്യോതിഷരത്നം ബാലശങ്കരഗണകൻ എന്ന കൊച്ചുചങ്കരൻ കണിയാർ പ്രവചിച്ചു. തത്പരിഹാരാർത്ഥം ശിവങ്കൽ വിളക്കും വിഷ്ണുവിങ്കൽ പാല്പായസവും—

ഛീ! എന്നു് അത്യുച്ചത്തിൽ രാമൻകുട്ടി ഭീഷണമായി പ്രതികരിച്ചു. ഗണകൻ കവിടി പലകാദി മാരകായുധങ്ങളുമായി പ്രാണരക്ഷാർത്ഥം പലായനം ചെയ്തു.

അരത്തുടം വീതം കല്യാണഘൃതവും ബൃഹത് പഞ്ചഗവ്യഘൃതവും വെറുംവയററിൽ സേവിക്കാ. ഗരുഡപഞ്ചാക്ഷരീം നീലകണ്ഠത്ര്യക്ഷരീം കൂടെ ജപിച്ചുതായ്ക്കോട്ടെ. ബുദ്ധിഭ്രമംതന്നെ, സംശല്യ. വൈദ്യഭൂഷണം മൂസ്സ് നിർദ്ദേശിച്ചു.

ഛീ! എന്നു ഘോരമായി, ഹിംസാത്മകമായി രാമൻകുട്ടി പ്രതികരിച്ചു. മൂസ്സ്, വൈദ്യശാല അകത്തുനിന്നും അടച്ചുകൊളുത്തിട്ടു.

മേൽവിവരിച്ചപ്രകാരം രാമൻകുട്ടിയുടെ ഹാസവിരോധം തുടർന്നുവരവേ, മലേഷ്യയിൽനിന്നും ആധുനികോത്തരന്റെ അമ്മാവൻ കുഞ്ഞുണ്ണിപ്പിള്ള അവധിക്കു നാട്ടിൽവന്നു. പ്രീഡിഗ്രിക്കു മൂന്നു പ്രാവശ്യം തോററു്, ഇന്നത്തെ പുഴുത്തുനാറിയ, ലക്ഷ്യബോധമില്ലാത്ത, തൊഴിലധിഷ്ഠിതമല്ലാത്ത, മൂല്യശോഷണം വന്ന വിദ്യാഭ്യാസ സമ്പ്രദായത്തോടുള്ള കഠിനമായ പ്രതിഷേധം പേർത്തും പേർത്തും പ്രഖ്യാപിച്ചിരിക്കുന്നവളും വയസ്സ് ഇരുപത്തൊന്നു കഴിഞ്ഞവളും, അൽപസ്വൽപം ട്യൂട്ടോറിയൽ പ്രണയ പരിപാടികൾ ആരംഭിച്ചു കഴിഞ്ഞവളും, സർവ്വോപരി അക്ഷരാർത്ഥത്തിൽ പുരനിറഞ്ഞുനിൽക്കുന്നവളുമായ തന്റെ പുത്രി കെ. എം. കോമളകുമാരിഅമ്മയെ ഈ വരവിനു് രാമൻകുട്ടിയെ ഏൽപിക്കുക എന്നു് മാതുലനു് ദുർമ്മോഹവും ഉണ്ടായിരുന്നു. മിച്ചഭൂമിയില്ലാത്തതിനാൽ രാ. കുട്ടിയുടെ നിലവും പുരയിടവു. ടി. ചിന്താഗതിയെ സ്വാധീനിച്ച ഒരു പ്രബല ഘടകവും ആയിരുന്നു.

ചുനക്കര ഭാര്യവീട്ടിൽനിന്നും അമ്മാവൻ മുതുകുളത്തു രാമൻകുട്ടിയുടെ വീട്ടിലെത്തി. വിഷയം അവതരിപ്പിച്ചു.

ഇട്ടിച്ചിരിഅമ്മ പൊട്ടിക്കരഞ്ഞു.

അലമലം വിലാപേന, ഇച്ചേച്ചി കാര്യം പറ എന്നു് കുഞ്ഞുണ്ണിപ്പിള്ള.

ഇച്ചേച്ചി കണ്ണുതുടച്ചും മൂക്കുപിഴിഞ്ഞും പിഴിഞ്ഞദ്രാവകം മുണ്ടിന്റെ കോന്തലയിൽ തുടച്ചും, ഒരു തരത്തിൽ കാര്യം പറഞ്ഞു.

മലയൻ ചിന്താകുലനായി തലയാട്ടി.

ഇച്ചേച്ചി വിഷമിക്കാതിരി. കേട്ടിടത്തോളം ഒരിമ്മിണിനൊസ്സ്, അത്രേയുള്ളൂ. മാററാവുന്നതാ. മരുന്നുംമന്ത്രോം ഒന്നും വേണ്ട. കോട്ടയത്തു് മിടുമിടുക്കൻ ഒരു ഡോക്ടറുണ്ടു്. ഞാൻ രാമൻകുട്ടിയെ അങ്ങേരെ ഒന്നു കാണിക്കട്ടേ.

വിയന്നായിലെ താടിക്കാരന്റെ സമ്പ്രദായത്തിൽ സൈക്കിയാട്രി പ്രൊഫസർ ഡോക്ടർ കുമാർ, രാമൻകുട്ടിയെ അപഗ്രഥിച്ചു. ഉപബോധമനസ്സിലെ കുരുക്കുകൾ ഒന്നൊന്നായി അഴിച്ചു.

കാലം ഉരുണ്ടു പിറകോട്ടു പോയി.

മുതുകുളം ശ്രീമൂലരാജവിജയം മലയാളം എൽ. പി. സ്കൂളിൽ അഞ്ചാംക്ലാസ്സിൽ പഠിക്കുന്ന പത്തുവയസ്സുകാരൻ രാമൻകുട്ടി.

ക്ലാസ്ടീച്ചർ വേലുനായർ ഹാജർ വിളിക്കുന്നു.

കൊച്ചുബാവാ അടിമ.
പുഷ്കരൻപിള്ള ആർ.
സുഭാഷിണി പി. എം.
ഉമ്മൻ മത്തായി
ഭക്ത മണികണ്ഠക്കുറുപ്പ് എം. എൻ.
കോശി കോശി
രമണിക്കുട്ടിഅമ്മ സി. പി.
ആനന്ദവല്ലി കെ. സി.

''പ്രസൻറ് സാർ'' എന്നലറിക്കൊണ്ടു് വോട്ടർപട്ടികയിലെ ഓരോ പിറുങ്ങിണിയും ചാടിയെഴുന്നേൽക്കുന്നു. വലതുകൈ പൊക്കുന്നു, ഇരിക്കുന്നു.

രാമൻകുട്ടി ആർ. കെ.

രാമൻകുട്ടി ആർ. കെ. പ്രസരിപ്പോടെ ചാടിയെഴുന്നേററു.

വിചാരിച്ചിരിക്കാതെ ഭയങ്കരമായ, ഞെട്ടിക്കുന്ന ഒരു അത്യാഹിതം സംഭവിച്ചു.

വിദ്യാർത്ഥിവർഗ്ഗത്തിന്റെ മുണ്ടുരിഞ്ഞു താഴെ വീണു.

കല്പനാ അയ്യരേയോ സില്കസ്മിതയേയോ ജയമാലിനിയേയോപോലെ കൗപീനമാത്രധാരിയായി രാമൻകുട്ടി നിലകൊണ്ടു. സ്തബ്ധനായി, ഇതികർത്തവ്യതാമൂഢനായി. മുഖം പച്ചക്കുമ്പാളപോലെ വിളറി.

ക്ലാസ്സിൽ അട്ടഹാസം മുഴങ്ങി. കൊച്ചുബാവാ അടിമയും കോശി കോശിയും കൂവി. ഉച്ചത്തിൽ കൂവി. സുഭാഷിണിയും രമണിക്കുട്ടിഅമ്മയും 'അയ്യേ! നാണക്കേട്'' എന്നു പറഞ്ഞുകൊണ്ടു് കണ്ണുപൊത്തി.

''കുറിയാണ്ടുടുക്കെടാ കഴുതേ'' എന്നു് സാന്ദീപനി മഹർഷി അലറി.

ലജ്ജാപരവശനായ രാമൻകുട്ടി ഒരുതരത്തിൽ മുണ്ടുവാരിച്ചുററി.

കഥാകഥനം കേട്ടു് മനശ്ശാസ്ത്രജ്ഞൻ പുഞ്ചിരിച്ചു.

യൂറേക്കാ! രാമൻകുട്ടിയുടെ ഹാസ്യവിരോധത്തിന്റെ കാരണം കണ്ടുപിടിച്ചിരിക്കുന്നു! അവിചാരിതമായി മുണ്ടുരിഞ്ഞുപോയപ്പോൾ ഉപബോധമനസ്സിൽ ഉണ്ടായ കഠിനമായ ക്ഷോഭവും ക്ലാസ്സിൽവച്ചു് സഹപാഠികളുടെ കളിയാക്കൽമൂലം അനുഭവിക്കേണ്ടിവന്ന അപമാനവുമാണു് രോഗകാരണം. എ ട്രോമാററിക് എക്സ്പീരിയൻസ്.




വാഗ്ഭടൻ ചികിത്സ വിധിച്ചു.

1 രാമൻകുട്ടിയുടെ വിവാഹം ഉടനേ നടത്തുക. 36–28–36 വൈററൽ സ്റ്റാററിസ്ററിക്സ് ഉള്ള കോമളകുമാരിഅമ്മ, ആവശ്യത്തിലേറെ പ്രസരിപ്പും ആരോഗ്യവുമുള്ള ഒരു പെൺകൊടി ആകയാൽ, പൊരുത്തം, പാപസാമ്യം തുടങ്ങിയവ നോക്കാതെതന്നെ ടിയാളെ പരിഗ്രഹിക്കാവുന്നതാകുന്നു.

2 എണ്ണപ്പെട്ട ഹാസ സാഹിത്യകാരൻമാരുടെ കൃതികൾ ദിവസം നൂറുപേജ് എന്ന ഡോസനുസരിച്ചു് രാമൻകുട്ടിയെക്കൊണ്ടു വായിപ്പിക്കുക.

സന്തുഷ്ടനായി, അഷ്ടവൈദ്യനു് ദക്ഷിണകൊടുത്തു് കുഞ്ഞുണ്ണിപ്പിള്ള മടങ്ങി.

രാമൻകുട്ടിയുടെ വിവാഹത്തിന്റെ പിറെറദിവസം ശ്വശ്രുരൻ കുഞ്ചുനായരെ അന്വേഷിച്ചു.

എടാ കുഞ്ഞേ! രാമൻകുട്ടിയുടെ കാര്യമൊക്കെ കേട്ടുകാണുമല്ലോ. നിനക്കു് സാഹിത്യത്തിൽ ഏതാണ്ടൊക്കെ പിടിപാടുണ്ടെന്നും അറിയാം. ഏതാണ്ടു കിത്താപ്പുകൾ ഒക്കെ ഇവനെക്കൊണ്ടു് ദിവസോം വായിപ്പിക്കണമെന്നാ ഡോക്ടറദ്യം പറഞ്ഞിരിക്കുന്നതു്. നീ ഉടനേ കുറെ പുസ്തകങ്ങൾ വാങ്ങിച്ചുകൊണ്ടുവാ. എത്ര ചക്രം ആയാലും വേണ്ടതില്ല.

വിദേശനാണ്യം വേണ്ടപോലെ ചെലവാക്കി കുഞ്ചുനായർ ഒരുകെട്ടു് പുസ്തകങ്ങൾ നാഷണൽ ബുക്ക്സ്റ്റാളിൽനിന്നു് വാങ്ങി, ബോട്ടും ലൈൻവണ്ടിയും കയറി മുതുകുളത്തു തിരിച്ചെത്തി. പുസ്തകക്കെട്ടു് അഴിച്ചു് ഓരോന്നായി രാമൻകുട്ടിയുടെ മുൻപാകെ ഭവ്യതയോടെ നിരത്തി, അലൂമിനിയം പാത്രക്കച്ചവടക്കാരൻ പാത്രങ്ങൾ നിരത്തുന്നതുപോലെ.

ഇ. വി. കൃഷ്ണപിള്ള.

സഞ്ജയൻ.

എൻ. പി. ചെല്ലപ്പൻനായർ.

ഛീ! രാമൻകുട്ടി ഗർജ്ജിച്ചു. ഈ അറുപഴഞ്ചൻമാരുടെ പുസ്തകങ്ങൾ ഒക്കെ ആർക്കു കാണണം എന്നു് പിറുപിറുത്തുകൊണ്ടു് അവജ്ഞയോടെ മുഖം തിരിച്ചു.

എന്നാൽ പഴഞ്ചൻമാർ പോകട്ടെ. പുത്തഞ്ചൻമാരുടെ തന്നെ ധാരാളം കൊണ്ടുവന്നിട്ടുണ്ടു്. ദേണ്ടേ, നീ ഇതൊക്കെ ഒന്നു നോക്കു്. കുഞ്ചുനായർ അനുനയപൂർവ്വം പറഞ്ഞു. എന്നിട്ടു ബാക്കി പുസ്തകങ്ങൾ രാമൻകുട്ടിയുടെ കട്ടിലിൽ നിരത്തി.

ബേപ്പൂർ സുൽത്താൻ, കുഞ്ഞബ്ദുള്ള എന്ന പുനംനമ്പൂതിരി, സുകുമാർ, സുബ്ബയ്യാപിള്ള, ശിവകുമാർ, അജയഘോഷ്, മുഹമ്മദ്റോഷൻ—

ഛീ! എന്നു വീണ്ടും അട്ടഹസിച്ചുകൊണ്ടു് രാമൻകുട്ടി ടി ആധുനികന്മാരെയും പുറംകൈകൊണ്ടു് തള്ളിമാററി. ആധുനികന്മാർ തറയിൽ തലങ്ങും വിലങ്ങും ചിതറി വീണു.

കുഞ്ചുനായർ ഒരു അവസാന ശ്രമംകൂടി നടത്തി.

അങ്ങനങ്ങു പറഞ്ഞാലോ രാമൻകുട്ടീ. ദേണ്ടേ, ഇതു് ആരുടേതാണെന്നു നീ കണ്ടില്ലല്ലോ. സാക്ഷാൽ വി. കെ. എൻ...

തേങ്ങാക്കുല! കൊണ്ടുപോടോ തന്റെ ഹാസ സാഹിത്യം! ഉണിക്കോരൻ! കഴിഞ്ഞലക്കം വീരകാഹളം വാരാന്ത്യപ്പതിപ്പിൽ ഈ തിരുവില്വാമലക്കാരനെ ഞാൻ വധിച്ചിരിക്കുന്നതു് താൻ വായിച്ചില്ല്യോ? ഞാൻ അരസികനാണുപോലും! ഇവന്റെയൊക്കെ ഒരു ഹാസ സാഹിത്യം! ഈ ഹാസ്യം ഹാസ്യം എന്ന ചവറു്, സാഹിത്യം ആണെന്നു പറയുന്നവനെ മുക്കാലിയിൽ കെട്ടി തെരണ്ടിവാൽകൊണ്ടു് അടിക്കണം. രാമൻകുട്ടി അലറി, കഥകളിയിലെ ചുവന്ന താടിവേഷക്കാരനെപ്പോലെ.

കുഞ്ചുനായർ ഞെട്ടി. മററാരെ ശകാരിച്ചാലും സഹിക്കാം. പയ്യൻ, ഇട്ടൂപ്പുമുതലാളി, സർ ചാത്തു, ചാത്തൻസ്, കുഞ്ഞൻമേനോൻ ആനച്ചുരത്തിലെ കല്യാൺട്യേമ ഇവരുടെ ഒക്കെ സ്രഷ്ടാവായ സാക്ഷാൽ വടക്കെക്കൂട്ടാലവീട്ടിൽ വലിയ നാരായണൻനായർ എന്ന ജീനിയസ്സിനെ അവഹേളിക്കുക! എന്റെ വില്വാദ്രിനാഥാ!

കരടകൻ! വേണ്ടെങ്കിൽ വേണ്ട. പുസ്തകങ്ങൾ ദേണ്ടെ കിടക്കുന്നു. നിറക്കു് ബോധിച്ചതുപോലെ ചെയ്യ്. കുഞ്ഞുണ്ണിപ്പിള്ളച്ചേട്ടനെ വിചാരിച്ചു് ഇത്രേം നേരം മെനക്കെട്ടു. കുഞ്ചുനായർ ഈർഷ്യയോടെ പോകാൻ എഴുന്നേററു.

സംഭവം മുഴവൻ അകത്തിരുന്നു ശ്രദ്ധിച്ചുകൊണ്ടിരുന്ന നവവധു ഇറങ്ങിവന്നു. മുഖം ചുവന്നു കടുത്തിരിക്കുന്നു, കോപതാപങ്ങൾകൊണ്ടു്. എന്തോ ഒരു ദൃഢനിശ്ചയം കൈക്കൊണ്ട ഭാവം. ഉമ്മിണിത്തങ്കയേയും ഝാൻസി റാണിയേയും അനുസ്മരപ്പിക്കുമാറു്.

കുഞ്ചുനായരുചേട്ടാ, കാപ്പികുടിച്ചേച്ചു് പോകാം. നിന്നാട്ടെ.

വേണ്ടാ കുഞ്ഞേ, എനിക്കു ജോലി ധാരാളം ഉണ്ടു്. കണ്ടത്തിൽ വളം ചേറണം, തെങ്ങിന്റെ തടം എടുപ്പിക്കണം, കാച്ചിലിനും കിഴങ്ങിനും ഏററം കെട്ടിക്കണം. അങ്ങനെ നൂറു കാര്യം. ഇവിടെ നിന്നാൽ പററുകേല. കുഞ്ചുനായർ തിരിഞ്ഞുനോക്കാതെ ഇറങ്ങിപ്പോയി.

അന്നുരാത്രി ശയനഗൃഹത്തിൽനിന്നും നവ വരന്റെ ദയനീയമായ് ഒരു അലർച്ച കേട്ടു. തുടർന്നു് ഒരു വിലാപവും.

എന്റെ പൊന്നുകോമളം, എന്റെ താടിയിൽനിന്നും വിടു്. രോമം പിഴുതുവരുന്നു. ഇന്നു മുതൽ ഞാൻ ദിവസവും ചിരിച്ചോളാം. ദയനീയമായ ഒരു പരിദേവനം.

തുടന്നു് സ്ത്രീ ശബ്ദത്തിൽ ചില അട്ടഹാസങ്ങൾ. അയ്യോ, എന്റെ താടിരോമംപിഴുതു ചോരവരുന്നേ എന്നു് പുരുഷശബ്ദത്തിലുള്ള ചില ക്രന്ദനങ്ങൾ.

(ശേഷം 50–ാം പേജിൽ)

## ജാനമ്മ കുഞ്ഞുണ്ണി

# ജീവപര്യന്തക്കാർ

മുപ്പതു കഴിഞ്ഞ മകൻെറ ഒപ്പം മൂപ്പെത്താത്ത വെയിലും കൊണ്ടു് കിതച്ചുകിതച്ചുനടന്നു.

നാട്ടിൻപുറത്തു് കുത്തിയും കോറിയും കിടക്കുന്ന വഴികളിൽ ഓർമ്മകൾ പാടകെട്ടിക്കിടന്നു...

''കാറെടുക്കാതിരുന്നതു ബുദ്ധിമുട്ടായി. അമ്മ നടന്നുനടന്നു ക്ഷീണിച്ചു.''

''സാരമില്ല... കാറിലിരുന്നാൽ കിട്ടാത്ത സുഖമുണ്ടീക്ഷീണത്തിനു്. ഈ വഴികളിൽ എൻെറ ഓർമ്മകൾ തലയാട്ടുന്നു. ആ ഓർമ്മകൾ എനിക്കു നഷ്ടമായ കാലങ്ങൾ തിരിച്ചുതരുന്നു.''

മനസ്സിൽ തോന്നിയതൊന്നും മകനോടു പറഞ്ഞില്ല. പറഞ്ഞാൽ അവനു മനസ്സിലാകില്ല. അതുകൊണ്ടു മെല്ലെ ചിരിച്ചു. വേഗം നടന്നു് അവൻെറ ഒപ്പമെത്താൻ ശ്രമിച്ചു.

വാണിയത്തെരുവു കഴിഞ്ഞാൽ പിന്നെ നടക്കാൻ സുഖമാണു്. പഞ്ചാരപ്പൂഴിനിറഞ്ഞ കൊച്ചുകൊച്ചിടവഴികൾ. ആ ഇടവഴികളിലൊന്നു ചെന്നുമുട്ടുന്ന കൊട്ടിയമ്പലം ഒരിക്കലും മറക്കാൻ കഴിഞ്ഞിട്ടില്ല...

''ഞാൻ മരിക്കും....''

''ശാരദേ...നിനക്കു ഭ്രാന്തുണ്ടോ?...''

''അതെ...എനിക്കു ഭ്രാന്താണു്. എൻെറ രണ്ടിരട്ടിപ്രായമുള്ള ഒരാൾ എനിക്കു ഭർത്താവാകാൻ പോകുന്നു...എൻെറ അച്ഛനേക്കാൾ പ്രായമുള്ളവൻെറ ഭാര്യയാകുന്നതിൽ ഭേദം ഭ്രാന്താശുപത്രിയിൽ കിടക്കുന്നതാണെനിക്കിഷ്ടം...''

'അയാൾക്കു് പ്രായമുണ്ടെങ്കിലെന്താ കാഴ്ചയിൽ സുഭഗനല്ലേ. ആരോഗ്യവാനല്ലേ...സമ്പന്നനല്ലേ...എൻെറ അഭിപ്രായത്തിൽ നിനക്കു കിട്ടാവുന്ന ഏററവും നല്ല ബന്ധമാണിതു്.''

''എനിക്കറിയാം നീ അങ്ങനെ പറയുമെന്നു്. എൻെറ സ്ഥാനത്തു് നീ ആയിരുന്നെങ്കിൽ?''

''നൂറുവട്ടം സമ്മതിക്കും. പക്ഷേ, നിൻെറ ഭാഗ്യമൊന്നും എനിക്കുണ്ടാവില്ല ശാത്രു...പത്തു മക്കളുള്ള അച്ഛൻ. പത്തു കാശിൻെറ വരവില്ല. ആ നിലയ്ക്കു് ഒരു വേളിയെപ്പററി എനിക്കു പ്രതീക്ഷയേയില്ല.''

അവളുടെ മിഴികൾ നിറഞ്ഞു.

''ഗംഗ പഠിച്ചു പഠിച്ചു വലിയവളാകും.''

''ഇപ്പോൾത്തന്നെ വേണ്ടത്ര വലിപ്പമുണ്ടല്ലോ. തല്ല തടി...നല്ല നീളം...''

അവൾ ചിരിച്ചു. താനും.

''ആ വലിപ്പമല്ല. ഒന്നുകിൽ നീയൊരു ഡോക്ടറാവും- അല്ലെങ്കിൽ...!''

''ഒരു വയററാട്ടി.''

''പോടീ ഭ്രാന്തു പറയാതെ...മുലക്കച്ചകെട്ടി, ഓലക്കുടകൊണ്ടു മുഖം മറച്ചു്, മുട്ടോളമെത്തുന്ന മുടി ഒനറുകയിൽ കെട്ടിവച്ചു്, ഇരിക്കു്ണമ്മയുടെ അകമ്പടിയോടെ കാവിൽ തൊഴാൻപോകുന്ന ആത്തേമ്മയെ ഞാനിപ്പോഴേ സങ്കല്പിക്കുന്നു.''

''അതെയതേ...ആത്തേമയല്ല. ആമ. പതിനെട്ടുമുഴം ചേലയുടെ സ്വപ്നങ്ങളൊന്നും എനിക്കില്ല ശാത്രു...പത്തു മക്കളെപ്പോററാൻ നേദ്യച്ചോറു തരുന്ന ദേവനു് നാലുരു ജപിച്ചുകൊണ്ടു് കാലംകൂടാനുള്ള യോഗംതന്നെ എനിക്കധികാ ശാത്രു...''

ആ നീൾമിഴികൾ പിന്നെയും നിറഞ്ഞു...''നീ മലയായിലെത്തിയാൽ എന്നെ മറന്നേക്കരുതു്. ഞാനെന്നും ഇവിടെയുണ്ടാവും. സന്തോഷമായി പോയ്‌വരൂ...പ്രായം കൂടിയെന്നുവച്ചു് ഭർത്താവിനോടപ്രിയം ഒന്നും കാട്ടരുതു് ട്ടോ...!

ഗദ്ഗദം തുടിക്കുന്ന യാത്രാമൊഴിക്കു് മുപ്പതുവഷർത്തെ പഴക്കം.

മൂപ്പെത്താത്ത വെയിലിൻെറ ശക്തി. മുത്തശ്ശിയായ തനിക്കു് മുഗ്ധമായ ഓർമ്മയുടെ ആലസ്യം.

വാണിയത്തെരുവിൻെറ ഓർമ്മയ്ക്കായി വലിപ്പത്തിലെഴുതിയ ബോർഡു മാത്രം. ഒരേതരത്തിലുള്ള ഒട്ടനവധി വീടുകൾ. സർക്കാരിൻെറ സംഭാവനയാവും...കാററിൽ ചക്കിൻെറ ഞരക്കം.

കാല്പാടുകൾ കാവിൽക്കോട്ട കൈവഴികളായി പകുത്തു് പൊതുനിരത്തിലേക്കു്. വാഹനങ്ങളിരമ്പിയും യന്ത്രങ്ങളട്ടഹസിച്ചും ഗതകാലസൂചന നടത്തുന്നു.

കാവിലൊന്നു തൊഴാം.

അമ്പലക്കോട്ട ചുററി ആൽത്തറയിലെത്തി,

ഈറൻ വിരിച്ചു് വെയിൽ കായുന്ന യോഗിനി. ജലം വാർന്നുവീഴുന്ന ജട. ചുള്ളൽപോലെ മെലിഞ്ഞ മൊരിപിടിച്ച കൈകാലുകൾ.

''കാവില്ക്ക്യാ.''

ങേ...മനസ്സിൻെറ താളിയോലയിൽ തോററങ്ങളുരുക്കഴിഞ്ഞു.

''കൊടിയിറങ്ങി കോവിലടച്ചിരിക്ക്യാ.''

മറവിയിൽ മുങ്ങിയ സപ്തസ്വരങ്ങളിൽ സ്പന്ദിച്ചുനിൽക്കുന്ന ഒററക്കമ്പി...

മെലിഞ്ഞ കൈ കണ്ണിനു് കുടയാക്കി യോഗിനി അടുത്തുവന്നു...കുട താണു... കുഴിഞ്ഞുതാണ ഗോളങ്ങൾ തള്ളിവന്നു.

ശാരദ!

പല്ലില്ലാത്ത വായിൽ പതിയിരിക്കുന്ന ശബ്ദം. ശാരദ എന്നെ മറന്നിരിക്കു്ണു.

ജീർണ്ണിച്ച കൊട്ടിയമ്പലത്തിൽ നിന്നും ജീവസ്സുള്ള ഒരോർമ്മ.

''ഗംഗ..''

ഗംഗ!

കഴുത്തിൽ സ്വൈതസ്ലോപ്പില്ല. മുഖം മറയ്ക്കാൻ ഓലക്കുടയുമില്ല. കാവിമുണ്ടിൽ പൊതിഞ്ഞിരിക്കുന്ന വെറുമൊരു കോലംമാത്രം...

''ശാത്രു, വന്നെന്നറിഞ്ഞു. വന്നു കാണാൻ കഴിഞ്ഞില്ല.''

''എന്നെ ഓർമ്മയുണ്ടോ...''

താൻ കേൾക്കുന്നതു് ഗദ്ഗദമാണോ?

അതേ, ആ മിഴികൾ നിറയുന്നു. ആകാശത്തെ മേഘത്തലപ്പുകളിൽ വർഷബിന്ദുക്കൾ അഭയംതേടുന്നു.

അരികിൽ നിൽക്കുന്ന ആൾരൂപം അദ്ഭുതത്തോടെ തിരയുന്നു.

''ശാത്രൂൻെറ കുട്ട്യോളെവിടെ?''

അധികമില്ല ഒന്നേയുള്ളൂ. അതാ ആ പെട്ടിപ്പീടികയിൽ നിന്നാരോടോ സംസാരിക്കുന്നു...ഗംഗക്കെത്രകുട്ട്യോളുണ്ടു്.''

''പത്തു്...വല്ല്യ ആത്തേമ, അല്ല ആമയല്ലേ?'' യോഗിനിയുടെ ശബ്ദം ചിലമ്പി...അവർ തൻെറ മകനെത്തന്നെ ഉററുനോക്കിക്കൊണ്ടു പറഞ്ഞു:

''...ഞാൻ പ്രസവിച്ചില്ല ശാത്രു.''

''വിവാഹം?''

''കഴിച്ചു. പക്ഷേ, ഭാര്യയായില്ല... വിധവയാവുകയും ചെയ്തു.''

''ആ പഴയ സ്വഭാവം ഉപേക്ഷിച്ചില്ലല്ലേ...തമാശ പറയാൻ കണ്ട ഒരു കാര്യം.''

''തമാശ...ഞാനതെന്നോ മറന്നിരിക്കുന്നു. ഞാൻ പറയുന്നതു സത്യമാണു്... എൻെറ ഭർത്താവു മരിച്ചു. അല്ല. ഞാൻ കൊന്നു.''

''ഗംഗേ.''

പല്ലില്ലാത്ത തൊണ്ണിൽ പുച്ഛംപൊടിയുന്ന മന്ദഹാസം. പെട്ടെന്നൊരു നിമിഷാർദ്ധം മദ്ധ്യവയസ്സിൻെറ പ്രൗഢിയിൽ ആ മുഖം ജ്വലിച്ചു. ഞാനെന്തോ ചോദിക്കാനാഞ്ഞപ്പോൾ അവൾ തടഞ്ഞു.

''നീ അറിയുമോ കണ്ണൻകുട്ടിയെ... എൻെറ ഇല്ലത്തു് കാലിപൂട്ടാൻ വരാറുണ്ടായിരുന്ന കണ്ണൻകുട്ടിയെ.''

ഓർമ്മിച്ചു...അന്നൊരിക്കൽ ഗംഗയുടെ ഇല്ലത്തേക്കു് ഉച്ചവെയിലിൽ ഉറഞ്ഞു തുള്ളുന്ന പാടത്തുകൂടെ വഴികാട്ടിത്തന്ന കണ്ണൻകുട്ടിയെ...കറുത്തുമെലിഞ്ഞ കണ്ണുകൾ തിളങ്ങുന്ന സുഭഗനായ കണ്ണൻകുട്ടി...

കണ്ണൻകുട്ടി ശബരിമലയ്ക്കുപോകാൻ വ്രതം നോററിരുന്ന ഒരു വൃശ്ചികകാലം.

അച്ഛൻ കൊടുത്തയച്ച നേദ്യച്ചോറിനു





പുറവുമായിരുന്ന അമ്മയും അനുജത്തിമാരും...വാരൃത്തു കൊടുത്തയയ്ക്കാനുള്ള നെല്ലളക്കുകയായിരുന്നു ഞാൻ. നെല്ലുകൊണ്ടു പോകാൻവന്ന കണ്ണൻകുട്ടി എൻെറ അരികിൽ നിൽപ്പുണ്ടായിരുന്നു: പെട്ടെന്നാണവനെൻെറ കൈ കടന്നുപിടിച്ചതു്...ഞെട്ടിപ്പോയി...

കുഞ്ഞാത്തോലേ...

''ഇതെന്താതു് കണ്ണൻകുട്ടീ ... കൈ വിടൂ.''

''ഞാൻ അശുദ്ധമാക്കുല്ല ... ഒരിക്കലും അശുദ്ധമാക്കുല്ല.''

അവൻെറ ചുണ്ടുകൾ വിറച്ചു.

''ഗംഗേ.''

ആ പൊട്ടിത്തെറിയിൽ ഞങ്ങൾ അനേകം തുണ്ടുകളായി തെറിച്ചുവീണു... കോണിച്ചോട്ടിലെ കൊച്ചുറയ്ക്കു മുന്നിൽ മൂന്നാം കണ്ണിലെ അഗ്നിയുമായി നിൽക്കുന്ന അച്ഛനെ കണ്ടു് ഞാൻ ബോധം കെട്ടുവീണു...കണ്ണുതുറക്കുമ്പോൾ അടച്ചുപൂട്ടിയ ഇല്ലപ്പടിക്കുപുറത്തു് പിണ്ഡം കൊത്തുന്ന കാക്കകളും ശിഷ്ടായുസ്സിൻെറ കാവൽക്കാരനായി കണ്ണൻ കുട്ടി എന്ന കാലിക്കാരനും...കണ്ണൻകുട്ടിയുടെ മുഖമുയർന്നില്ല. അപരാധ ബോധത്താൽ അകംകുനിയ മനസ്സോടെ അവൻ മന്ത്രിച്ചു.



''ഞാൻ ഭഗോതിയെപ്പോലെ കരുതിക്കോളാം. എൻെറ തെററുപൊറുത്തുതരണം.''

ആ നിമിഷത്തിലാണു് ഞാൻ കണ്ണൻകുട്ടി എന്ന പുരുഷനെ സ്നേഹിച്ചതു്. നിഷ്കളങ്കമായ ആ വാക്കുകൾ കേട്ടപ്പോൾ ഞാനോടിച്ചെന്നന്നു് ആ കാൽപിടിച്ചു.

''എനിക്കൊരു സങ്കടവുമില്ല. കണ്ണൻകുട്ടി എനിക്കു ദൈവമാണു്. ഭാര്യയായി ജീവിക്കാൻ എന്നെ അനുവദിക്കൂ.''

''ഭാര്യ!''

കണ്ണൻകുട്ടി അമ്പരന്നുനിന്നു. പിന്നെ നിറകണ്ണുകളോടെ എന്നെ മിഴിച്ചു നോക്കി. 'വയ്യ' എന്നു തലയാട്ടിക്കൊണ്ടു് സാവധാനം നടന്നു. ഞാൻ പിന്നാലെയും. അപ്പോൾ ത്രിസന്ധ്യ കർമ്മസാക്ഷിയായി ഞങ്ങളെ അനുഗ്രഹിച്ചിരിക്കണം. അതായിരുന്നു എൻെറ വേളി.

''കഷ്ടം, അതിനു മുൻപു് അച്ഛൻ നിൻെറ വേളിയെപ്പററി അന്വേഷിച്ചിരുന്നില്ലേ?''

''ഉവ്വു്...അകലെ എവിടെയോ ഒരമ്പലത്തിൽ ശാന്തിക്കാരനായ വൃദ്ധനു വേണ്ടി ഞാനൊരുങ്ങിനിന്ന വേളയിലാണു് ഈ സംഭവം നടന്നതു്...''

''കണ്ണൻകുട്ടിയുടെ വീട്ടിൽ നിനക്കു സുഖമായിരുന്നോ?''

''അല്ല.''

''ങേ, അതെന്താ...''

''അവരെന്നെ സ്നേഹിച്ചില്ല. പകരം പൂജിച്ചു. ആരാധിച്ചു. എനിക്കാവശ്യം അവരുടെ അതിരുകവിഞ്ഞ ആരാധനയായിരുന്നില്ല. അവരിൽ ഒരാളായി അവരുടെ സ്നേഹവും ശാസനയും ഈർഷ്യയും അനുഭവിക്കാൻ എൻെറ അന്തരാത്മാവു കൊതിച്ചു. പക്ഷേ, അവർ എനിക്കുവേണ്ടി പ്രത്യേക സൗകര്യങ്ങൾ ചെയ്തു. ആ പാവപ്പെട്ട കുടിലിൽ അവർ പടുത്തുയർത്തിയ പരിശുദ്ധമായ സോപാനങ്ങൾ എന്നെ ഇല്ലത്തിൻെറ വികൃതമായ സ്മരണയിലേക്കെടുത്തെറിഞ്ഞു. എൻെറ പ്രതിഷേധങ്ങളും പരാതികളും അവർ ഗൗനിച്ചില്ല; കണ്ണൻകുട്ടിപോലും. അതൊക്കെ എൻെറ സ്വഭാവനൈർമ്മല്ല്യമാണെന്നവർ വ്യാഖ്യാനിച്ചു...ക്രമത്തിൽ ഞാനെല്ലാററിനോടും ഇണങ്ങിച്ചേർന്നേനെ...പക്ഷേ...കണ്ണൻകുട്ടി...''

ശുഷ്കിച്ച തൊണ്ടയിൽ ഗദ്ഗദം തളംകെട്ടി...പെട്ടെന്നു നിശ്ശബ്ദയായി. യോഗിനി ഉണങ്ങാനിട്ടിരുന്ന വസ്ത്രങ്ങൾ കാററിൽ പറന്നു ചുരുണ്ടുകൂടി... അരുതാത്ത ഏതോ ഓർമ്മയെ കുടഞ്ഞു തെറിപ്പിക്കാനെന്നപോലെ അവർ ചുമലുകൾ ഉലച്ചു.

''ശാരദ വിശ്വസിക്കുമോ എന്നറീല്ല്യ. പക്ഷേ...സത്യം പറയയട്ടേ...കണ്ണൻകുട്ടി മനുഷ്യനായിരുന്നില്ല. മനുഷ്യൻെറ രൂപത്തിൽ മണ്ണിൽ വന്നവതരിച്ച മായാരൂപം.''

''അങ്ങനെ തോന്നാൻ കാരണം.''

''എന്നോടങ്ങനെയാണു പെരുമാറിയതു്. ആ വലിയ മനസ്സിൻെറ മഹാ

ശ്രദ്ധത എനിക്ക് മനസ്സിലാവാതെപോയി...മനപ്പൂർവ്വമല്ലെങ്കിലും ഞാൻ കാരണമാണദ്ദേഹം ആ കടുംകൈ ചെയ്തത്...''

അവരുടെ ശബ്ദമടഞ്ഞു. കണ്ണുകൾ കറങ്ങിത്താണു...

അദ്ദേഹം കുളിച്ച് കുറിയിട്ട് പലകമേൽ ഉണ്ണാനിരുന്ന ഒരു രാത്രി ഞാനും അടുത്തുചെന്നിരുന്നു.

പച്ചമോരിൽ കുഴച്ചചോറു വാരിയുണ്ണുന്നതു കാണാൻ നല്ല രസമാണ്...ഊണു കഴിഞ്ഞപ്പോൾ ഞാനാ ഇലയിൽത്തന്നെ എനിക്കു ചോറുവിളമ്പി...കണ്ണൻകുട്ടി ഓടിവന്നെന്നെ തടഞ്ഞു.

''തമ്പുരാട്ടീ...''

''അരുത്...എന്നെ അങ്ങനെ വിളിക്കരുത്...ഞാൻ നിയന്ത്രണം വിട്ടുപൊട്ടിക്കരഞ്ഞു...കണ്ണൻകുട്ടി സ്തംഭിച്ച് ശബ്ദിക്കാതെനിന്നു...''

''ഞാൻ തമ്പുരാട്ടിയല്ല...അവിടുത്തെ ഭാര്യയാണ്...''

''എനിക്കുവേണ്ടതു സ്നേഹമാണ്. ജീവിതമാണ്. എന്നെ പൂജിക്കാൻ ഞാൻ ഭഗവതിയല്ല. എന്നെ സ്നേഹിച്ച്, ശിക്ഷിച്ച് എനിക്കൊരു ജീവിതം തരൂ.''

ഞാനാ കാലുകൾ പിടിച്ചു.

''അടിയനോടു പൊറുക്കു തമ്പുരാട്ടീ. കാലിക്കാരൻ കണ്ണൻകുട്ടിക്ക് അവിടുത്തെ അശുദ്ധമാക്കാൻ കെല്പില്ല.''

ആ ശബ്ദം ഇടറിത്തെറിച്ചു.

പിന്നെ ശബ്ദിക്കാൻ കഴിഞ്ഞില്ല. കരിതേച്ച തിണ്ണയിൽ സ്വർണ്ണം പോലെ തിളങ്ങുന്ന നിലവിളക്കിലെ ഒററ നാളത്തിലേക്കു വേദനയോടെ നോക്കി.

''തമ്പുരാട്ടീ.''

കണ്ണൻകുട്ടി ഒരു വിറയലോടെ എന്റെ മുന്നിൽനിന്നു. ''എന്നെ നശിപ്പിക്കുകയാണ്.''

ഞാൻ വിതുമ്പി.

''ഒരു ഭാര്യയല്ലാത്ത നിലയ്ക്ക് എനിക്കിവിടെന്തുസ്ഥാനം.''

ഞാനാചുമലുകൾ പിടിച്ചുലച്ചു.

''എനിക്കറിയില്ല. ആ നിലയിൽ പെരുമാറാനെനിക്കാവില്ല.''

''എങ്കിൽ എന്നെ കൊന്നുതരൂ...കരിങ്കല്ലിൽ പ്രതിഷ്ഠിച്ചു പൂജിക്കാനെങ്കിലും സൗകര്യമുണ്ടാകുമല്ലോ.''

''തമ്പുരാട്ടീ.''

കണ്ണൻകുട്ടിയുടെ കണ്ണുകളിൽ നിന്നും ചോര വാർന്നുവീണു...ഒരു വാക്കുകൊണ്ടദ്ദേഹത്തെ സാന്ത്വനിപ്പിക്കണമെന്നെനിക്കു തോന്നി. പക്ഷേ. അതിലുപരി ഞങ്ങളുടെ ജീവിതത്തിന് ഒരർത്ഥം കണ്ടെത്താനുള്ള വെമ്പലായിരുന്നു മനസ്സിൽ.

ഞാൻ ജീവിക്കണോ? ആവോ മരിക്കണോ? ഭർത്താവില്ലെങ്കിലും ഇല്ലത്തിന്റെ ചുമരുകൾക്കുള്ളിൽ ഞാൻ സന്തുഷ്ടയായിരുന്നു. ആ എന്നെ ഈ നിലയിലേക്കെത്തിച്ചതു് ഇതിനായിരുന്നോ?

ഞാൻ പൊട്ടിത്തെറിച്ചു.

അടക്കാനാവാത്ത ആത്മവേദനയോടെ അദ്ദേഹം എന്നെ നോക്കി. കർക്കശമായ എന്റെ ഭീഷണിയിൽ ആ മനസ്സ് നീറിയിരിക്കാം. ഒരക്ഷരം മിണ്ടാതെ അദ്ദേഹം ഇരുളിലേക്കിറങ്ങിപ്പോയി;

നേരം പുലരുവോളം ഞാൻ കാത്തിരുന്നു. പക്ഷേ, അദ്ദേഹം മടങ്ങിവന്നില്ല.

അമ്പലപ്പറമ്പിലെ ആലിൻകൊമ്പിൽ ഞാന്നുകിടക്കുന്നതു കാണാൻ ഞാൻ പോയില്ല.

''ഗംഗേ...''

യോഗിനിയുടെ കണ്ണുകൾ പെട്ടെന്നു തിളങ്ങി. അവർ ചിരിക്കാൻ ശ്രമിച്ചു.

''അതിനുശേഷം അദ്ദേഹത്തിന്റെ കുടിയിൽ കഞ്ഞിവയ്ക്കാൻ ഞാൻമാത്രം ബാക്കിയായി. ഞാൻ ഭാഗ്യവതിയല്ലേ ശാരു.''

ശബ്ദിക്കാനായില്ല. ശബ്ദിച്ചാൽ പൊട്ടിക്കരഞ്ഞുപോകും. വരണ്ടമിഴികളുമായി മന്ദഹസിക്കുന്ന യോഗിനിയെ അഭിമുഖീകരിക്കാനുമായില്ല.

കണ്ണുകൾ ഇറുക്കിച്ചു. ചെവികൾ കൊട്ടിയടച്ചു. ഹൃദയംപൊട്ടിപ്പൊട്ടിക്കരഞ്ഞു...

''അമ്മേ...''

ആ വിളികേട്ടു ഞെട്ടിയുണർന്നു.

''അമ്മയ്ക്കെന്തുപററി? എന്താ തിരിച്ചു നടന്നു കളഞ്ഞതു്? അന്വേഷിച്ചുവന്ന ആളെ കാണണ്ടേ?

''കണ്ടു. മതി. മടങ്ങിപ്പോകാം. അതിനുമുൻപ് എനിക്കെവിടെയെങ്കിലും അൽപനേരമൊന്നു കിടക്കണം.''

മകൻ അമ്മയുടെ കൈപിടിച്ചു. അതു വിറകൊള്ളുന്നു... അവർ മകന്റെ തോളിൽപ്പിടിച്ചു. പിന്നെ തിരിഞ്ഞു നോക്കി കോവിലിലെ കൊടിമരത്തിന്റെ തുഞ്ചത്തു് ഒററയ്ക്കൊരു ബലിക്കാക്കയിരുന്നു കരയുന്നു...

# ഇരുപത്തിരണ്ട്

## വി. പി. രാമചന്ദ്രൻ നായർ



# സാധകന്റെ ആത്മബലം

# ആരും പറയാത്ത കഥ

അവർ എല്ലാവരും ബംഗ്ലാവിൽ തിരിച്ചെത്തിയപ്പോൾ ഉച്ചയ്ക്ക് രണ്ടുമണിയായിരുന്നതേയുള്ളു. ഭക്ഷണവും വിശ്രമവും കഴിഞ്ഞപ്പോഴേക്കും നാലുമണിയായി.

''എനിക്കൊന്നുകൂടി പോയിവരണം.'' ബാലമൂർത്തി പറഞ്ഞു. ചായ കഴിക്കുകയായിരുന്ന ഹേമ കപ്പ് മേശപ്പുറത്തു വച്ചിട്ട് അദ്ദേഹത്തെ നോക്കി. എങ്ങോട്ടാണ് പോകുന്നതെന്ന് അവർ ചോദിച്ചില്ല. ചോദിക്കാതെതന്നെ അറിയാം—മലമുകളിലേക്ക്.

''എപ്പോഴാണ് മടങ്ങിയെത്തുക?'' പ്രൊഫസർ സന്യാൽ ചോദിച്ചു:

''രാത്രിയിൽ.'' ബാലമൂർത്തി പറഞ്ഞു: ''ചിലപ്പോൾ പുലർച്ചയായെന്നും വരാം.''

കൂടുതൽ വിശദീകരണമാവശ്യപ്പെടാൻ പ്രൊഫസർക്ക് തോന്നിയില്ല—വിശദീകരണം അസാദ്ധ്യമാണെന്ന് അദ്ദേഹത്തിനു നന്നായറിയാം.

''സർ'' ത്യാഗരാജനും രാമകൃഷ്ണനും ഒരുമിച്ചാണ് അങ്ങോട്ടുചെന്നത്. ഹാളിലെ മേശപ്പുറത്ത് അവർ കൈയിലിരുന്ന കടലാസുകൾ വച്ചു.

''സർ, ഈ ഫോട്ടോകൾ യാദൃച്ഛികമായി ഓൺചെയ്തുപോയ നമ്മുടെ ക്യാമറയിലെ എക്സ്പ്പോസ്ഡ് ഫിലിമിലെയാണ്. ആട്ടോമാററിക് ഡെവലപ്പറിലിട്ട് ഞങ്ങളതു ഡെവലപ്പ്ചെയ്തു. ദാ, പ്രിൻറുമെടുത്തു.'' രാമകൃഷ്ണന്റെ ശബ്ദത്തിൽ ഉൽസാഹം നിഴലിച്ചു. പ്രൊഫസർ സന്യാൽ ആ ചിത്രങ്ങൾ ഓരോന്നായി എടുത്തുനോക്കി. ആദ്യത്തെ പന്ത്രണ്ടെണ്ണം വെറും ബ്ളാക്കൗട്ട്. പിന്നെയുള്ളതു പന്ത്രണ്ടെണ്ണമാണ്. ആറെണ്ണത്തിൽ എന്തോ നിഴലുപോലെ, തീരെ അവ്യക്തമാണ്. എന്തെന്നു മനസ്സിലാകുന്നില്ല.

''യൂസ്ലെസ്—ഷീയർ വേസ്റ്റ്.'' അദ്ദേഹം പിറുപിറുത്തുകൊണ്ട് ഫോട്ടോകൾ മേശപ്പുറത്തേക്കിട്ടു.

''സർ, അവസാനത്തെ ആറെണ്ണം ശ്രദ്ധിച്ചുനോക്കണം. ദേർ ഈസ് സംതിങ്...'' ത്യാഗരാജൻ നിർബ്ബന്ധപൂർവ്വം പറഞ്ഞു.

പ്രൊഫസർ അവസാനത്തെ ആറു ചിത്രങ്ങളെടുത്തു. അവയിൽ ആദ്യത്തെ നാലെണ്ണം ഒരുപോലെതന്നെ. ഇരുണ്ട പശ്ചാത്തലത്തിൽ ഏതോ ഒരു കനത്ത ഛായ. ഒരുപക്ഷേ അതൊരു കരിമ്പാറയുടേതാവാനും മതി.

''പാറയുടെ പടം നമുക്കെന്തിനാ, ത്യാഗരാജൻ?'' പ്രൊഫസർ തമാശമട്ടിൽ ചോദിച്ചു.

''സർ, ശ്രദ്ധിച്ചുനോക്കണം.''

പ്രൊഫസർ ശ്രദ്ധിച്ചുനോക്കി. ഔട്ട് ഒഫ് ഫോക്കസിലാണെന്നു തോന്നുന്നു. ഏതോ കനത്ത നിഴൽ. അടുത്ത ചിത്രത്തിൽ അതു് അല്പംകൂടി വ്യക്തമായി. ചിത്രത്തിന്റെ മുകളിലത്തെ അററത്തിനു താഴെ അടുത്തടുത്ത രണ്ടു പ്രകാശബിന്ദുക്കൾ. പ്രൊഫസർ അടുത്ത ചിത്രം നോക്കി. കനത്ത നിഴലിന് ഏതോ അപരിചിതമായൊരു രൂപം കൈവന്നതുപോലെ. അടുത്ത ചിത്രം, അതൊരു മുഖത്തിന്റെ വളരെ അവ്യക്തമായ ഒരു ചിത്രമായിരുന്നു. നേരത്തെ കണ്ട പ്രകാശബിന്ദുക്കൾ ഇപ്പോൾ കുറച്ചുകൂടി വലുതായിരിക്കുന്നതുപോലെ. പ്രൊഫസർ അവസാനചിത്രങ്ങൾ വേഗമെടുത്തുനോക്കി. അദ്ദേഹം അറിയാതെ ശ്വാസംപിടിച്ചുപോയി, കത്തിജ്ജ്വലിക്കുന്ന രണ്ടു കണ്ണുകൾമാത്രം. അവയിലെ ഭീകരതയുടെ ഞെട്ടൽ.

ബാലമൂർത്തി പ്രൊഫസറുടെ കൈയിലെ ചിത്രങ്ങളിലേക്കുനോക്കി. പിന്നെ സൂക്ഷ്മമായി ഓരോന്നും പരിശോധിച്ചു. അദ്ദേഹം മൗനമായി അതു് ഹേമയെ ഏൽപിച്ചു.

കത്തിജ്ജ്വലിക്കുന്ന കണ്ണുകളുടെ ക്രൗര്യം അവൾ ഓർമ്മയിൽനിന്നും മനസ്സിലാക്കി. തന്നെ ആക്രമിക്കാനെത്തിയ ഭീകരമൂർത്തിയുടെ അവ്യക്തരൂപം അവളുടെ മനസ്സിലുണർന്നു. ഡോക്ടർ ഹേമാചൗധുരി ഭയംകൊണ്ടു വിയർത്തു.

ബ്രാഹ്മമുഹൂർത്തം. നിദ്രയിൽ നിന്നുണർന്ന കാവേരിയുടെ ഓളങ്ങൾ മെല്ലെ ഇളകിത്തുടങ്ങിയിട്ടേയുള്ളു. പുഴക്കരയിലെ വൃക്ഷങ്ങളും ചെടികളും നിശ്ചലതയിൽ നിന്നുണർന്നു കഴിഞ്ഞിട്ടില്ല. ജലപ്പരപ്പിന്റെ ഉപരിതലത്തിലൂടെ ഒരു ചെറുകാററിന് ജീവൻ വീണു.

ബാലരുദ്രമൂർത്തി പുഴക്കരയിൽ ജലസ്പർശമേൽക്കാതെ അല്പനേരം നിന്നു. ബംഗ്ലാവിൽ എല്ലാവരും ഉറക്കത്തിലാണ്. പക്ഷേ, തനിക്കുറങ്ങാൻ കഴിയുമായിരുന്നില്ല. തലമുറകൾ കാത്തിരുന്ന ദിവസത്തിന്റെ തുടക്കം. അർദ്ധരാത്രി മുതൽ ഉറങ്ങാതെ എഴുന്നേററിരിക്കുകയായിരുന്നു. ഓർമ്മയുള്ള കാലം മുതൽ ഇതുവരെയും പ്രതീക്ഷിച്ചിരുന്ന മുഹൂർത്തം കൈപ്പാടകലെ നിൽക്കുന്നു. എല്ലാമറിയാമായിരുന്നിട്ടും ഒരു ഉൽക്കണ്ഠ, ശങ്ക, കനയ്യയ്ക്കു മാത്രമാണ് അതിന്റെ അടിസ്ഥാനം മനസ്സിലാവുക. എല്ലാം അറിയാനാഗ്രഹിച്ച ഹേമാചൗധുരി. അവളോടും എല്ലാം തുറന്നു പറഞ്ഞിട്ടില്ല. പറഞ്ഞിരുന്നെങ്കിൽ ഒരുപക്ഷേ, ഇപ്പോൾ അവൾ കൂടെ വരുമായിരുന്നുവോ? അറിയില്ല. ഈ മുഹൂർത്തം എത്രയോ കാലങ്ങൾക്കു മുമ്പുതന്നെ ബാലമൂർത്തിക്കായി വിധിക്കപ്പെട്ടിരിക്കുന്നു. അതിൽ നിന്നും ഒഴിഞ്ഞുമാറുന്ന പ്രശ്നമില്ല. കാലദൂരങ്ങളുടെ അനിവാര്യമായ ഈ ബിന്ദുവിൽ തന്റെ ജീവിതം ഉറപ്പിച്ചിരിക്കുന്നു. ആരുടെയും തുണയില്ലാതെ ഏകനായി. സ്വന്തം വിധിയെ തേടുവാനും നേടുവാനും ഉള്ള സമയം.

ബാലമൂർത്തി സാവധാനം പുഴയിലേക്കിറങ്ങി. പലവുരു മുങ്ങിനിവർന്നു. മനസ്സിലെ ആശങ്ക കാവേരിയിലെ കുളിർജലം കഴുകിയകററുന്നതായി തോന്നി. ശിരസ്സും ഉടലും തോർത്താതെ കിഴക്കഭിമുഖമായി നിന്നു. ഉദയത്തിന്റെ ആദ്യമുഹൂർത്തത്തിൽ തേജോമയനായ സൂര്യനെ ധ്യാനിച്ചു...

ഓം...

പ്രണവം വ്യാഹൃതിയുമായിച്ചേർന്നു. ഗായത്രി സൂര്യനഭിമുഖമായി തേടിച്ചെന്നു. മൂന്നുപാദങ്ങളുള്ള ഗായത്രി സാധകന്റെ മനസ്സിൽ തേജസ്സായി—ശക്തിയായി.

ബാലമൂർത്തി കഴുത്തററം വെള്ളത്തിൽ നിന്നു. വർഷങ്ങളായി സിദ്ധിവരുത്തിയ മന്ത്രങ്ങൾ മനസ്സിൽ ഉയിർക്കൊണ്ടു. മന്ത്രങ്ങളിലൂടെ അധിഷ്ഠാന ദേവതയെ വിളിച്ചു.

വരൂ—എന്നിലേക്കു വരൂ.

എന്റെ ശക്തിയായി അഭയമായി.

സർവാഭീഷ്ടദായകനായി വരൂ.

ഏകാഗ്രമായ മനസ്സിൽ നിന്നും പുറപ്പെട്ട മന്ത്രങ്ങളിലൂടെ മന്ത്രദേവതകളുണർന്ന് സാധകനെ തേടിച്ചെന്നു. നൈഷ്ഠികബ്രഹ്മചാരിയുടെ ശക്തമായ ഇച്ഛയിൽ ആവാഹിക്കപ്പെട്ട് അവന്റെ ഉള്ളിൽ കുടികൊണ്ടു. തീവ്രധ്യാനത്തിന്റെ ഏകാഗ്രനിമിഷങ്ങളിൽ മന്ത്രദേവതകളുടെ തെളിഞ്ഞ പ്രസാദം ബാലമൂത്തി അറിഞ്ഞു. തികഞ്ഞ ആ ബോധം സാധകന്റെ ആത്മബലം വർദ്ധിപ്പിച്ചു.

ബാലമൂർത്തി കണ്ണുതുറന്നു. അപ്പോൾ പുഴയിലെ തെളിഞ്ഞ ജലത്തിൽ വെളിച്ചത്തിന്റെ ആദ്യനിമിഷങ്ങൾ കണ്ടു. അദ്ദേഹം മണൽത്തിട്ടിലേക്കുകയറി. കയറുമ്പോൾ, തന്നെ കാത്തുനില്ക്കുന്ന തന്റെ സന്തത സഹചാരിയെ കണ്ടു. കനയ്യ. പറയുന്നതിന് ഒരിക്കലും എതിരു പറയാത്ത, എല്ലാം പറയാതെതന്നെ അറിഞ്ഞു ചെയ്യുന്ന കനയ്യ. ഈ ദിവസത്തിന്റെ പ്രാധാന്യം പൂർണ്ണമായും അറിയുന്ന താനല്ലാതെ ഒരേയൊരാൾ. അയാളുടെ ജീവിതവും ഇന്നു കഴിഞ്ഞാൽ വിഭിന്നമായിരിക്കും.

കനയ്യ എല്ലാം ഒരുക്കിവച്ചിരിക്കും. കഴിഞ്ഞ രാത്രിയിൽ എല്ലാം വിശദമായി സംസാരിച്ചു മനസ്സിലാക്കിയതാണ്.

കനയ്യ ബാലമൂർത്തിയെ അഭിവാദ്യം ചെയ്തുവണങ്ങി. ഔപചാരികമായ സന്ദർഭങ്ങളിൽ മാത്രമാണ് അയാൾ അങ്ങനെ ചെയ്യാറ്. ഇന്നത്തെ ദിവസം ഒരനുഷ്ഠാനം പോലെ ഔപചാരികമായി അയാൾ കാണുന്നു.

ബാലമൂർത്തി കനയ്യയുടെ മുഖത്തു ശ്രദ്ധിച്ചുനോക്കി. പിന്നെ ഒന്നുംപറയാതെ നടന്നു. ലക്ഷ്യം ഹനുമാൻകുന്നു തന്നെ. കനയ്യ പിറകേ സാവധാനം ചെന്നു. മലയുടെ അടിവാരത്തിലെത്തിയപ്പോഴാണ് ബാലമൂർത്തി നിന്നതു്. അപ്പോഴേക്കും കനയ്യയും എത്തിക്കഴിഞ്ഞിരുന്നു.

''എല്ലാം തയ്യാറായിട്ടുണ്ടല്ലോ?''

''ഉവ്വ്.''

''എവിടെയാണു തയ്യാറാക്കിവച്ചിരുന്നതു്?''

''ഗണപതി ക്ഷേത്രത്തിന്റെ മണ്ഡപത്തിൽ.'' കനയ്യ അറിയിച്ചു. എല്ലാം നേരത്തെ നിർദ്ദേശിച്ചതുപോലെ.

''തിരിച്ചുപോയി കൊണ്ടുവരിക. അവിടെ കാളിയപ്പനുമുണ്ടാവും. നിങ്ങൾ രണ്ടാളുംകൂടി മലമുകളിലേക്കു കൊണ്ടെത്തിക്കുക.''

അദ്ദേഹം പറയുന്നതു കനയ്യ ശ്രദ്ധയോടെ കേട്ടുനിന്നു. പിന്നെ തിരിച്ചുനടന്നു.

''കനയ്യാ.''

അയാൾ തിരിഞ്ഞുനിന്നു.

''ഉദിച്ച് പത്തുനാഴികയ്ക്കു മുൻപ് നിങ്ങൾ എല്ലാ സാധനസാമഗ്രികളോടെ മലമുകളിൽ എത്തിച്ചേരണം.''

കനയ്യയുടെ മുഖത്തും എന്തോ ഒരു ചലനംപോലെ. ഒരിക്കലും സമയം തെററാത്ത തനിക്ക്, ഇന്നത്തെ സമയത്തിന്റെ പ്രാധാന്യം അറിയുന്ന കനയ്യയ്ക്ക് ഇത്രയും കർശനമായ ആവർത്തിച്ചുള്ള നിർദ്ദേശത്തിന്റെ ആവശ്യമില്ലെന്നു ബാലമൂർത്തിക്കു മനസ്സിലായിട്ടില്ലെ?

കനയ്യ വീണ്ടും തിരിച്ചുനടന്നു. അയാൾ ദൃഷ്ടിപഥത്തിൽനിന്നും മറയുന്നതുവരെ ബാലമൂർത്തി അവിടെത്തന്നെ നിന്നു. പിന്നെ സാവധാനം മലകയറാനാരംഭിച്ചു. ഒരുപക്ഷേ തനിക്കു ഈ മലകയറേണ്ടുന്ന അവസാനത്തെദിവസം ഇതാവാം.

ബാലമൂർത്തി മുകളിലെത്തുമ്പോൾ അവിടെ ആരുമുണ്ടായിരുന്നില്ല. ശാസ്ത്രജ്ഞന്മാരുടെ പ്ളാററ്ഫോമുകളും അതിനുമുകളിലെ ചില്ലറകളും കാണാം. അവയ്ക്കുള്ളിലെ അസംഖ്യം ഉപകരണങ്ങളും തലേദിവസം കണ്ടിട്ടുപോയ അതേ സ്ഥിതിയിൽ സുരക്ഷിതമായിത്തന്നെ ഇരിക്കുന്നു. ഒന്നിനും ഒരു പരിക്കോ പോറൽപോലുമോ ഇല്ല. തന്റെ രക്ഷാകവചങ്ങളിൽ മന്ത്രതന്ത്ര പ്രതിരോധങ്ങളിൽ സുരക്ഷിതമായിരിക്കുകയാണിവ.

പരന്ന പാറയുടെ ചുററും രണ്ടുമീററർ സമചതുരത്തിൽ തലേന്നു കെട്ടിപ്പൊക്കിയ ചെറുഭിത്തി പരിശോധിച്ചു. ചുടാത്ത ഇഷ്ടികകൊണ്ട് ഒന്നരമീററർ പൊക്കത്തിൽ കെട്ടിയതാണതു്. ഒരോ ഇഷ്ടികയും വജ്രമന്ത്രം ഉരുക്കഴിച്ചുകെട്ടി. അവയെ പരസ്പരം ബന്ധിപ്പിച്ചിരിക്കുന്നതു് ശിവകവചമാവാഹിച്ച ദർഭകൊണ്ട്. മുകൾവശംമാത്രം തുറന്നുകിടക്കുന്ന അറയുടെമുകളിൽ പാശുപതാസ്ത്രം കാവൽ നിൽക്കും. ഗ്രഹണത്തിന്റെ മുന്നേമുക്കാൽ നാഴികയും ഏതാണ്ടബോധാവസ്ഥയിൽ കിടക്കുന്ന തനിക്ക് ശക്തമായ പ്രതിരോധമാവശ്യമുണ്ട്. തനിക്കു മാത്രമല്ല—അവർക്കും. ഗ്രഹണമാരംഭിച്ചാൽ തന്റെ സാന്നിദ്ധ്യം അവരെ സംബന്ധിച്ചിടത്തോളം അതു കഴിയുന്നതുവരെയും ഇല്ല. അതേസമയത്ത് ഇവിടെ കുടിയേറിപ്പാർക്കുന്ന ഭീകരമൂർത്തിക്ക് ഗ്രഹണം രാത്രിയുടെ ഫലംചെയ്യും. അവന്റെ ശക്തിയേറും ദിവസങ്ങളായി സംഹരിക്കാൻ കഴിയാത്ത അവന്റെ കോപം, നിസ്സഹായരായ ശാസ്ത്രജ്ഞന്മാരുടെമേൽ പതിക്കും. സൂക്ഷിച്ച് വേണ്ടതു ചെയ്തില്ലെങ്കിൽ ഒരു നൊടിയിടകൊണ്ട് അവൻ എല്ലാം ഭസ്മമാക്കിക്കളയും. അവരൊക്കെ എത്തിയതിനുശേഷമേ എന്തെങ്കിലും ചെയ്യാൻ കഴിയൂ.

ബാലമൂർത്തി ഇഷ്ടികക്കെട്ടിനു പുറ

ത്തു് തറയിൽ വ്യക്തപത്മാസനത്തിൽ കിഴക്കഭിമുഖമായി ഇരുന്നു. ഉദിച്ചേഴുനാഴികയായ വെളിച്ചം അദ്ദേഹത്തിന്റെ കണ്ണുകളിൽ തെളിഞ്ഞു.

മലയുടെ അടിവാരത്തിൽ ട്രെയിലർനിന്നു. എല്ലാവരുമിറങ്ങി. ശങ്കർലാൽ ട്രെയിലറിനു കാവൽനിന്നു. മററെല്ലാവരുംകൂടി മലമുകളിലേക്കുള്ള കയററം ആരംഭിച്ചു. അവരുടെ മനസ്സിൽ ഭയാശങ്കകളായിരുന്നു. പരസ്പരം ഒന്നും ഉരിയാടാതെ അവർ നീങ്ങി. ഹേമയ്ക്കു മാത്രം ഭയമുണ്ടായിരുന്നില്ല. തനിക്കു് എന്താണ് സംഭവിക്കുക യെന്നുള്ളതിനെപ്പററി അവൾ ഓർത്തിരുന്നില്ല. ഇന്നു് ബാലമൂർത്തിക്കു് എന്താണു സംഭവിക്കുകയെന്നതിനെപ്പററിമാത്രം അവൾക്കു് കടുത്ത ഉൽക്കണ്ഠയായിരുന്നു.

അവർ മുകൾത്തട്ടിലെത്തിയപ്പോഴേ ബാലമൂർത്തിയെക്കണ്ടു. അദ്ദേഹത്തിന്റെ അടുത്തേക്കു ചെന്നു. ബാലമൂർത്തി അവരെ കൈ ഉയർത്തി വിലക്കി. അദ്ദേഹമിരുന്നതിനല്പം അകലെയായി അവർ നിന്നു. ബാലമൂർത്തി സാവധാനമെഴുന്നേററു.

''നിങ്ങളുടെ പരീക്ഷണങ്ങൾക്കായുണ്ടാക്കിയ പ്ലാററ് ഫോമുകളും ഉപകരണങ്ങളും സുരക്ഷിതമായിത്തന്നെ ഇതുവരെയും ഇരിക്കുന്നുണ്ടു്. നിങ്ങൾ അങ്ങോട്ടുചെല്ലുക. നിങ്ങളുടെ ജോലിയിൽ ഏർപ്പെടുക.''

''അങ്ങു്...?'' ഹേമ ചോദിച്ചു.

''ഞാനിവിടെത്തന്നെയുണ്ടാവും. പക്ഷേ, നിങ്ങൾക്കെന്നെ കാണാൻ കഴിയണമെങ്കിൽ ഗ്രഹണം പൂർണ്ണമായും കഴിയണം.''

''അതുവരെ...?'' പ്രൊഫസർ സന്യാൽ സംശയിച്ചു. ബാലമൂർത്തിയുടെ മുഖത്തു ഗൗരവം നിഴലിച്ചു.

''നിങ്ങൾ ഇപ്പോൾ പഠനനിരീക്ഷണങ്ങൾക്കായുള്ള നിങ്ങളുടെ സ്ഥാനങ്ങളിലേക്കു് എത്തിയാൽ പിന്നെ ഗ്രഹണം പൂർണ്ണമായും അവസാനിക്കുന്നതുവരെ പുറത്തുവരരുതു്...''

''വന്നാൽ...?'' ശ്രീനിവാസനാണതു ചോദിച്ചതു്.

''വന്നാൽ പിന്നെ ജീവൻ ഉണ്ടാവില്ല.'' ബാലമൂർത്തി താക്കീതിന്റെ സ്വരത്തിൽ തുടർന്നു: ''ഗ്രഹണം കഴിഞ്ഞാൽ ഞാൻ തന്നെ നിങ്ങളെ വിളിക്കും. അതുവരെ ആരും അവരവരുടെ സ്ഥാനങ്ങൾവിട്ടു നീങ്ങരുതു്.''

പ്രൊഫസർ സന്യാൽ ആലോചിച്ചുകൊണ്ടു് രണ്ടു നിമിഷം നിന്നു. അദ്ദേഹം എന്തോ ഓർമ്മിച്ചതുപോലെ ഹേമയെ നോക്കി. അവൾ ബാലമൂർത്തിയിൽ ത്തന്നെ ഏകാഗ്രമായി നിൽക്കുകയാണെന്നു് മനസ്സിലായി.

''മിസ്റ്റർ ബാലമൂർത്തി, എനിക്കൊരു സംശയം.'' പ്രൊഫസർ പറഞ്ഞു: ''ഗ്രഹണം എപ്പോൾ കഴിയുമെന്നു് ഞങ്ങളുടെ ഉപകരണങ്ങളിലൂടെ ഞങ്ങൾ മനസ്സിലാക്കും. അതു കഴിഞ്ഞാൽ ഞങ്ങൾ, നിങ്ങൾ വിളിക്കുന്നതുവരെയും കാത്തിരിക്കേണ്ട കാര്യമുണ്ടോ?''

''വേണം—'' ബാലമൂർത്തി തറപ്പിച്ചുപറഞ്ഞു. ''ഗ്രഹണം കഴിഞ്ഞാലും ഞാൻ വിളിക്കുന്നതുവരെ നിങ്ങൾക്കു കാത്തിരിക്കേണ്ടിവരും. മറിച്ചു നിങ്ങൾ ചെയ്താൽ ഇവിടെനിന്നുംസുരക്ഷിതമായി തിരിച്ചു പോയെന്നുവരില്ല.''

അതൊരു ശക്തിയായ താക്കീതായിരുന്നു. എല്ലാവർക്കും അതു ബോദ്ധ്യമായി. അവർ ഓരോരുത്തരായി പ്ലാററ് ഫോമുകളിലേക്കു നീങ്ങി. ഹേമ ബാലമൂർത്തിയുടെ അടുത്തേക്കു ചെന്നു.

''ഞാൻ ഇന്നലെ പറഞ്ഞതെല്ലാം ഓർമ്മയുണ്ടല്ലോ?'' അദ്ദേഹം ചോദിച്ചു.

''ഉവ്വു്.'' അവൾ മന്ത്രിച്ചു.

''അതുപോലെതന്നെ ചെയ്യുക.''

അവൾ ശരിയെന്നു തലയാട്ടി. പിന്നെ തന്റെ വിടർന്ന കണ്ണുകൾ മുൻപിൽ നിൽക്കുന്ന പുരുഷന്റെ മുഖത്തു് അർപ്പിച്ചുനിന്നു.

''ചെല്ലൂ'' ബാലമൂർത്തി പതുക്കെപ്പതുക്കെപ്പറഞ്ഞു: ''ധൈര്യമായി ചെല്ലൂ, എല്ലാം നേരെയാവും.''

അവൾ സാവധാനം രണ്ടാം പ്ലാററ്ഫോമിലേക്കു ചെന്നു കയറി തന്റെ സ്ഥാനത്തെത്തി. ചില്ലുവാതിൽ ചേർത്തടച്ചു. ഇപ്പോൾ താനും തന്റെ സ്പെസിമനുകളും ഉപകരണങ്ങളുംമാത്രം. അവർ പണിപ്പെട്ടു് സ്വമനസ്സിനെ നിയന്ത്രിച്ചു. ഉപകരണങ്ങൾ ഒരിക്കൽക്കൂടെ ചെക്കു ചെയ്തു....

''ജനറേററർ-ഓൺ.'' മിനി സ്പീക്കറിലൂടെ കേട്ടു. പ്രൊഫസർ സന്യാൽ പവർ കൺസോളിന്റെ മാസ്റ്റർസ്വിച്ച് വലത്തോട്ടു് 25° തിരിച്ചു. രണ്ടു പ്ലാററ്ഫോമുകളുടെയും പവർ സർക്യൂട്ടുകൾ ഇപ്പോൾ ഒരേ നിയന്ത്രണത്തിലാണ്.

(തുടരും)

# ഏഴ്

വി. ടി. ഇന്ദുചൂഡൻ



# കാർക്കളിലെ ദർശനൻ

മനോരോഗികൾ സ്ഥലംവിട്ടപ്പോൾ ലക്ഷ്മണപൈ നീണ്ടു നിവർന്ന് ഇരുന്നു. അദ്ദേഹത്തിന്റെ ആലോചന അലഞ്ഞുതിരിഞ്ഞുപോയതു് താരയുടെ കല്യാണക്കാര്യത്തിലേക്കായിരുന്നു. ഇന്നലെ വൈകുന്നേരം ജ്യേഷ്ഠനേയും ഗോവിന്ദനേയും ഡോക്ടർ കണ്ടിരുന്നു. ജ്യേഷ്ഠന് കല്യാണത്തെപ്പറ്റി വലിയ സന്തോഷമാണ് ഉള്ളതു്. രോഗശയ്യയിൽ കിടന്നുകൊണ്ടു് അദ്ദേഹം കല്യാണം നടത്തേണ്ടവിധത്തെപ്പറ്റി പല ഉത്തരവുകളും കൊടുത്തിരുന്നു. ഗോവിന്ദനും ഉത്സാഹമാണ്. കല്യാണം നടക്കാതിരിക്കാനുള്ള യാതൊരു സൂചനയും ഡോക്ടർ എവിടേയും കണ്ടില്ല. മഞ്ജു എതിരഭിപ്രായം പറഞ്ഞസ്ഥിതിക്ക് അവൾ എന്തെങ്കിലും തടസ്സങ്ങൾ സൃഷ്ടിക്കുമെന്ന് ഡോക്ടർ ആശിച്ചിരുന്നു. പക്ഷേ, അദ്ഭുതം എന്നു പറയട്ടേ, മഞ്ജു അനങ്ങാതിരിക്കുന്നതാണു കണ്ടതു്. ഈ കല്യാണം നടന്നാൽ താനായിരിക്കും കുറ്റവാളി എന്ന വിചാരത്തിൽ നിന്നു ഒഴിയാൻ ലക്ഷ്മണപൈക്കു കഴിഞ്ഞില്ല.

അദ്ദേഹം കസേരയിൻമേൽ നിന്ന് എഴുന്നേറ്റപ്പോൾ ജ്യോതിഷി അനന്ത ഭട്ട് അകത്തേക്കു കടന്നുവരുന്നതു കണ്ടു. വളരെക്കാലമായി ഭട്ടിനെ കണ്ടിട്ട് എന്ന് ഡോക്ടർ വിചാരിച്ചു. ഒന്നോ രണ്ടോ കൊല്ലങ്ങൾ ആയിട്ടുണ്ടാകും. എന്താണാവോ അദ്ദേഹം ഇപ്പോൾ ഇങ്ങോട്ടു പുറപ്പെട്ടതു്. ഭട്ട് മുറിയിലേക്കു കടന്നുവന്നു കസേരയിൽ ഇരുന്നു. രണ്ടു ദിവസമായി വയറിന് സുഖമില്ലെന്ന് ഭട്ട് ആവലാതിപ്പെട്ടു. ഒരു വായുസ്തംഭനംപോലെ തോന്നുന്നു. ഒരുപക്ഷേ, മനസ്സിന്റെ അലട്ടുകൊണ്ടാവാം എന്നു ഭട്ട് പറഞ്ഞു. മനസ്സിന് എന്താണ് തകരാറ് എന്ന് ഡോക്ടർ ചോദിച്ചപ്പോൾ വീട്ടിൽ കള്ളൻ കടന്നതും മറ്റുമായ കഥകൾ ഭട്ട് വിവരിച്ചു. ഭട്ടിനെ ഒരു മേശമേൽ മലർത്തിക്കിടത്തി ഡോക്ടർ വയറിൻമേൽ ഇടത്തെ കൈപ്പടം വച്ച് വലത്തേ ചൂണ്ടാണിവിരൽ കൊണ്ടു് നാലഞ്ചു പ്രാവശ്യം കൊട്ടിനോക്കി. രുചിയുണ്ടോ? തീരെയില്ലെന്നു ഭട്ട് പറഞ്ഞു. ഡോക്ടർ അപ്പോൾ ഭട്ടിന്റെ നാക്കു നീട്ടിച്ചുനോക്കി. ദഹനക്ഷയം കാര്യമായിട്ടില്ലെന്നും വയററിൽ ഗ്യാസ് നിറഞ്ഞിട്ടുണ്ടെന്നും ലക്ഷ്മണപൈ അഭിപ്രായപ്പെട്ടു. അതിനുള്ള മരുന്നിന്റെ കുറിമാനം എഴുതിക്കൊടുത്തു.

മരുന്ന് കഴിക്കേണ്ടതായ രീതി ഡോക്ടർ പറഞ്ഞുകൊടുത്തു. ''ഹജേരി ബരീലി ഗുളിതീ നിവളാങ് ഖാംക, എക്കേക് ഖാംക.'' ഇതിൽ എഴുതിയിട്ടുള്ള ഗുളിക ദിവസത്തിൽ മൂന്നുനേരം കഴിക്കണം. ഓരോന്നു വീതം കഴിക്കണം. ''ജവണാപ്രഥം കി ജവണാ ജാവ്നു?'' ഭട്ട് ചോദിച്ചു. ഭക്ഷണത്തിന്മുമ്പാണോ ശേഷമാണോ ഗുളിക കഴിക്കേണ്ടതു്? ''ജവണാപ്രഥം ഖാംക'', ഡോക്ടർ ഉപദേശിച്ചു. ഭക്ഷണത്തിന്നുമുമ്പ് കഴിക്കണം. ഭട്ടിന് പിന്നേയും സംശയങ്ങൾ ഉണ്ടായിരുന്നു. ചീത്ത കാലമാണ്. അഷ്ടമത്തിൽ ശനിയും അഷ്ടമത്തിൽ വ്യാഴവും ഒന്നിച്ചുചേർന്ന് നില്ക്കുന്നു. സൂക്ഷിക്കണം. ''ഇത്തിഖാവ്യത്?'' എന്തുതരം ഭക്ഷണം കഴിക്കാം എന്ന് ഭട്ട് ചോദിച്ചു. ''പേജ്ജു പുരോ.'' കഞ്ഞി മതിയെന്ന് ഡോക്ടർ പറഞ്ഞു. പാലു് കുടിക്കണ്ട, കാപ്പി കുടിക്കാം. വയററിൽ പുണ്ണോ മറേറാ ഉണ്ടോ എന്ന് ഭട്ട് ചോദിച്ചു. ഏയ്, അതൊന്നും ഉണ്ടാവില്ല എന്ന് ഡോക്ടർ സമാധാനിപ്പിച്ചു. ഭട്ട് മൂന്ന് ഉറുപ്പിക ലക്ഷ്മണപൈയുടെ നേരെ നീട്ടിയതു് അദ്ദേഹം വാങ്ങിയില്ല. സ്വജനം-അത്രം നിസ്സാരനായ ഒരു മനുഷ്യൻ. ഭട്ട് യാത്ര പറഞ്ഞു് പുറത്തേക്കിറങ്ങി.

ആ സമയത്തു് തൊട്ടുള്ള തെക്കേപ്പറമ്പിൽ പുത്തു നില്ക്കുന്നുണ്ടായിരുന്നു. പുത്തുവിന് അന്ന് രാവിലെ അങ്ങാടിയിൽ അല്പം ചുമട്ടുപണി ഉണ്ടായിരുന്നതു തീർത്തു് ഇരുപതു് ഉറുപ്പിക കൂലി വാങ്ങി ചാരായക്കടയിൽക്കയറി അഞ്ചു ഉറുപ്പികക്കു് കുടിച്ചശേഷം വീട്ടിലേക്കു് ഊണുകഴിക്കാൻ വന്നതായിരുന്നു. സാധാരണ അഞ്ചു് ഉറുപ്പികക്കു് കുടിച്ചാൽ അത്രയൊന്നും തലക്കു് പിടിക്കാറില്ല. ഇന്ന് എന്തോ കാരണവശാൽ പതിവിലധികം തലക്കു് പിടിച്ചിട്ടുള്ളതായി പുത്തുവിനു തോന്നി. ഒരു പക്ഷേ രണ്ടു പൂവൻപഴവും കൂടി തിന്നതുകൊണ്ടായിരിക്കാം ഇങ്ങനെ സംഭവിച്ചതു്.

ഏതായാലും ലക്ഷ്മണപൈയുടെ വീടിന്റെ മുറ്റത്തു നിൽക്കുന്ന അനന്തഭട്ടിനെ പുത്തു കണ്ടു. ചാരായത്തിന്റെ ലഹരി കൊണ്ടായിരിക്കണം അവന് ഒരു രസം തോന്നി. ഭട്ടിനെ പറഞ്ഞു് കളിപ്പിച്ച ഗോപാലിന്റെ വേഷം അഭിനയിക്കാനാണ് അവന് തോന്നിയതു്. പുത്തു ഒരു കാൽ ഞൊണ്ടിക്കൊണ്ടു് മുറ്റത്തു നടന്നു. ഭട്ട് ആദ്യം പുത്തുവിനെ ശ്രദ്ധിച്ചിട്ടില്ലായിരുന്നു. എന്നാൽ പുത്തു ഞൊണ്ടി നടക്കുന്നതു കണ്ടപ്പോൾ ഭട്ട് ഒരു പ്രേതത്തിനെ കണ്ടതുപോലെ വിറങ്ങലിച്ചു നിന്നു. ഭട്ട് നോക്കുന്നതു് ശ്രദ്ധിക്കാതെ പുത്തു ഞൊണ്ടിഞൊണ്ടി വീട്ടിന്റെ ഉള്ളിലേക്കു കയറിപ്പോയി.

തന്നെ കബളിപ്പിച്ചു മോതിരങ്ങൾ മോഷ്ടിച്ച കള്ളനേയും അവൻ താമസിക്കുന്ന വീടും പിടിത്തംകിട്ടിയപ്പോൾ അനന്തഭട്ടിന് ആഹ്ളാദം തോന്നി. ഉടനേതന്നെ പൊലീസിൽ വിവരം അറിയിച്ച് അവരെ കൂട്ടിക്കൊണ്ടുവരണം. ഭട്ട് പോകാൻ തുടങ്ങിയപ്പോൾ അകത്തുനിന്ന് പുറത്തേക്കുവന്ന മഞ്ജു ഭട്ടിനെ വീട്ടിലേക്കു ക്ഷണിച്ചുവെങ്കിലും പോകാൻ തിരക്കുണ്ടു് എന്നു പറഞ്ഞുകൊണ്ടു് ഭട്ട് ഒരോട്ടംകൊടുത്തു. പുറത്തു് ഓട്ടോറിക്ഷ കണ്ടപ്പോൾ ഇതിന് എൻജിൻ ട്രബിൾ ഉണ്ടോ എന്ന് ഭട്ട് അന്വേഷിച്ചു. ഇല്ലെന്നു തീർച്ചയായപ്പോൾ അതിൽ കയറിയിരുന്ന് വേഗം പൊലീസ് സ്റ്റേഷനിലേക്കു വിടാൻ റിക്ഷാക്കാരനോടു കല്പിച്ചു.





അനന്തഭട്ട് കിതച്ചുകൊണ്ടും ആവേശത്തോടുകൂടിയും തന്റെ വീട്ടിൽ ഓടിയെത്തി ഉമ്മറത്തെ വാതിൽക്കൽ വളരെ ഊക്കിൽ മുട്ടിക്കൊണ്ടു് മുത്താ, മുത്താ എന്ന് ഉറക്കെവിളിച്ചു. മുത്ത അപ്പോൾ ഓടിവന്ന് വാതിൽ തുറന്നു. എന്തൊക്കെയാണാവോ ഇനിയും കുഴപ്പങ്ങൾ എന്നു വിചാരിച്ചുകൊണ്ടാണ് മുത്ത വാതിൽ തുറന്നതു്. കള്ളനെകിട്ടി മുത്താ, എന്ന് ഭട്ട് അകത്തേക്കു് കടക്കുന്നതിനുമുമ്പ് ഭാര്യയോടു പറഞ്ഞു. ഉണ്ടായ വിവരങ്ങൾ മുഴവനു മുത്തയോടു് വിസ്തരിച്ചു. ഡോക്ടറുടെ വീടിന്റെ മുററത്തു് നിൽക്കുമ്പോൾ തൊട്ടുപറമ്പിൽ കള്ളനായ ഗോപാൽ നിൽക്കുന്നതു് കണ്ടുവെന്നും അവൻ ഞൊണ്ടിനടന്ന് അവന്റെ കുടിലിലേക്കു് കയറിപ്പോയപ്പോൾ ഒരു ഓട്ടോറിക്ഷപിടിച്ച് പൊലീസ്സ്റ്റേഷനിൽപ്പോയി വിവരം അറിയിച്ചുവെന്നും ഭട്ട് പറഞ്ഞു. പൊലീസ് ഇപ്പോൾ അവനെ പിടികൂടിയിട്ടുണ്ടാവും!

മുത്ത ഇതു കേട്ടപ്പോൾ ഒന്നു മിണ്ടിയില്ല. ജാതകം മാററി എഴുതിക്കൊടുക്കണമെന്ന് മഞ്ജു അപേക്ഷിക്കുകയും അങ്ങനെ ചെയ്യാമെന്ന് സമ്മതിച്ചുകൊണ്ടു് മുത്ത ഉറുപ്പിക വാങ്ങുകയുംചെയ്ത സമയത്തു് ഇത്രയെല്ലാം കോലാഹലങ്ങളും കുഴപ്പങ്ങളും ഉണ്ടാകുമെന്ന് അവൾ സ്വപ്നത്തിൽപ്പോലും കരുതിയില്ല. മഞ്ജു അവളുടെ ബാല്യകാലസഖിയാണെന്നതു ശരിതന്നെ. എന്നാൽ മഞ്ജുവിനെ വിശ്വസിച്ച് ഇപ്രകാരമെല്ലാം ചെയ്യാൻ തുനിഞ്ഞതു് ഉചിതമായോ എന്ന് മുത്ത ഇപ്പോൾ സംശയിക്കാൻ തുടങ്ങി. മഞ്ജു ചെറുപ്പത്തിൽ വളരെ നല്ല ഒരു പെൺകുട്ടിയായിരുന്നു. നല്ല സ്വഭാവക്കാരിയും ആയിരുന്നു. സത്യമല്ലാതെ ചെയ്യുകയോ പറയുകയോ പതിവില്ല. ഇത്രയും ശാന്തശീലയായിരുന്ന ഒരു പെൺകുട്ടി അന്ന് അവരുടെ കൂട്ടത്തിൽ വേറെ ഉണ്ടായിരുന്നുവോ എന്നു സംശയമാണ്. ആരു് എന്തു പറഞ്ഞാലും മഞ്ജുവിനു ദേഷ്യം വരില്ലായിരുന്നു. അവളുടെ ചുണ്ടുകളിൽ ഒരു പുഞ്ചിരി കാണാത്തസമയമുണ്ടായിരുന്നില്ല.

എന്നാൽ കഴിഞ്ഞ നാല്പതുവർഷങ്ങൾക്കിടയിൽ മഞ്ജുവിന് ഉണ്ടായിട്ടുള്ള മാററങ്ങൾ കണ്ടാൽ അദ്ഭുതം തോന്നും, മുത്ത വിചാരിച്ചു. ലക്ഷ്മണപൈ വിവാഹം ചെയ്ത് പുറംരാജ്യങ്ങളിലേക്കു് മഞ്ജുവിനെ കൊണ്ടുപോയശേഷം അവർ കൊല്ലത്തിൽ ഒരിക്കൽ വരുമ്പോൾ മുത്ത കൂട്ടുകാരിയെ കാണാറുണ്ടായിരുന്നു. കല്യാണം കഴിഞ്ഞു് നാലഞ്ചുകൊല്ലങ്ങൾക്കുള്ളിൽ തന്നെ മഞ്ജുവിന്റെ സ്വഭാവത്തിനു് വലിയ മാററം വരാൻ തുടങ്ങിയതായി മുത്ത കണ്ടു. അവളുടെ ചുണ്ടുകളിൽനിന്നു് പുഞ്ചിരി മാഞ്ഞുപോയി. ഏതു നേരത്തും ദേഷ്യപ്പെട്ടുകൊണ്ടിരിക്കും.

എന്താണ് മഞ്ജു, നിനക്കു് ഒരു സന്തോഷക്കുറവ് എന്നു് ഒരിക്കൽ കണ്ടപ്പോൾ മുത്ത അന്വേഷിക്കുകയുണ്ടായി. സന്തോഷക്കുറവൊന്നും ഇല്ലെന്ന് മഞ്ജു അധോമുഖിയായി മറുപടിപറഞ്ഞ രംഗം മുത്ത ഇപ്പോൾ ഓർത്തു. ഭർത്താവു് വലിയ ഒരു ഡോക്ടറാണ്. പണവും പദവിയും ഉണ്ടു്—സന്തോഷക്കുറവിനു് യാതൊരു കാരണവും ഇല്ലെന്ന് മഞ്ജു അന്ന് തുടർന്നു പറഞ്ഞു. ഭർത്താവിന്റെ പെരുമാററം നല്ലതുതന്നെയോ എന്ന് മുത്ത വീണ്ടും ചോദിച്ചു. നല്ല പെരുമാററമാണ്, സ്നേഹമുള്ള ആളാണ് എന്നു മഞ്ജു മറുപടിയും പറഞ്ഞു.

എങ്കിൽപ്പിന്നെ അവളുടെ സ്വഭാവം പെട്ടെന്ന് മാറാൻ കാരണമെന്തെന്ന് മുത്ത പലപ്പോഴും ആലോചിച്ചിട്ടുള്ളതാണ്. മുത്തക്കു് ചില സംശയങ്ങൾ തോന്നിയിട്ടുമുണ്ടു്. മഞ്ജുവും ഭർത്താവും തമ്മിൽ ഇരുപതോ ഇരുപത്തിരണ്ടോ വയസ്സിന്റെ വ്യത്യാസമാണ് ഉള്ളതു്. ഇതു് നിശ്ചയമായും പെണ്ണിനെ ബാധിക്കാതിരിക്കില്ല. രണ്ടുപേരുടേയും ശരീരപ്രകൃതിയും വികാരങ്ങളും തമ്മിൽ പൊരുത്തക്കേടു് ഉണ്ടാകുമല്ലോ. അവൾക്കു് തൃപ്തിയില്ലെങ്കിൽ ദേഷ്യം വരാതിരിക്കുമോ എന്ന് മുത്ത പലപ്പോഴും അദ്ഭുതപ്പെട്ടിട്ടുണ്ടു്.

പ്രായം ചെന്നപ്പോൾ മഞ്ജുവിന്റെ സ്വഭാവത്തിനു് വളരെയേറെ മാററം സംഭവിച്ചു. ഏതു നേരത്തു നോക്കിയാലും അവൾ ദേഷ്യക്കാരിയും ക്രൂരയും ആയി കാണപ്പെട്ടു. അവളുടെ നാല്പത്തിയഞ്ചു വയസ്സിൽ ഭർത്താവിനു അറുപത്തിയേഴ് വയസ്സു പ്രായമാണല്ലോ എന്നാണ് മുത്ത അപ്പോൾ കണക്കുകൂട്ടിയതു്. കൂട്ടത്തിൽ മുത്ത തന്റെ നാല്പത്തിയഞ്ചു് വയസ്സിൽ ചില ദിവസങ്ങളിൽ തന്റെ ഭർത്താവിന്റെ കൂടെ കഴിച്ചുകൂട്ടിയതു് ഓർമ്മിക്കാതിരുന്നില്ല.

ഏതായാലും ഇപ്രകാരമുള്ള ഒരു സ്ത്രീ പറഞ്ഞകാര്യങ്ങൾ മുഴവനും വീണ്ടുവിചാരം കൂടാതെ സ്വീകരിച്ചതു് തെററായിപ്പോയി എന്ന് മുത്ത വിചാരിച്ചു. ഇനി പറഞ്ഞിട്ടെന്തുകാര്യം? മഞ്ജുവിനോടു് പണം വാങ്ങിക്കുകയും അവൾ പറഞ്ഞതെല്ലാം ചെയ്യണമെന്ന് സമ്മതിക്കുകയും ചെയ്തുവല്ലോ. ഏററ കാര്യം നടത്താതെ നിവൃത്തിയില്ല. വരുന്നതു വരട്ടേ! എങ്കിലും പുത്തു എന്ന ആ ചെറുക്കനെ പൊലീസ് പിടിക്കുകയും അടിക്കുകയും ചെയ്യുമെങ്കിൽ അതു് കഷ്ടമാണെന്ന് മുത്ത വിചാരിച്ചു. മോതിരങ്ങൾ അവൻ കട്ടിട്ടില്ല എന്ന കാര്യം അവൾക്കു് ഉറപ്പാണല്ലോ. എന്നിട്ടും താൻ മിണ്ടാതിരിക്കുന്നതു് ഈശ്വരവിരോധം ഉണ്ടാക്കുന്ന കാര്യമല്ലേ എന്ന് മുത്ത ഭയപ്പെട്ടു. എന്റെ തിരുമലദേവാ, രക്ഷിക്കണേ! മോതിരങ്ങൾ ഉരുക്കി പതക്കം പണിയിച്ചു എന്ന് ഇപ്പോഴെങ്കിലും ഭർത്താവിനോടു് തുറന്ന് പറഞ്ഞാലോ എന്ന് അവൾ ആലോചിച്ചു. പക്ഷേ, ഈ കോലാഹലത്തിനിടയിൽ അങ്ങനെ ചെയ്താൽ കുഴപ്പം തീരുന്നതിനു പകരം വർദ്ധിച്ചാലോ!

കുറച്ചുകൂടി ചിന്തിച്ചപ്പോൾ മുത്തക്കു് ഒരു കാര്യത്തിന്റെ രഹസ്യം അദ്ഭുതകരമായിത്തോന്നി. മുത്ത ഒന്നും രണ്ടും മാസം കൂടുമ്പോൾ മഞ്ജുവിന്റെ വീട്ടിൽ പോകാറുണ്ടു്. പുത്തുവിനെ ഇടക്കു് കാണാറുമുണ്ടു്. വാസ്തവത്തിൽ അവനു് ഞൊണ്ടലോ വിക്കലോ ഇല്ല എന്ന് അവൾക്കറിയാം. ഭട്ടിനോടു് വിവരം പറയാൻ വന്നപ്പോൾ പുത്തു ആൾമാറാട്ടത്തിനുവേണ്ടി ഞൊണ്ടലും വിക്കലും നടിച്ചതാണെന്ന് മുത്തക്കു് ഉറപ്പുണ്ടായിരുന്നു. എങ്കിൽപ്പിന്നെ അവന്റെ പറമ്പിൽ നടന്നപ്പോൾ പുത്തു ഞൊണ്ടിനടക്കുന്നതായി തന്റെ ഭർത്താവു് കണ്ടുവെന്ന് പറയുന്നതു് എങ്ങനെ എന്ന ചോദ്യത്തിന് എത്ര ആലോചിച്ചിട്ടും മുത്തക്കു് ഒരു മറുപടിയും കിട്ടിയില്ല. ഭട്ട് കണ്ടതു് പുത്തുവിനെയാണെങ്കിൽ അവൻ അവിടെ എന്തിനാണ് ഞൊണ്ടി നടന്നതു്? ഞൊണ്ടിനടന്നാൽ ആളെ തിരിച്ചറിയാൻ കഴിയുമല്ലോ. ഭട്ട് കണ്ട സമയത്തു് കാൽ ഉളുക്കുകയോ കാലിന്മേൽ വല്ല പരിക്കും പററുകയോ ചെയ്തിരുന്നുവോ, ഞൊണ്ടിനടക്കാൻ? ഭട്ട് കണ്ടതു് വാസ്തവത്തിൽ പുത്തുവിനെയല്ലെന്നു വരുമോ? എങ്കിൽ രക്ഷപ്പെട്ടു!

മുത്ത ഇപ്രകാരമെല്ലാം ആലോചിച്ചുകൊണ്ടു് അടുക്കളയിൽ നിൽക്കുമ്പോൾ ഭട്ട് ഉമ്മറത്തു് പതിവുള്ള സ്ഥലത്തു് ചമ്രം പിണഞ്ഞിരുന്നുകൊണ്ടു് ജ്യോതിഷം നോക്കുന്നതിനിടയിൽ മുത്തയെ വിളിച്ചു. മുത്ത വിളികേട്ടു് അങ്ങോട്ടു് ചെന്നപ്പോൾ രണ്ടു കടലാസുകൾ ഭട്ട് അവളുടെ നേരെ എടുത്തുനീട്ടി. ഈ തലക്കുറികൾ ഒന്ന് ഒത്തു നോക്കു്, ഭട്ട് പറഞ്ഞു. താരയുടേയും ദിനകരന്റേയും തലക്കുറികളായിരുന്നു അവ. മുത്ത തലക്കുറികൾ വാങ്ങി ഒത്തുനോക്കി. പെണ്ണിന് എട്ടിൽ ചൊവ്വ നിൽക്കുമ്പോൾ ആണിന് ഏഴിൽ ശുഭഗ്രഹമാണല്ലോഎന്ന് മുത്ത പറഞ്ഞു. ഈ ജാതകങ്ങൾ തമ്മിൽ ചേരാൻ വിഷമമുണ്ടു്.

ഭട്ട് കുറച്ചുനേരം അവളുടെ മുഖത്തേക്കു നോക്കി. ആണിന്റെ തലക്കുറിയിൽ മററൊരു യുക്തി കാണുന്നില്ലേ എന്ന് ഭട്ട് ചോദിച്ചു. മിഥുനരാശിയിൽ സർപ്പമാണല്ലോ നിൽക്കുന്നതു്. അങ്ങനെ നാലിൽ പാപൻ നിൽക്കുമ്പോൾ ഏഴിൽ ശുഭഗ്രഹംനിന്നാലും വിരോധമില്ല എന്ന് വരാഹമിഹിരൻ പറയുന്നുണ്ടല്ലോ എന്ന് ഭട്ട് ചൂണ്ടിക്കാണിച്ചു. അദ്ദേഹം പ്രമാണം ചൊല്ലി. ''കന്യായാം മദനേ ഗുരൗ യതി സുഖേ പാപ''എന്നുണ്ടല്ലോ വരാഹമിഹിരന്റെ പ്രമാണം.

മുത്ത ഇതു കേട്ടപ്പോൾ ഒന്നു ഞെട്ടി. എന്നാൽ അവൾ വികാരങ്ങൾ പുറത്തു കാണിച്ചില്ല. സത്യംപറഞ്ഞാൽ അവൾക്കു് ഒരു അബദ്ധം പററിയതാണ്. തലക്കുറികൾനോക്കി മാററിഎഴുതിവച്ചപ്പോൾ മിഥുനംരാശി വേണ്ടതുപോലെ ശ്രദ്ധിച്ചില്ല. വരാഹമിഹിരന്റെ അപൂർവ്വമായ പ്രമാണം ഓർക്കുകയും ഉണ്ടായില്ല.

(തുടരും)

**ആന്തരിക യാഥാർത്ഥ്യത്തിന്റെ ആവിഷ്കരണം പകർന്നുതരുന്ന അറിവിലൂടെ ഒട്ടേറെ ചലച്ചിത്ര കഥാപാത്രങ്ങൾ നമുക്ക് ചിരപരിചിതരായി ക്കഴിഞ്ഞിരിക്കുന്നു.**

# യാഥാർത്ഥ്യത്തിന്റെ രണ്ടു സരണികൾ

## വിജയകൃഷ്ണൻ

പ്രകൃതിയുടെ അനുകരണം എന്ന നിലയ്ക്കാണ് കല ഉദയംകൊള്ളുന്നത്. സുസജ്ജമായ ഒരു ഭാഷ ഉരുത്തിരിഞ്ഞുവരികയോ ഇതരസംവേദനോപാധികൾ സംലബ്ധമാവുകയോ ചെയ്യുന്നതിനും ഏറെമുമ്പ്, രസാസ്വാദനത്തിന്റെ പ്രാദുർഭാവദശയിൽ ആദിമമനുഷ്യനിൽ ഉയിരിട്ട കലാചോദന ആംഗികാഭിനയത്തിന്റേതാവാനേ വഴിയുള്ളൂ. വേട്ടയ്ക്കുപോയപ്പോൾ തന്റെ കണ്ണിൽപ്പെട്ട ഒരു വന്യമൃഗത്തിന്റെ രൂപഗാംഭീര്യം സ്വന്തം മെയ്യിലൂടെ ആദിമകലാകാരൻ വർണ്ണിച്ചുകാട്ടിയിട്ടുണ്ടാവാം; പ്രാണാപഹരണത്തിനെത്തുന്ന തന്റെ ഉദ്ധതരൂപത്തിനു മുന്നിൽ ഭയംകൊണ്ടാർത്തനായ ഏതെങ്കിലും സാധുമൃഗത്തിന്റെ കരുണാർദ്രഭാവങ്ങളും സ്വന്തം മെയ്‌വഴക്കത്താൽ അവൻ പ്രകടിപ്പിച്ചിരിക്കാം. ഈ അനുകരണങ്ങൾ അവന്റെ സഹചരരെ അതിമാത്രം ആഹ്ലാദത്തിലാഴ്ത്തുകയും ചെയ്തിരിക്കും. ചിലരെങ്കിലും ആംഗികാഭിനയത്തിന്റെ അന്ത്യത്തിൽ ആ അനുഭവത്തിന്റെ ക്ഷണികതയോർത്ത് മാഴ്കിയിട്ടുണ്ടാവണം. ആ ബോധം രസനീയവസ്തുവെ ശാശ്വതവല്ക്കരിക്കാനുള്ള ചിന്തയിലേക്ക് അവരെ പിടിച്ചുനയിച്ചിരിക്കാം. ഇപ്രകാരം താൻ ചുറ്റുംകാണുന്ന പ്രകൃതിപദാർത്ഥങ്ങളെ അവയുടെ സ്വഭാവപ്രത്യേകതകളോടെ പുനരവതരിപ്പിക്കാനും അവയെ ശാശ്വതവല്ക്കരിക്കാനുമുള്ള ആദിമമനുഷ്യന്റെ ത്വരയിൽ നിന്നാവണം ചിത്രകലയുടേയും ശിൽപകലയുടേയുമെല്ലാം ഉദ്ഭവം. താൻ പണിതുണ്ടാക്കിയ കലാവസ്തുവിന് അതിന്റെ മാതൃകയായിരുന്ന പ്രകൃതിപദാർത്ഥവുമായുള്ള സാമ്യംകണ്ട് അവൻ ആഹ്ലാദഭരിതനായിട്ടുണ്ടാവണം. മർത്ത്യഭാവനസുസംസ്കൃതമാവാൻ തുടങ്ങിയതോടെ കലാസൃഷ്ടിയിൽ ബാഹ്യമായ സാധർമ്മ്യം കൊണ്ടുമാത്രം അവന് തൃപ്തനാവാൻ കഴിയാതെവന്നു. ആവിഷ്കരണവിധേയമായ വസ്തുവിന്റെ ആന്തരികഭാവങ്ങളെ എത്രമാത്രം ഉൾക്കൊള്ളാൻ കഴിഞ്ഞുവെന്നതിലും അവന്റെ ശ്രദ്ധ തടയാൻ തുടങ്ങി.

ആന്തരിക യാഥാർത്ഥ്യത്തെക്കുറിച്ചുള്ള ഈ ബോധത്തിന്റെ വളർച്ചയ്ക്ക് എല്ലാ കലാരൂപങ്ങളുടേയും ചരിത്രവുമായി അഭേദ്യബന്ധമാണുള്ളത്. ഈ ബോധം ചിലപ്പോൾ പുതിയ കലാരൂപങ്ങളുടെ പിറവിക്കുതന്നെ നിമിത്തമാവുന്നു; ചിലപ്പോൾ പഴയ കലാരൂപങ്ങളുടെ മൗലികധർമ്മങ്ങളെ വ്യാവർത്തിപ്പിക്കാൻതന്നെ സമർത്ഥമാവുന്നു. പരമലക്ഷ്യങ്ങളെപ്പററി അനുവാചകനെ ബോധവാനാക്കുന്നതിനുവേണ്ടി പ്രതിരൂപങ്ങളിലൂടെയും അന്യാപദേശങ്ങളിലൂടെയും ആഖ്യാനം നിർവ്വഹിച്ച ഇന്ത്യയുടെ പൗരാണികസാഹിത്യത്തെ മാററി നിറുത്തി ചിന്തിച്ചാൽ പ്രകൃതിയെ അനുകരിക്കുക എന്ന ധർമ്മമാണ് കലകൾ പ്രായേണ നിർവ്വഹിച്ചിരുന്നതെന്നു കാണാം. പ്രകൃതിക്കുനേരെ കണ്ണാടി പിടിക്കുക എന്ന ആശയം പ്രാവർത്തികമാകുന്നത് വളരെക്കാലം കഴിഞ്ഞ് യഥാതഥ പ്രസ്ഥാനത്തിന്റെ കാലത്താണെങ്കിലും തങ്ങൾ ഈ കൃത്യമാണു ചെയ്യുന്നതെന്ന് പ്രാചീന കലാകാരന്മാർ വിശ്വസിച്ചുപോന്നു. ഈ ആദിമകലാകാരന്മാർക്ക് ഭാഗികമായി മാത്രം സാക്ഷാത്കരിക്കാൻ കഴിഞ്ഞ ഒരാശയത്തിന്റെ സമ്പൂർണ്ണവികാസമാണ് യഥാതഥ കാലഘട്ടത്തിൽ നാം കാണുന്നത്. ടോൾസ്റ്റോയിയുടെയും ബെൽസാക്കിന്റെയും എമിലി സോളയുടെയും മററും നോവലുകൾ ശരിക്കും സമൂഹത്തിനു നേരെ തിരിച്ചുപിടിച്ച ദർപ്പണങ്ങളായി മാറി. രൂപങ്ങളുടെ സൂക്ഷ്മാംശങ്ങൾപോലും പകർത്തിവച്ചുകൊണ്ട് യഥാതഥ ചിത്രകലയും പ്രകൃതിയെ പകർത്തുക എന്ന ആശയത്തിന്റെ മർമ്മത്തിലെത്തി. അപ്രതീക്ഷിതമായ ചില കലാപങ്ങൾ കലയുടെ മൗലിക ധർമ്മങ്ങളെത്തന്നെ പിടിച്ചുലയ്ക്കാൻ തയ്യാറാവുന്നത് ഈ ഘട്ടത്തിലാണ്. സാങ്കേതികവളർച്ചയുടെ സൽഫലങ്ങളിലൊന്നായി ഫോട്ടോഗ്രാഫി കടന്നുവരുന്നു. പ്രകൃതിയെ അനുകരിക്കുന്നതിൽ ഈ സാങ്കേതികകല പ്രദർശിപ്പിച്ച അസാമാന്യ സാമർത്ഥ്യം ഇതരകലകൾക്ക് അപ്രാപ്യമായിരുന്നു. വസ്തുതയെ യഥാർത്ഥത്തിലുള്ള തുപോലെ പകർത്താൻ ഫോട്ടോഗ്രാഫിയോടു മത്സരിച്ചിട്ടു കാര്യമില്ലെന്ന് ചിത്രകാരന്മാർ മനസ്സിലാക്കി. ബാഹ്യരൂപത്തിൽ പകർത്തിയെടുക്കാൻ വയ്യാത്ത ആന്തരികയാഥാർത്ഥ്യങ്ങളിലേക്ക് ചിത്രകാരന് ശ്രദ്ധതിരിക്കേണ്ടിവരുന്നത് അങ്ങനെയാണ്.

പ്രകൃതിയെ അനുകരിക്കുമ്പോൾ ഫോട്ടോഗ്രാഫിക്കും ചില പരിമിതികൾ നേരിടേണ്ടിവന്നിരുന്നു. നിരന്തര ചലനത്തിലേർപ്പെട്ടുകൊണ്ടിരിക്കുന്ന ലോകത്തിന്റെ നിശ്ചലനിമിഷങ്ങളെ മാത്രം പകർത്തിയെടുക്കാനേ അതിനു കഴിഞ്ഞുള്ളൂ. പ്രകൃതിയുടെ ഏററവും ശക്തമായ രണ്ടു സ്വഭാവങ്ങളായ ചലനവും ശബ്ദവും ഫോട്ടോഗ്രാഫിക്ക് പകർത്തിയെടുക്കാൻ കഴിഞ്ഞില്ല. ഇങ്ങനെ യാഥാർത്ഥ്യത്തെ അതായി പകർത്തിയെടുക്കാനുള്ള പരീക്ഷണനിരീക്ഷണങ്ങളുടെ അവസാനത്തെ കണ്ണി എന്ന നിലയ്ക്കാണ് ചലച്ചിത്രത്തിന്റെ ആവിർഭാവം. സിനിമയിൽ ശബ്ദമെത്തിച്ചേരുംമുമ്പുതന്നെ യാഥാർത്ഥ്യത്തെ പകർത്തുന്നതിൽ ഈ കലാരൂപം പ്രകടിപ്പിച്ച അതുല്യമായ മികവ് അനുവാചകരെ അദ്ഭുതസ്തബ്ധരാക്കി. ശബ്ദംകൂടി വന്നെത്തിച്ചേരുന്നതോടെ ചലച്ചിത്രം പാശ്ചാത്യ സൗന്ദര്യശാസ്ത്രം ലക്ഷ്യമാക്കിയിരുന്ന ധർമ്മം അഭൂതപൂർവ്വമായ വിധത്തിൽ സാക്ഷാത്കരിക്കുകയായിരുന്നു. വസ്തുതയെ അനുകരിക്കുന്നതിൽ, അഥവാ പകർത്തിയെടുക്കുന്നതിൽ, ചലച്ചിത്രത്തോടൊപ്പം നിൽക്കാൻ മററു കലാരൂപങ്ങൾക്കൊന്നുമാവില്ലെന്നു തീർച്ച. അങ്ങനെ എന്തു അഭിലാഷത്തിന്റെ പൂർത്തീകരണമെന്ന നിലയ്ക്ക് ചലച്ചിത്രം അവതരിച്ചുവോ, ആ അഭിലാഷം തന്നെയല്ലേ ചലച്ചിത്രകലയുടെ മൗലികധർമ്മം? ഒററനോട്ടത്തിൽ അഭിപ്രായാന്തരത്തിനുവകയില്ല എന്നു തോന്നുമെങ്കിലും ഈ പ്രശ്നത്തിൽ ആശയൈക്യത്തിലെത്താൻ കലാകാരന്മാർക്കു കഴിഞ്ഞില്ല. യാഥാർത്ഥ്യമെന്ന ശക്തമായ ധാരണ നൽകാൻ പര്യാപ്തമായ വിധത്തിൽ അയഥാർത്ഥ്യത്തെ ചിത്രീകരിക്കാൻ ചലച്ചിത്രത്തിനു കഴിയുമെന്ന കണ്ടെത്തലിൽ നിന്നാണ് ഈ വൈരുദ്ധ്യമാരംഭിക്കുന്നത്. യാഥാർത്ഥ്യത്തെ പകർത്തുന്നതുപോലെതന്നെ, മററു കലാരൂപങ്ങൾക്കാം സമർത്ഥമായ തരത്തിൽ ഇക്കാര്യം നിർവഹിക്കാൻ ചലച്ചിത്രത്തിനു കഴിയുന്നു. അസംഭാവ്യമായ എന്തു അതിശയവസ്തുതയും വാക്കുകളിലൂടെ ആവിഷ്ക്കരിക്കാൻ കഴിയുന്നുണ്ട്, ശരിതന്നെ. എന്നാൽ വെറും വാക്കുകൾക്ക് വിശ്വസനീയത പകരാൻ കഴിയുകയില്ല. ചലച്ചിത്രമാകട്ടേ, പ്രകൃതിയുടെ സ്വാഭാവികധർമ്മങ്ങളുടെ സാന്നിദ്ധ്യത്തിൽ കൺമുന്നിലെന്നപോലെ വസ്തുതയെ പുനരാവിഷ്കരിക്കുന്നു. ഉദാഹരണമായി, ഇത്തരം ചലച്ചിത്രസമ്പ്രദായത്തെ ഇദംപ്രഥമമായി പരിചയപ്പെടുത്തിയ മെലീസിന്റെ തന്നെ ഒരു ചിത്രത്തിലെ ഒരു രംഗം നോക്കുക. മേശപ്പുറത്ത് ഒരു തലയിരിക്കുന്നു. ഈ തല വീർത്തുവീർത്തുവരുന്നു. ഒരു ബലൂണെന്നപോലെ അതു പൊട്ടിത്തെറിക്കുന്നു. വാക്കുകളിലൂടെ ഈ രംഗം പറഞ്ഞു വിശ്വസിപ്പിക്കാൻ പ്രയാസമാണ്. എന്നാൽ ചലച്ചിത്രത്തിൽ യഥാർത്ഥമാ

(ശേഷം 50–ാം പേജിൽ)



## നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

# ഡോ: ജി. വേലായുധൻ

## മിസസ് കെ. പി. ബി.—പെരുമ്പാവൂർ

**ചോദ്യം:**

45 വയസ്സായ എനിക്ക് 4 കുട്ടികളുണ്ട്. വെള്ളപോക്ക രോഗം തുടങ്ങിയിട്ട് നാലുകൊല്ലമായി. പല മരുന്നുകളും ഉപയോഗിച്ചു. യാതൊരു കുറവുമില്ല. ഇതിനു പററിയ മരുന്നു നിർദ്ദേശിക്കാമോ?

**ഉത്തരം:**

വെള്ളനിറത്തിലുള്ള ദ്രാവകം ഭഗാശയത്തിൽക്കൂടി പുറത്തുവരുന്നതിനാണ് വെള്ളപോക്ക് എന്നും, അസ്ഥിസ്രാവം എന്നും പറയുന്നത്. ഭഗാശയത്തിനു പുറത്തു കാണുന്ന ദ്രാവകം എപ്പോഴും വെള്ളനിറത്തിലുള്ളതുതന്നെയായിരിക്കുകയില്ല. ചിലപ്പോൾ മഞ്ഞനിറത്തിലുള്ള പഴുപ്പായിരിക്കും, കഫംപോലുള്ളതായിരിക്കും, രക്തം കലർന്നതായിരിക്കും, ദുർഗന്ധമുള്ളതായിരിക്കും. ഇതിനെല്ലാം സാധാരണമായി അസ്ഥിസ്രാവം എന്നാണു പറയുന്നത്. ഇംഗ്ലീഷിൽ ഇതിന് ''ല്യൂക്കോറിയ'' എന്നു പറയുന്നു. വെള്ളപോക്ക് വളരെ സാധാരണമായി കാണുന്ന ഒരസുഖമാണ്. ഗൈനക്കോളജി വിഭാഗത്തിൽ വരുന്ന ഒരു നല്ല ശതമാനം രോഗികൾക്കും ഇതാണസുഖം. ഭഗാശയത്തിനു പുറത്തു കാണുന്ന ദ്രാവകം മിക്കപ്പോഴും ഭഗാശയത്തിൽ ഉണ്ടാകുന്നതും, ഗർഭാശയ കണ്ഠത്തിൽ ഉണ്ടാകുന്നതുമാണ്. എന്നാൽ അപൂർവ്വമായി ഗർഭാശയത്തിലും. ബീജവാഹിനികളിൽ ഉണ്ടാകുന്നതും, അതിനു കാരണമാകാം. വളരെ അപൂർവ്വമായി മൂത്രാശയത്തിലും, മലാശയത്തിലും ഉള്ള മൂത്രവും മലവും, ഭഗാശയത്തിൽക്കൂടി പുറത്തുവന്നുകാണുന്നുണ്ട്.

ഭഗാശയത്തിൽ പ്രകൃത്യാതന്നെ വെള്ളനിറത്തിൽ, തൈരുപോലെ ഒരു ദ്രാവകം ഉണ്ടാകുന്നുണ്ട്. ഭഗാശയ ഭിത്തികളിലുള്ള രക്തധമിനികളിൽ നിന്നും വെള്ളംപോലുള്ള ഒരു ദ്രാവകം ഭഗാശയത്തിനകത്തേക്ക് ഊറിവരുന്നുണ്ട്; ഭഗാശയത്തിൻെറ ഭിത്തിയുടെ മുകൾപ്പരപ്പിൽനിന്നും കോശങ്ങൾ ധാരാളമായി ഭഗാശയത്തിൽ അടർന്നുവീഴുന്നുണ്ട്. ഭഗാശയത്തിനകത്ത് പ്രകൃത്യാ കാണുന്ന വെളുത്ത ദ്രാവകം പ്രധാനമായും ഇതു രണ്ടും ചേർന്നുണ്ടാകുന്നതാണ്. സാധാരണമായി ഈ ദ്രാവകം വളരെ കുറഞ്ഞ അളവിൽ—അതായത്—ഭഗാശയത്തിനുപുറത്ത് ഒലിച്ചുവന്നു് കാണത്തക്ക അളവിൽ ഉണ്ടായിരിക്കുന്നവ. എന്നാൽ ചില സാഹചര്യങ്ങളിൽ ഭഗാശയത്തിൽ ഇങ്ങനെ സാധാരണമായി ഉണ്ടാകുന്ന ദ്രാവകത്തിൻെറ അളവ് രോഗകാരണമല്ലാതെ തന്നെ വർദ്ധിച്ചുകാണുന്നുണ്ട്. അങ്ങനെ ആയാൽ ഇതു് ഭഗാശയത്തിനു പുറത്ത് ഒലിച്ചുവന്ന് വെള്ളപോക്കായി അനുഭവപ്പെടും. ഏതെങ്കിലും കാരണത്താൽ ഭഗാശയത്തിൻെറ ഭിത്തികളിലും അതിനു ചുററുമുള്ള രക്തധമനികളിലും കൂടി രക്തഓട്ടം കൂടിയാൽ, ഈ രക്തധമനികളിൽ രക്തസമ്മർദ്ദം കൂടുതലായാൽ ഭഗാശയത്തിലേക്ക് ഊറിവരുന്ന ദ്രാവകത്തിൻെറ അളവു കൂടും. ലൈംഗിക അവയവങ്ങളുടെ വളർച്ചയും അതിൽക്കൂടിയുള്ള രക്തഓട്ടവും നിയന്ത്രിക്കുന്നതു് ഈസ്ട്രൊജൻ, പ്രോജെസ്റ്ററോൺ എന്നീ അന്തഃസ്രാവങ്ങളാണ്. ഈ അന്തഃസ്രാവങ്ങളുടെ പ്രത്യേകിച്ച് ഈസ്ട്രൊജൻെറ പ്രവർത്തനഫലമായി ഭഗാശയഭിത്തികളിൽക്കൂടി കൂടുതൽ രക്തഓട്ടം ഉണ്ടാകുന്നു; ഭഗാശയഭിത്തികളിലുള്ള കോശങ്ങൾ കൂടുതൽ വളരുകയും, പൊഴിഞ്ഞുവീഴുകയും ചെയ്യുന്നു. ഇതു കാരണമായി മേല്പറഞ്ഞ അന്തഃസ്രാവങ്ങൾ കൂടുതലായി ഉണ്ടാകുന്ന കാലഘട്ടങ്ങളിൽ വെള്ളപോക്കനുഭവപ്പെടാനിടയുണ്ട്.

പെൺകുട്ടികൾ പുഷ്പിണികളാകുന്ന കാലത്തും അതിനു കുറച്ചു മുൻപും മേല്പറഞ്ഞ അന്തഃസ്രാവങ്ങൾ കൂടുതലായി ഉണ്ടാകുന്നു. ലൈംഗിക അവയവങ്ങൾ വളരുന്നു. ഭഗാശയത്തിനു ചുററും രക്തഓട്ടം കൂടുതലായി ഉണ്ടാകുന്നു. ഭഗാശയ ഭിത്തികളിൽ നിന്നും, കൂടുതലായി കോശങ്ങൾ അടർന്നു വീഴുന്നു. ഇതുകാരണം ഈ കാലത്ത് പെൺകുട്ടികൾക്ക് വെള്ളപോക്കനുഭവപ്പെടുന്നതു് സാധാരണമാണ്. ഇതു് രോഗകാരണമല്ല. ഇതോടുകൂടി ചൊറിച്ചിൽ, വേദന തുടങ്ങിയ അസുഖങ്ങൾ അനുഭവപ്പെടില്ല. ഇതിന് ചികിത്സ ആവശ്യമില്ല. ചികിത്സിച്ചാൽ ശരിയാവുകയുമില്ല. ഇതു് രോഗമല്ലെന്ന് ബോദ്ധ്യമായാൽ മതി. കൂടുതൽ ദ്രാവകം പുറത്തുവരുന്നതുകൊണ്ട് ആ ഭാഗം വൃത്തിയായി സൂക്ഷിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം.

ആർത്തവത്തിനു മുമ്പും ഗർഭകാലത്തും ഇങ്ങനെ സംഭവിക്കുന്നുണ്ട്. ഇങ്ങനെ കാണുന്ന ദ്രാവകം വെള്ളനിറത്തിലുള്ളതായിരിക്കും. അതോടുകൂടി മററസുഖങ്ങൾ അനുഭവപ്പെടുകയുമില്ല. എന്നാൽ ഇങ്ങനെ പോകുന്നതു് അസ്ഥി ഉരുകിപ്പോകുന്നതാണെന്നും, ഏതോ ചില വൻരോഗങ്ങളുടെ ലക്ഷണമാണെന്നും ഇതു കാരണമായി ശരീരം ശോഷിക്കുമെന്നുമുള്ള തെററിദ്ധാരണ പരക്കെയുണ്ട്. ഇതു കാരണമായി ഉണ്ടാകുന്ന ഭയം, ആകാംക്ഷ തുടങ്ങിയ മനഃപ്രയാസങ്ങൾ കാരണമായി ക്ഷീണം, തലചുററ്, തലവേദന തുടങ്ങിയ പലേ അസുഖങ്ങളും അനുഭവപ്പെട്ടു കാണുന്നുണ്ട്.

ഗർഭാശയത്തിലും അണ്ഡാശയത്തിലും മുഴ വളരുമ്പോഴും ''പ്രൊലാപ്സ് യൂട്ടറസ്സ്'' ഉണ്ടാകുമ്പോഴും ഭഗാശയത്തിനുചുററും ഉള്ള രക്ത ധമനികളിൽ കൂടുതൽ രക്തഓട്ടവും, രക്തസമ്മർദ്ദവും ഉണ്ടാകുന്നു. അതിനാൽ മേൽപ്പറഞ്ഞ രോഗങ്ങൾ ഉള്ളവർക്കും വെള്ളപോക്കനുഭവപ്പെടാം. ചികിത്സയ്ക്കു് വിധേയമാകുമ്പോൾ വെള്ളപോക്ക് താനെ ശമിച്ചുകൊള്ളും.

രോഗകാരണമായി വെള്ളപോക്കുണ്ടാകുന്നതും വളരെ സാധാരണമാണ്. ഇതിന് പ്രധാനമായും രണ്ടുകാരണമാണുള്ളതു്. ഇതിൽ പ്രധാനമായതു് ''ട്രൈക്കോമോണാസ് വജൈനിററിസ്'' എന്ന് പറയുന്നതാണ്. ''ട്രൈക്കോമോണാസ് വജൈനാലിസ്'' എന്ന ഒരുതരം ജീവികളാണിതിനു കാരണം. ഇതു്മിക്കപ്പോഴും ഗൊണോറിയ, സിഫിലിസ് തുടങ്ങിയ ഗുഹ്യരോഗങ്ങൾപോലെ ലൈംഗിക വേഴ്ചവഴി പകർന്നുണ്ടാകുന്നതാണ്. മഞ്ഞനിറത്തിലുള്ള പഴുപ്പ് ധാരാളമായി ഭഗാശയത്തിൽനിന്നും ഒഴുകിക്കൊണ്ടിരിക്കുന്നതാണ് ഇതുമൂലമുള്ള പ്രധാന അസുഖം. ഭഗാശയമുഖത്തിന് ചുററും വേദനയും നീററലും അനുഭവപ്പെടുക, മൂത്രമൊഴിക്കുമ്പോൾ വേദന, ലൈംഗികബന്ധത്തിൽ ഏർപ്പെടുമ്പോൾ വേദന, ചൊറിച്ചിൽ, ഇവയൊക്കെയാണ് ഇതു കാരണമായി അനുഭവപ്പെടുന്ന മററ് അസുഖങ്ങൾ. ഇതു കാരണമായി പുറത്തുവരുന്ന പഴുപ്പിന് ഒരു പ്രത്യേക ഗന്ധമുണ്ടായിരിക്കും. പറയത്തക്ക അസുഖങ്ങൾ അനുഭവപ്പെടാതെ തന്നെ ഈ രോഗം ഉണ്ടായിരിക്കുന്നതും അപൂർവ്വമല്ല. പഴുപ്പിൻെറ പ്രകൃതവും, ഭഗാശയഭിത്തികളും കണ്ടാൽ രോഗം ഇന്നതെന്ന് മിക്കപ്പോഴും മനസ്സിലാകുന്നതാണ്. അല്പം പഴുപ്പ് സൂക്ഷ്മപരിശോധനയ്ക്കു വിധേയമാക്കിയാൽ രോഗം തീർച്ചപ്പെടുത്താവുന്നതാണ്. രോഗമുള്ള സ്ത്രീയുമായി ലൈംഗികബന്ധത്തിൽ ഏർപ്പെടുന്നവർക്കെല്ലാം ഈ രോഗം പകരുന്നതാണ്. പുരുഷന്മാർക്ക് ഈ രോഗം ഉണ്ടായിരുന്നാലും, അസുഖങ്ങൾ അനുഭവപ്പെടുന്നതു് അപൂർവ്വമാണ്. എന്നാൽ ഈ രോഗം പിടിപെട്ടിട്ടുള്ള പുരുഷന്മാരുമായി ലൈംഗികബന്ധത്തിൽ ഏർപ്പെടുന്ന സ്ത്രീകൾക്കെല്ലാം രോഗം ബാധിക്കുന്നതാണ്. അതിനാൽ ഭാര്യയ്ക്കു് രോഗം ഉണ്ടായിരുന്നാൽ ഭാര്യയേയും, ഭർത്താവിനേയും ഒന്നിച്ച് ചികിത്സിക്കേണ്ടതാണ്. Metroindazole എന്ന മരുന്ന് 7–8 ദിവസം സേവിച്ചാൽ രോഗം ഏകദേശം പൂർണ്ണമായി മാറുന്നതാണ്. ഈ രോഗമുള്ളവർക്ക്, സിഫിലിസ്, ഗൊണേറിയ തുടങ്ങിയ ഗുഹ്യരോഗങ്ങളുംകൂടി ഉണ്ടായിരിക്കാൻ കൂടുതൽ സാദ്ധ്യതയുണ്ട്.

## മോണിലിയൽ വജൈനിററിസ്

മേൽപ്പറഞ്ഞ രോഗത്തെ അപേക്ഷിച്ച് ഇതു് കൂടുതലായി കാണുന്നുണ്ട്. എന്നാൽ പലപ്പോഴും ഇതുമൂലം അസുഖങ്ങൾ അനുഭവപ്പെടുകയില്ല. ഭഗാശയമുഖത്തിന് ചുററും ചൊറിച്ചിൽ അനുഭവപ്പെടുന്നതാണ് ഇതു മൂലമുള്ള പ്രധാന അസുഖം. മിക്കപ്പോഴും വെളുത്ത് അരിമാവുകുറുക്കിയപോലുള്ള ദ്രാവകം ധാരാളമായി ഭഗാശയത്തിനുപുറത്ത് കാണും. മഞ്ഞനിറത്തിലുള്ള കട്ടിയായദ്രാവകം ഉണ്ടാകുന്നതും സാധാരാണമാണ്. Mycostatin എന്ന മരുന്ന് ഗുളികരൂപത്തിൽ ഭഗാശയത്തിൽ നിക്ഷേപിച്ചാൽ മിക്കപ്പോഴും ഈ രോഗം ശമിക്കുന്നതാണ്. ഗർഭിണികൾക്കും പ്രമേഹരോഗികൾക്കും ഈ രോഗം ഉണ്ടാകുവാൻ കൂടുതൽ സാദ്ധ്യതയുണ്ട്.

മുകളിൽപ്പറഞ്ഞ രണ്ടു കാരണങ്ങളല്ലാതെതന്നെ ഭഗാശയത്തിൽ അപൂർവ്വമായി പഴുപ്പ് ഉണ്ടായിക്കാണുന്നുണ്ട്. ഇതു് മിക്കപ്പോഴും പ്രസവാനന്തരവും, ഭഗാശയത്തിലുള്ള ഓപ്പറേഷൻ, മുറിവുകൾ തുടങ്ങിയവ മൂലവുമാണ്.

ഗർഭാശയകണ്ഠത്തിലും, വെള്ളപോക്കിന് കാരണമായ ദ്രാവകങ്ങൾ ഉണ്ടാകാം. ഗർഭാശയകണ്ഠത്തിൻെറ ഒരുഭാഗം ഭഗാശയത്തിലേക്ക് തള്ളിനിൽക്കുന്നതിനാൽ ഭഗാശയത്തിൽക്കൂടി ഗർഭാശയകണ്ഠത്തിലുള്ള പല രോഗങ്ങളും നേരിൽ കാണാവുന്നതാണ്. ഗർഭാശയകണ്ഠത്തിൽ നെല്ലിൻെറ ആകൃതിയിൽ ഒരു സുഷിരമുണ്ട്. ഇതിൽക്കൂടിയാണ് ഭഗാശയവും ഗർഭാശയവും ബന്ധപ്പെട്ടിരിക്കുന്നതു്. ഗർഭാശയകണ്ഠത്തിൽ ധാരാളം ഗ്രന്ഥികൾ ഉണ്ട്. ഈ ഗ്രന്ഥികളുടെ പ്രവർത്തനവും ഈസ്ട്രജൻ, പ്രോജസ്ററോൺ എന്നീ അന്തഃസ്രാവങ്ങളുടെ നിയന്ത്രണത്തിലാണ്. ഈ ഗ്രന്ഥികൾ കഫംപോലുള്ള ദ്രാവകം ഉത്പാദിപ്പിക്കുന്നു. ഗർഭാശയകണ്ഠത്തിലെ ഗ്രന്ഥികളുടെ പ്രവർത്തനം, അതായതു് അവയിൽ ഉത്പാദിപ്പിക്കുന്ന ദ്രാവകത്തിൻെറ അളവ്, പ്രകൃതം, ഇവയെല്ലാം അന്തഃസ്രാവങ്ങളുടെ നിയന്ത്രണത്തിലാണ്. ചില ഘട്ടങ്ങളിൽ, ഉദാഹരണത്തിന് അണ്ഡാശയങ്ങളിൽ അണ്ഡം ഉത്പാദിപ്പിക്കുന്ന അവസരത്തിൽ ഈ ദ്രാവകം ധാരാളമായി ഉണ്ടാകുന്നുവെന്ന് മാത്രമല്ല കട്ടി കുറഞ്ഞതും വെള്ളംപോലെ നിറമില്ലാത്തതും ആയിരിക്കും. എന്നാൽ അണ്ഡോല്പാദനത്തിന് ശേഷവും ഗർഭകാലത്തും ഈ ദ്രാവകം അളവിൽ കുറഞ്ഞാൽ ജെല്ലിപോലെയോ, മെഴുകുപോലെയോ കട്ടിക്കൂടി ഇരിക്കും. ഈ ദ്രാവകം ധാരാളമായി ഉണ്ടാകുമ്പോൾ അതുതന്നെ ഭഗാശയത്തിന് വെളിയിൽ വന്ന് വെള്ളപോക്കായി അനുഭവപ്പെടാം. ഇതിന് ചികിത്സ ആവശ്യമില്ല. ചികിത്സിച്ചാൽ മാറുകയുമില്ല.

ഗർഭാശയകണ്ഠത്തിൽ രോഗങ്ങൾ ഉണ്ടായാൽ, അതുകാരണമായി കഫംപോലെയുള്ള ദ്രാവകം, പഴുപ്പ്, പഴുപ്പും കഫവും കലർന്ന ദ്രാവകം, രക്തം, രക്തം കലർന്ന പഴുപ്പ്, ദുർഗന്ധമുള്ള പഴുപ്പ ഇവ ഭഗാശയത്തിന് പുറത്ത് ധാരാളമായിവരാം. ഗർഭാശയകണ്ഠത്തിൽ പഴുപ്പുണ്ടാകുന്നതു് സാധാരണമാണ്. ഇതു കാരണമായി കഫംപോലുള്ള കൊഴുത്ത ദ്രാവകവും പഴുപ്പ് കലർന്ന കഫവും ഉണ്ടാകാം. ഗർഭാശയകണ്ഠത്തിൽ അർബ്ബുദം ഉണ്ടാകുന്നതും നമ്മുടെ നാട്ടിൽ അപൂർവ്വമല്ല. ഗർഭാശയകണ്ഠത്തിൽ അർബ്ബുദം ഉണ്ടായാൽ അതുകാരണം, രക്തം, രക്തം കലർന്ന പഴുപ്പ്, വളരെ ദുർഗന്ധമുള്ള പഴുപ്പ് ഇവ ഉണ്ടാകുന്നതു് സാധാരണമാണ്.

# വെറിയില്ലാ വെളിപാടുകൾ

23–ാം പേജിൽനിന്നും തുടർച്ച

ഹിന്ദുമുന്നണിയുടേയും ആഭിമുഖ്യത്തിൽ ഹിന്ദുസമ്മേളനങ്ങളും ഘോഷയാത്രയുമുണ്ടായി. ഘോഷയാത്ര പുറപ്പെട്ടതു് പെരിയോർ പാലത്തിനു തൊട്ടുപ്പുറത്തു്, കാമരാജനാടാരുടെ പ്രതിമയ്ക്കരികിൽ നിന്നു്. അലംകൃതങ്ങളായ ഹിന്ദുദൈവപ്രതിമകൾ ഘോഷയാത്രയ്ക്കു നേതൃത്വം നൽകി. മുൻനിരയിൽ സാക്ഷാൽ വിഘ്നേശ്വരനായ ഗണപതി. തൊഴുതുനിൽക്കുന്ന എം. ജി. ആറിനോടു ക്രാ. കാ. ആചാര്യർ ചോദ്യങ്ങൾ തൊടുത്തുവിട്ടു. ഹിന്ദുമുന്നണി പ്രവർത്തനത്തെ തമിഴ്നാട്ട് ഗവൺമെൻറ് വേണ്ടത്ര പ്രോത്സാഹിപ്പിക്കുന്നില്ല എന്ന പരാതിയും ആചാര്യരുടെ ചൊൽപ്പൊഴിവിൽ നിഴലിച്ചു.

ഹിന്ദുക്കൾക്കിടയിൽ ജാതിവ്യത്യാസവും അയിത്തവുമുണ്ടു്. മഠാധിപതികൾക്കിടയിലും ഉൾപ്പിരിവുകളും ഛിദ്രവുമുണ്ടു് എന്നെല്ലാം എം. ജി. ആർ. ഉണർത്തിച്ചതു് ആചാര്യരെ ചൊടിപ്പിച്ചിരിക്കും. കാമകോടിയുടെ മറുപടി അല്പം ഈറയോടെയാവാൻ കാരണമിതാവാം. ഹിന്ദുസമുദായത്തിൽ അത്തരം കുഴപ്പങ്ങളൊന്നുമില്ല; പുറത്തുള്ളവർ കുത്തിപ്പൊക്കുന്ന പരാതികളാണെല്ലാം. ഹിന്ദുമതമമ്പേ ഐക്യത്തിൽത്തന്നെ, ആപൽഘട്ടങ്ങളിൽ വിശേഷിച്ചും. കാലടിയിലെ ശങ്കരാചാര്യരുടെ പാരമ്പര്യം തുടരുന്നുവെന്നവകാശപ്പെടുന്ന കാഞ്ചികാമകോടി ആചാര്യർ തുറന്നടിച്ചു, ഹിന്ദുമതത്തെക്കുറിച്ചു് ഇവനെന്തറിയും എന്ന ഭാവത്തിൽ!

കരുതിക്കൂട്ടിയോ എന്തോ, കാമരാജപ്രതിമച്ചുവട്ടിൽ നിന്നു ഊരുവലമൊരുക്കിയതു് ഒരു പ്രതികാരത്തിന്റെ കഥയുമുൾക്കൊള്ളുന്നു. കാമരാജരും ഒരു പരോക്ഷ പെരിയോർ ശിഷ്യനാണു്. രാമസ്വാമി നായ്ക്കർ തുടങ്ങിവച്ച അബ്രാഹ്മണപ്രസ്ഥാനമാണു് നാടാരെപ്പോലുള്ളവർക്കു് അധികാരത്തിലെത്താൻ അടിസ്ഥാനമുണ്ടാക്കിയതു്. കറുത്തു കരിമ്പനപോലെ നട്ടുവളയാതെ, കോളേജ്ബിരുദമില്ലാത്ത പഴയ കോൺഗ്രസ് വാളണ്ടിയർ, വിരുതുനഗരത്തിൽ പരിപ്പുവ്യാപാരത്തിനു മുതിരാതെ ദേശീയസമരത്തിലേക്കു കുതിച്ചുചാടി തമിഴ്നാട്ടിലെ മുഖ്യമന്ത്രിയാവുകയും തന്നിഷ്ടപ്പടി ആ പദം വേണ്ടെന്നു വയ്ക്കുകയും ചെയ്തു ആൾ. ഇന്നു് ഉയിരോടെ ഇല്ലെങ്കിൽ പോട്ടേ, അയാളുടെ വെങ്കലപ്രതിമയെങ്കിലും കാണട്ടേ പ്രതിജ്ഞാബദ്ധമായ ബ്രാഹ്മണ നവോത്ഥാനം. അഥവാ അന്തണ പൗരോഹിത്യത്തിലുള്ള ഹൈന്ദവ നവോത്ഥാനം. ഒരു വെടിക്കു് രണ്ടല്ല ഒരുപാടു പക്ഷികളെ തറയിൽ വീഴ്ത്താൻ കഴിഞ്ഞു. ഘോഷയാത്ര പെരിയോർ പാലംകടന്നു, അവിടെ ചമ്രം പടിഞ്ഞിരിക്കുന്ന, താടിക്കാരൻ നായ്ക്കരുടെ പ്രതിമ. അതും കടന്നു് അപ്രതിരോധ്യമായ മുന്നേററം. വാടിയ മാലയണിഞ്ഞ സാക്ഷാൽ അണ്ണാദുരെയുടെ പ്രതിമ. ഇത്തിരിയകലെ ചെന്നപ്പോൾ മററൊരു ശത്രുപ്രതിമ–കരുണാനിധിയുടെ. എല്ലാം അണ്ണാശാലയിൽ; അണ്ണാശാലയന്നേരം അഗ്രശാലയായ പോലെ തോന്നിച്ചു. ജാഥ നയിക്കുന്നതു് പുള്ളയാരവർകൾ. രാമസ്വാമിനായ്ക്കരും ശിഷ്യഗണങ്ങളും എത്ര ഗണപതി വിഗ്രഹങ്ങളാണു് ഈ വീഥിയിൽ തല്ലിയുടച്ചെറിഞ്ഞിരിക്കുന്നതു്. താഴെയെറിഞ്ഞതിനെ തോളിൽ താങ്ങി നടക്കട്ടേ പില്ലാലപരമ്പര. സംഭവിച്ചതും അങ്ങനെ.

മണ്മറഞ്ഞ അണ്ണാദുരെ കാഞ്ചീപുരത്തുകാരൻ. കൺനിറഞ്ഞ ജഗദ്ഗുരുവും കാഞ്ചീപുരത്തുകാരൻ. പഴയ കാഞ്ചീപുരവും പുതിയ കാഞ്ചീപുരവും തമ്മിലാണു് സംഘർഷം. ചരിത്രവുംഅതാണല്ലോ വെളിപ്പെടുത്തുന്നതു്. കാഞ്ചീപുരം ഇന്ത്യയിലെ സുപ്രസിദ്ധമായ ഒരു ബുദ്ധകേന്ദ്രമായിരുന്നു. അവിടെനിന്നതിനെ കുടിയിറക്കി ആദി ശങ്കരാചാര്യർ മഠം സ്ഥാപിച്ചപോൽ. ആ മഠത്തിൽ കയറിക്കൂടിയ പട്ടന്മാർ പില്ലാലത്തു് ഊഴമിട്ടു് കാലടി ശങ്കരാചാര്യരുടെ പേരുകാരായി പെരുമ ചാർത്തി.

പഴയ ചരിത്രം ഒരിക്കൽക്കൂടി ആവർത്തിക്കുകയാവുമോ? ആയിക്കൂടെന്നില്ല. ചരിത്രപുരുഷന്മാരും സംഭവങ്ങളും ഇരുവട്ടം വരുമെന്നു് ഹെഗൽ പ്രസ്താവിച്ചിട്ടുണ്ടു്. ആ പ്രസ്താവനയ്ക്കൊരു ഭേദഗതിയും അവതരിപ്പിച്ചു കാറൽ മാർക്സ്—ഒരിക്കൽ ദുരന്തനാടകമായും പിന്നീടു് കോമാളിത്ത പ്രകടനമായുമാണു് അതുണ്ടാവുക. രണ്ടാമത്തേതു കാഞ്ചീപുരചരിത്രത്തിലെ കോമാളിക്കളിയാണോ? മാർക്സാണു് ശരിയെങ്കിൽ മററെന്താവാൻ!

ഭരണസാരഥികൾ പൗരോഹിത്യത്തിനു മുമ്പിൽ കൈകൂപ്പി ആശീർവ്വാദം യാചിക്കുമ്പോൾ ഒരു കാര്യം സ്പഷ്ടം: അവർക്കു് ആത്മവിശ്വാസം നഷ്ടപ്പെട്ടിരിക്കുന്നു. മാത്രമല്ല, ജനങ്ങളിലുള്ള വിശ്വാസവും അവർ കളഞ്ഞു കുളിച്ചിരിക്കുന്നു. ജനശബ്ദം ദൈവശബ്ദമെന്നല്ലേ പഴമൊഴി? ദൈവത്തെ വെടിഞ്ഞു് പുരോഹിതനെ തേടുന്ന നടപടി ജനാധിപത്യവിരുദ്ധമാണു്. നമ്മുടെ ഭരണാധികാരികളുടെ അധഃപതനം എത്ര ആഴത്തിലാണെന്നു് ഈ സംഭവങ്ങൾ സൂചിപ്പിക്കുന്നു. ജനങ്ങളെ പ്രസാദിപ്പിക്കാൻ നിയുക്തരായവർ പൂജാരികളിൽനിന്നും പ്രസാദം വാങ്ങാൻ കാത്തുകഴിയുന്ന ചിത്രം രാഷ്ട്രീയ പാപ്പരത്തത്തിന്റെ പരസ്യമല്ലേ?

---

# യാഥാർത്ഥ്യത്തിന്റെ രണ്ടു സരണികൾ

45–ാം പേജിൽനിന്നു തുടർച്ച

യും നമ്മളിക്കാഴ്ച കാണുകയാണു്.

പുറമേക്കു സംസാരിക്കുന്ന വാക്കുകളിലൂടെ മാത്രമല്ല ഒരു മനുഷ്യന്റെ ഇച്ഛകളും ആശയങ്ങളും രൂപപ്പെടുന്നതു്. ചിന്തകളും, സ്വപ്നങ്ങൾപോലും, അവന്റെ വ്യക്തിസത്തയുടെ ഭാഗങ്ങളാണു്. ഒരു മനുഷ്യന്റെ യാഥാർത്ഥ്യം മനസ്സിലാക്കിയെടുക്കാൻ നാം തുനിയുമ്പോൾ അതു് അവന്റെ ബാഹ്യചേഷ്ടകളിൽ മാത്രമൊതുക്കിനിറുത്തിയാൽ നമുക്കു കിട്ടുന്ന അറിവു് ഭാഗികമായിരിക്കും. ആന്തരിക യാഥാർത്ഥ്യത്തിന്റെ ആവിഷ്കരണം പകർന്നുതരുന്ന അറിവിലൂടെ ഒട്ടേറെ ചലച്ചിത്രകഥാപാത്രങ്ങൾ നമുക്കു് പരിചിതരായിക്കഴിഞ്ഞിരിക്കുന്നു. ചലച്ചിത്ര ചരിത്രംതന്നെ യാഥാർത്ഥ്യത്തെ സംബന്ധിച്ച ഈ രണ്ടു കൈവഴികളിലൂടെ ഒഴുകുന്നുവെന്നു് ഒററനോട്ടത്തിൽ നമുക്കു മനസ്സിലാക്കാൻ സാധിക്കും.

---

# രാമൻകുട്ടിയുടെ പ്രശ്നം:

33–ാം പേജിൽനിന്നു തുടർച്ച

തേണ്ടേ നോക്കു, ഞാൻ ചിരിക്കുവാ എന്നു് പകുതി കരച്ചിലോടെ ഒരു പ്രഖ്യാപനം. തുടർന്നു യാന്ത്രികമായ ഒരു ചിരി.

പോരാ, പോരാ, ഉറക്കെ ചിരിക്കണം എന്നു് കർക്കശമായ ഒരാജ്ഞ.

കുറേക്കൂടി ഉച്ചത്തിലുള്ള ചിരി.

ഇതും പോരാ, ഇതു ഞാൻ താടിക്കുപിടിച്ചു വലിക്കുമ്പോൾ ഉള്ള വേദനകൊണ്ടു ചിരിക്കുവാ. എന്നെ പേടിച്ചു്. തന്നത്താൻ അഞ്ചുമിനിട്ടു് തുടർച്ചയായി സ്വമനസ്സാലെ ചിരിക്കണം. നിർദ്ദയമായ ഒരു ശാസനം.

തുടർച്ചയായി അഞ്ചുമിനിട്ടു നീണ്ടുനിൽക്കുന്ന ഒരു ചിരി. ഹാസ്യത്തെക്കാളേറെ ബിഭത്സമാണു് സ്ഥായിയായ രസം.

പോരാ, ഒച്ച പോരാ, എന്നു് വീണ്ടും നിർദ്ദേശം.

ചിരി അനുദാത്തിൽ നിന്നും ഉദാത്തത്തിലേക്കു കടന്നു.

അങ്ങനെ ചിരിക്കു്, മര്യാദയ്ക്കു്. ഇനിയെങ്കിലും വട്ടാണെന്നും ബാധോപദ്രവം ആണെന്നുമൊക്കെ നാട്ടുകാർ പറയാതിരിക്കട്ടെ, നാണക്കേടു്.

തുടർന്നു് ചില ഞരക്കങ്ങൾ. എന്റെ താടി നീറുന്നേ, ചോര വരുന്നേ എന്നും മററുമുള്ള അടക്കിയ കരച്ചിലുകൾ.

അടുത്ത മുറിയിൽനിന്നും ഇട്ടിച്ചിരി അമ്മയുടെ അമ്പരന്ന ചോദ്യം.

മോളേ, കോമളം, രാമൻകുട്ടി തന്നെയാണോ ആ ചിരിച്ചതു്? ഒറക്കത്തിലാണോ അതോ—

അതേ അപ്പച്ചീ! അപ്പച്ചീടെ രാമൻകുട്ടിതന്നാ. ഒറക്കത്തിലല്ല. കളിതമാശ പറയുവാ. ഇനീം എന്നും ചിരിച്ചോളും. മരുന്നും വേണ്ടാ മന്ത്രോം വേണ്ടാ. സ്നുഷയുടെ വിനയമധുരമായ മറുപടി.

എന്റെ പാണ്ഡവർകാവിലമ്മേ! ഇനി ചത്താലും വേണ്ടില്ല. ഇട്ടിച്ചിരി അമ്മ ആശ്വസിച്ചു. എന്നാലും ഈ ജാതകപ്പൊരുത്തത്തിന്റെ വിശേഷം ഒന്നു വേറെ തന്നാണേ! കണ്ടില്ല്യോ, ഒരു പെൺകൊച്ചു വന്നു കേറിയതും ചെറുക്കന്റെ സ്വഭാവം തന്നെ മാറി!